# കലാകൗമുദി

# 315

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

സെപ്റ്റംബർ 6, 1981

വില: 1 രൂപ 30 പൈസ



എഡിറ്റർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു

## കൗമുദി ന്യൂസ് സർവീസിന്റെ സ്പെഷ്യൽ റിപ്പോർട്ട്



## സ്പെഷ്യൽ ഫീച്ചർ



## കവിത



## നോവലെററ്



## ലേഖനം



## കഥ



## നോവൽ



## പലവക



## മുഖചിത്രം

കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## ടെലിഫോൺ വഴി

ആഗസ്റ്റ് 25 ചൊവ്വ.

"ഹലോ...മിസ്റ്റർ മണിയുണ്ടോ?"

"ഞാൻ മണിയാണ്."

"രാജാരാമൻ നായരാ."

"ഹലോ, എന്തൊക്കെയുണ്ട് വിശേഷം?"

"അമ്മൂമ്മ മരിച്ച വിവരം അറിഞ്ഞു കാണുമല്ലോ?"

"ഞാൻ കഴിഞ്ഞ രണ്ടുമാസം നാട്ടിൽ ഉണ്ടായിരുന്നില്ല രാജാരാമൻ. മിനിഞ്ഞാന്നാണു വന്നതും. മരണവിവരം അറിഞ്ഞില്ല..."

"എഡിറ്റോറിയൽ കസറിയിരിക്കുന്നു."

"ഏതു്?"

"കുഞ്ഞുമാടമ്പി. ഇന്നലെയാണ് വീക്ക്‌ലി കിട്ടിയതു്. എനിക്കു് പോസ്റ്റിലാണു കോപ്പി വരുന്നതു്. എന്താ കുറച്ചു നാളായി എഡിറ്റോറിയൽ കാണാതിരുന്നതു്? പലപ്പോഴും ഞാൻ ആലോചിക്കുന്ന വിഷയങ്ങൾ തന്നെയാണ് നിങ്ങൾ എഡിറ്റോറിയൽ എഴുതാറുള്ളതു്. അതുകൊണ്ടു് എനിക്കു് കലാകൗമുദി എഡിറ്റോറിയലുകൾ വായിക്കുമ്പോൾ ഒരു ഹരം തോന്നാറുണ്ട്. മുടങ്ങാതെ എഡിറ്റോറിയൽ എഴുതണം."

"പരമാവധി ശ്രമിക്കാം."

## കുഞ്ഞുമാടമ്പി

വീണ്ടും പ്രത്യക്ഷപ്പെട്ട എഡിറ്റോറിയൽ വായിച്ചു. അസലായിരിക്കുന്നു. ഇല്ലാത്ത തറവാട്ടുമഹിമയും, കെട്ടുപോയ നീതിബോധവും, പൈതൃകമായ അഹന്തയും തലയിലേററി നടക്കുന്ന ഒരുപററം അല്പന്മാർ ഇനിയും നമ്മുടെ ഉദ്യോഗമണ്ഡലങ്ങളിൽ അവശേഷിച്ചിട്ടുണ്ട്. ബ്യൂറോക്രസി എന്ന ഓമനപ്പേരിന്റെ പിറകിൽ മുഖംപൂഴ്ത്തിയിരിക്കുന്ന ഈ വൈതാളികന്മാർക്ക് കാലത്തിന്റെ കുത്തിയൊലിപ്പ് അറിയാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. തരംതാണ ജാതിചിന്തകളിലും, സാമുദായിക മഹത്വത്തിലും അടിയുറച്ചുപോയ ശവഗന്ധമുള്ള മനസ്സിന്റെ ഉടമകളാണവർ. ഭരിക്കുന്നവരും, ഭരിക്കപ്പെടുന്നവരും കാൽക്കീഴിലെ ചപ്പുചവറുകളാണെന്നാണ് അവരുടെ ഭാവം. പറഞ്ഞിട്ട കാര്യമില്ല. ഈ കോമാളികളെല്ലാം ഒരു പരിധിവരെ നമ്മുടെ 'മഹത്തായ' പൊങ്ങച്ച സംസ്കാരത്തിന്റെ സന്തതികളാണല്ലോ?

ഏതായാലും വലിയൊരു 'അങ്ങത്ത'യുടെ കഥകഴിച്ച ഗവണ്മെൻറിനും അതിന്റെ പൂർണ്ണവിവരങ്ങൾ ജനങ്ങളിലേക്കെത്തിച്ച കലാകൗമുദിക്കും അഭിനന്ദനങ്ങൾ! പക്ഷേ, ഇത്രയും പറഞ്ഞ സ്ഥിതിക്കു് കലാകൗമുദിക്കു് മററൊരു കാര്യം കൂടി പറയാമായിരുന്നു: പ്രസ്തുത 'കുഞ്ഞുമാടമ്പി'യുടെ 'കാക്കിക്കുള്ളിലെ മനസ്സാക്ഷി' കണ്ടറിഞ്ഞു്, മഹാത്മാക്കളുടെ നിരയിലേക്കുയർത്തി, ബോക്സിലിരുത്തി പൂജിച്ച ഇവിടത്തെ 'സെൻസേഷനൽ' പത്രക്കാരെക്കുറിച്ച്. അല്ലെങ്കിൽ അവരെപ്പററി എന്തു പറയാൻ? ഭ്രാന്താശുപത്രിയെ പശ്ചാത്തലമാക്കിക്കൊണ്ടു് 'നോവലെഴുതി' പത്രപ്രവർത്തനത്തിനുള്ള അവാർഡ് അടിച്ചെടുത്തു് ശിവറാമിനെ അപമാനിച്ച അവരുടെ സംസ്കാരത്തെക്കുറിച്ച് നമുക്കിത്തിരി ലജ്ജിക്കുന്നതാണ് അതിലും ഭേദം.

അവാർഡ് വാങ്ങൽ, ഭിക്ഷവാങ്ങലാണെന്ന മഹത്തരമായ തത്ത്വം കണ്ടുപിടിച്ച 'കുഞ്ഞുമാടമ്പി'യുടെ ബുദ്ധിവൈഭവത്തിനു സ്തുതി! അവാർഡ് നിരസിച്ച മററനേകം പ്രഗല്ഭന്മാരൊടൊപ്പം തനിക്കും ഒരുന്നത പീഠം കിട്ടുമെന്ന് പാവം ധരിച്ചുകാണും. തിരിച്ചെത്തിയ ഏററുമാനൂരപ്പന്റെ നടയിൽ നിത്യവും രണ്ടുനേരം കുളിച്ചുതൊഴുതു്, ഭജനംപാടി കുഞ്ഞുമാടമ്പി കാലം കഴിക്കട്ടെ!

ടി. എൻ. പ്രകാശ്
വലിയന്നൂർ

### II

കഴിഞ്ഞലക്കം കലാകൗമുദിയിലെ 'കുഞ്ഞുമാടമ്പി' എന്ന ശീർഷകത്തിൽ വന്ന മുഖപ്രസംഗം വായിച്ചു.

ആഗസ്റ്റ് 21-ാം തീയതി മാതൃഭൂമി ദിനപ്പത്രത്തിന്റെ മുൻ പേജിൽ 18 വയസ്സുപ്രായമുള്ള ഒരു വിദ്യാർത്ഥിയുടെ ചിത്രമുണ്ട് പൊലീസ് ചവിട്ടിയൊടിച്ച കൈയുമായി. ബീഡിവലിക്കുന്ന സാധാരണക്കാരുടെ മുഖ്യൻ സ്വാതന്ത്ര്യദിനത്തിനു് പതാകയുയർത്തുമ്പോൾ കരിങ്കൊടി കാട്ടിയതിനാണ് ഈ യുവാക്കളുടെ എല്ലൊടിച്ചതു്. ബീഡിവലിക്കുന്ന സാധാരണക്കാരുടെ സർക്കാരിനും ശിങ്കിടികൾക്കും സ്വാതന്ത്ര്യദിനവും ത്രിവർണ്ണപതാകയുമൊക്കെ കണ്ടു് ദേശാഭിമാനം വന്നുമുട്ടിയിരിക്കുന്നു.

സ്വാതന്ത്ര്യദിനമെന്നു കേട്ടാൽ ഇവിടത്തെ സാധാരണജനം ചിരിക്കുമെന്ന് സാധാരണക്കാരുടെ സർക്കാരിനറിയില്ല; കാരണം സാധാരണജനത്തെ എന്നേ അവർ മറന്നു! കരിങ്കൊടിപിടിച്ച യുവാക്കളുടെ നെഞ്ചിലെരിയുന്ന തീയുടെ ചൂടു് ബെൻസു കാറിൽ ബീഡിയുംവലിച്ചു നടക്കുന്ന മുഖ്യനു മനസ്സിലാവുന്നതെങ്ങനെ?

ബീഡിവലിച്ചു എന്നുവച്ചു മാടമ്പിയല്ലാതാവില്ല. ഡി വൈ. എസ്. പി. മാടമ്പിയെ മൂലയ്ക്കിരുത്തിയതു് മാടമ്പികൾ തമ്മിലുള്ള ഒരു പിള്ളകളി മാത്രം! സാധാരണക്കാരനു് അതിൽ താല്പര്യമൊന്നുമില്ല. ഈ ബീഡിവലിക്കുന്ന മാടമ്പിക്കു് അലോസരമുണ്ടാക്കിയതിനാണ് ഇവിടെ മീശ കിളുക്കാത്തയുവാക്കളുടെ എല്ലു് പൊലീസ് ചവിട്ടിയൊടിച്ചതു്. അതുകണ്ടു് രസിക്കുക മാത്രമല്ല, ആ 'ധീരകൃത്യം' ചെയ്ത മൃഗങ്ങൾക്കു് അവാർഡു പ്രഖ്യാപിക്കുകകൂടി ചെയ്ത ഈ ബീഡിവലിക്കുന്ന മാടമ്പിയെ, മൂലയ്ക്കിരുത്താൻ ആരുമില്ലെന്നു ധരിക്കരുതു്. ആളുണ്ടാവും.

ദിനേശ്,
കണ്ണൂർ.

### III

കലാകൗമുദിയിലെ 314-ാം ലക്കത്തിലെ എഡിറ്റോറിയലാണ് ഈ കത്തിനാധാരം.

മാർക്സിസ്റ്റ് പാർട്ടിയുടെ തീൻമേശയ്ക്കടിയിൽ വാലാട്ടിക്കിടന്നു് വല്ലപ്പോഴും എറിഞ്ഞുകിട്ടുന്ന ഉച്ഛിഷ്ടവും ഭുജിച്ച് അതു് പരമഭാഗ്യമായിക്കരുതി നടക്കുന്ന കലാകൗമുദിക്കു് ഹൃഷികേശൻ നായരെപ്പോലെ ആത്മാഭിമാനവും വ്യക്തിത്വവുമുള്ളവരെ എങ്ങനെ അംഗീകരിക്കാനാവും?

കലാകൗമുദി അതിന്റെ നഷ്ടപ്പെട്ട അന്തസ്സത്ത വീണ്ടെടുക്കുമെന്ന പ്രത്യാശയോടെ,

എം. എൻ. ഗോപിനാഥൻ,
മഞ്ചേരി.

## കപടവിലാപം

ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ട കുറിപ്പുകളുടെ പൊടിപ്പും തൊങ്ങലും മാററി പരിശോധിച്ചാൽ, സാംസ്കാരിക വിപ്ളവത്തിന്റെ അന്തസ്സത്ത എങ്ങനെ സ്വാംശീകരിക്കണമെന്നതിനെ കുറിച്ചാണ് സച്ചിദാനന്ദൻ തക്മുള്ളതെന്നു കാണാം. നമ്മെ സംബന്ധിച്ചിടത്തോളം ഇതു് വിപ്ളവ വികാസത്തിന്റെ പ്രശ്നവുമായി ബന്ധപ്പെട്ട് ഇപ്പോൾ സൈദ്ധാന്തി കതലത്തിൽമാത്രം നില്ക്കുന്ന ഒരു വിഷയമല്ല. മറിച്ച്, പ്രായോഗിക വിപ്ളവപ്രവർത്തനങ്ങളെയും വിപ്ളവത്തിന്റെ വിജയത്തെയും നിർണ്ണയിക്കുന്ന ഒരു അനിവാര്യതയാണിതു്. സാംസ്കാരികവിപ്ളവം ഉന്നയിച്ചതുപോലെ, കമ്മ്യൂണിസ്ററു പാർട്ടി ബൂർഷ്വാപാർട്ടിയാകുവാനുള്ള സാദ്ധ്യത അംഗീകരിക്കാതെ, സോഷ്യൽ സാമ്രാജ്യത്വമെന്ന ആവിർഭാവത്തെ മനസ്സിലാക്കുവാനോ ദേശീയ വിപ്ളവങ്ങളുടെ പുത്തൻ ശത്രുവായി അതിനെ മുൻകൂട്ടി കാണുവാനോ കഴിയുകയില്ല. അഫ്ഗാനിസ്ഥാനി ലേതു പോലെയുള്ള കപടവിപ്ലവങ്ങളോടെ, അത്തരം രാജ്യങ്ങളിലെ ജനത ക്രൂരമായ കൊള്ളയടികൾക്കു വിധേയമാക്കപ്പെടുകയാണു ചെയ്യുന്നതു്. നായനാരുടെ കമ്മ്യൂണിസത്തിനു് ജനങ്ങളുടെ ഭൗതികാവശ്യങ്ങൾ നിറവേററാൻ കഴിഞ്ഞേക്കാമെന്നുള്ള ആഗ്രഹചിന്ത അസ്ഥാനത്താണെന്നാണ് പോളണ്ട് അടക്കമുള്ള മുൻ സോഷ്യലിസ്റ്റ് രാജ്യങ്ങൾ ഉദാഹരിക്കുന്നതു്. ചൂഷണത്തിനല്ലെങ്കിൽ, മററു രാജ്യങ്ങളെ അധീനപ്പെടുത്തുവാൻ സോഷ്യൽ സാമ്രാജ്യത്വം മത്സരിക്കുന്നതു് സാദ്ധിസം കൊണ്ടാണെന്നും കണ്ടെത്തേണ്ടിവരും. കച്ചവടം മുൻനിറുത്തി ഉല്പാദനം സംഘടിപ്പിച്ചിട്ടുള്ള സമൂഹങ്ങളിൽ ആവശ്യസാധനങ്ങൾക്കു ദൗർലഭ്യം നേരിടുന്നതാണ് എവിടെയും കാണുന്നതു്.

സ്വാതന്ത്ര്യം പോലുള്ള ആത്മീയാവശ്യങ്ങളെ ഭക്ഷണം പോലുള്ള ഭൗതികാവശ്യങ്ങളിൽ നിന്നും വേർപെടുത്തിക്കാണാനാണ് സച്ചിദാനന്ദൻ ശ്രമിക്കുന്നതു്. 'പ്രാഥമികാവശ്യങ്ങളുടെ നിർവഹണം' ഒരു മാർഗ്ഗമാണെന്ന് ഒരു കപടയോഗിയെപ്പോലെ ഈ മനുഷ്യൻ വാദിക്കുന്നു. അപ്പവും സ്വാതന്ത്ര്യവും തമ്മിൽ, ഭൗതികതയും ആത്മീയതയും തമ്മിൽ, അനിവാര്യമായി നിലനില്ക്കുന്ന അവിഭാജ്യതയെ മനസ്സിലാക്കാത്തതുകൊണ്ടാണ്, ജനങ്ങൾക്കു തീററ കൊടുത്തു് അവരെ ഉപയോഗിച്ച് വിപ്ലവകാരികൾ നേടിയെടുക്കുന്ന എന്തോ അനുഭൂതി വിശേഷമായി വിപ്ളവത്തെ കവി കാണുന്നതു്. അങ്ങനെയാണ്, പ്രാഥമികാവശ്യങ്ങൾ പ്രശ്നമല്ലാത്ത, ഭക്ഷണത്തെ വിസർജ്ജനത്തോടു സമീകരിക്കുംവിധം ധൈഷണികതയുള്ള, 'അടിസ്ഥാന കമ്മ്യൂണിസം' (!) മാത്രം അംഗീകരിക്കുന്ന, ഒരെഴുത്തു തലമുറയുടെ മുഴുവൻ വക്താവു ചമഞ്ഞു് ഇന്നു സച്ചിദാനന്ദൻ രംഗത്തെത്തിയിരിക്കുന്നതു്.

സാംസ്കാരിക വിപ്ലവത്തിന്റെ അന്തസ്സത്ത ഉൾക്കൊള്ളേണ്ടതെങ്ങനെയെന്ന പ്രശ്നത്തെ കേന്ദ്രീകരിച്ച് ഇന്ത്യൻ വിപ്ലവപ്രസ്ഥാനത്തിൽ ഇന്ന് അഭിപ്രായഭിന്നതകൾ നിലനില്ക്കുന്നുണ്ട്. സാർവ്വദേശീയതലത്തിൽ ക്രൂഷ്ചേവിയൻ തിരുത്തൽവാദം സാമ്രാജ്യത്വവുമായി സന്ധിയുണ്ടാക്കിയപ്പോൾ, മാനവരാശിയുടെ കമ്മ്യൂണിസത്തിലേക്കുള്ള ചലനത്തിനു നേതൃത്വം നൽകി എന്നുള്ളതാണ്, സാംസ്കാരികവിപ്ലവത്തിന്റെ മൂല്യം. പുരോഗമനത്തിന്റെ പുതിയ ശത്രുക്കളെക്കുറിച്ച് അതു ജനങ്ങൾക്കു മുന്നറിയിപ്പുനല്കി. ശക്തിസംഭരിക്കുന്ന വിപ്ളവങ്ങളോടു്, ഭാവിഭീഷണികളെ സംബന്ധിച്ചിടത്തോളം കരുതലോടെ നീങ്ങുവാൻ അതു് ആവശ്യപ്പെടുന്നു. രണ്ടു ലൈൻ സമരത്തിന്റെ അംഗീകാരവും വർഗ്ഗരാഷ്ട്രീയസമീപനവും അത്തരത്തിലുള്ള ശ്രദ്ധേയമായ ചുവടുവയ്പുകളാണ്.

എന്നാൽ ഒപ്പംതന്നെ, സാംസ്കാരികവിപ്ളവത്തെ നിഷേധാത്മകമായി മനസ്സിലാക്കിയതിന്റെ ഫലമായി പല തരത്തിലുള്ള അരാജകപ്രവണതകളും തലപൊക്കിയിട്ടുണ്ട്. എല്ലാ അധികാര കേന്ദ്രങ്ങളേയും തകർക്കുക എന്ന കേവല മുദ്രാവാക്യം, അകാലികമായി ഉയർത്തുന്നവരാണ് ജനകീയാധികാരപ്രകടനങ്ങളെയും ഫാസിസമായി കാണുന്നതു്. അവർതന്നെയാണ് വർഗ്ഗങ്ങൾക്കതീതനായ മനുഷ്യനെ, വർഗ്ഗവിഭക്തസമൂഹത്തിൽ കണ്ടെത്താൻ ശ്രമിക്കുന്നതു്. ജനശത്രുക്കൾക്കുവേണ്ടി അശാസ്ത്രീയ ഹ്യൂമനിസ്ററു വിലാപം നടത്തുന്ന സച്ചിദാനന്ദൻ ഭാഗികമായി പ്രതിനിധാനം ചെയ്യുന്നതു് അക്കൂട്ടരെയാണ്. അവർ ജനങ്ങളെ സാഹസികമായി ആദർശവല്ക്കരിക്കുന്നു. ജനകീയസൈന്യം ജനവിരുദ്ധ സൈന്യമായി മാറിയ ചരിത്രമുള്ളതുകൊണ്ട്, ഇനിമേലാൽ ജനങ്ങൾക്കു സൈന്യമേ വേണ്ട എന്നു സമാധാനിക്കുന്നു.

ഒരു വ്യക്തിയിൽ പ്രത്യേകമായി മൂർച്ഛിച്ച അനീതിക്കെതിരെയുള്ള ജനകീയസമരം സമൂഹത്തിലെ സാമാന്യമായ അനീതിക്കെതിരെയുള്ള വിപ്ലവ സമരമായി വികസിക്കുന്നതു് ചരിത്രത്തിൽ സാധാരണ കാണാം. സ്വന്തം അഴിമതികൾക്കു വ്യവസ്ഥിതിയെ കുററപ്പെടുത്തുന്ന യാന്ത്രികവാദികൾ, ഒരു ജന്മിയെ കൊന്നാൽ ജന്മിത്തം തീരുകയില്ലല്ലോ എന്നു പറഞ്ഞേക്കാം. ഉന്മൂലനസമരം ഭരണകൂടശക്തികളെ ഒഴിവാക്കാനാണ് പ്രയോജനപ്പെടുന്നതെങ്കിൽ സാമ്പത്തികസമരം മാത്രമായി തരംതാഴുമെന്ന് അതിന്റെ ഉപജ്ഞാതാവുതന്നെ പറഞ്ഞിട്ടുണ്ട്. അമ്മമാരും കുഞ്ഞുങ്ങളുമടക്കമുള്ളവർ ത്യാഗം സഹിക്കേണ്ടിവരുന്നതിൽ യഥാർത്ഥത്തിൽ സങ്കടമുണ്ടെങ്കിൽ സമരം നിറുത്തിവയ്ക്കാനല്ല, അതിനെ ഉന്നതരൂപങ്ങളിലേക്കു വളർത്തുവാനാണ് കവി ശ്രമിക്കേണ്ടതു്.

ബാലൻ,
കണ്ണൂർ.

## നാലപ്പാടിനു സ്മാരകം

മലയാളത്തെ സ്നേഹിക്കുന്ന ആർക്കും നാലപ്പാട്ട് നാരായണമേനോനെ വിസ്മരിക്കാൻ കഴിയില്ല. പക്ഷേ, നാലപ്പാടന്റെ സ്മരണ നിലനിറുത്താൻ നാം ഇതുവരെ യാതൊന്നും ചെയ്തിട്ടില്ല. ആ കുറവു പരിഹരിക്കാൻ, വന്നേരി ആസ്ഥാനമാക്കി നാലപ്പാട്ട് നാരായണമേനോന് സമുചിതമായ ഒരു സ്മാരകം പണിയണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു. സംസ്കാരിക കേരളത്തിന്റെ എല്ലാ ധാരകളും ഈ സംരംഭത്തിൽ പങ്കാളികളാകണമെന്നു ഞങ്ങൾ അഭ്യർത്ഥിക്കുന്നു. വന്നേരിയിൽ അത്യാധുനികമായ ഒരു ആഡിറേറാറിയം, ഓരോ കൊല്ലവും മലയാളത്തിൽ വിദേശഭാഷകളിൽനിന്നു പരിഭാഷപ്പെടുത്തുന്ന നല്ല തർജ്ജമയ്ക്കു് ഒരു അവാർഡ് ഏർപ്പെടുത്തൽ, ഗവേഷണ പ്രവർത്തനങ്ങൾക്കുതകുന്ന ഒരു ലൈബ്രറി, ക്ലാസിക്കൽ കലകളുടെ പഠനത്തിനാവശ്യമായ ഒരു കലാലയം തുടങ്ങിയവ സ്ഥാപിക്കുക എന്നതാണ് ഞങ്ങൾ ഉദ്ദേശിക്കുന്ന പ്രധാന ലക്ഷ്യങ്ങൾ. ഈ ഉദ്ദേശ്യങ്ങളോടെ ഒരു കമ്മിററി രൂപീകരിച്ച് പ്രവർത്തനം തുടങ്ങിക്കഴിഞ്ഞു. മലയാളത്തെ സ്നേഹിക്കുന്ന എല്ലാവരുടെയും സഹകരണം ഞങ്ങൾ തേടുന്നു.

സ്നേഹാദരങ്ങളോടെ
നാലപ്പാടൻ മെമ്മോറിയൽ
കൾച്ചറൽ സൊസൈററി.

## അഭിനന്ദനത്തിന്റെ റോസാദളങ്ങൾ

ഇക്കഴിഞ്ഞലക്കം കലാകൗമുദിയിൽ പ്രസിദ്ധീകരിച്ച 'സ്വാതന്ത്ര്യദിനത്തിൽ,' എന്ന സുഗതകുമാരിയുടെ കവിത അളക്കുവാൻ കഴിയാത്തവണ്ണം കാലിക പ്രാധാന്യമുള്ളതാണ്.

സ്വാതന്ത്ര്യം കിട്ടി ഇത്ര നാൾ കഴിഞ്ഞിട്ടും നമ്മൾ സ്വതന്ത്രരാണോ? ഇവിടെ ജീവിതത്തിന്റേയും ഭരണത്തിന്റേയും തുടങ്ങി എല്ലാ തുറകളിലും അഴിമതി കൊടികുത്തി വാഴുകയാണ്.

ത്രിവർണ്ണ പതാകയുയർത്തുമ്പോൾ, ഈ പ്രഹസനം നടത്തുമ്പോൾ ഭാരതാംബ ഇവരുടെ ചെയ്തികളെക്കുറിച്ചും പാവപ്പെട്ടവന്റെ കഷ്ടപ്പാടുകളെക്കുറിച്ചും ഓർത്തു് പൂർണ്ണമായും ലജ്ജയാൽ, കോപത്താൽ, തലകുനിച്ചു നിൽക്കുന്നതു്, നിന്നതു് ഈ മൂഢന്മാർ കണ്ടില്ലെന്നുണ്ടോ?

ഈ വിഷയത്തെക്കുറിച്ച് വളരെ ലളിതമായ ശൈലിയിൽ അനുവാചകന്റെ ഉള്ളിൽത്തട്ടുംവിധം 'പൂർണ്ണ'മായ ഒരു കവിത. ഒരു സമ്പൂർണ്ണ ചിത്രംവരച്ചുകാട്ടിയ സുഗതകുമാരിക്കു് ഈ എളിയ അനുവാചകന്റെ അഭിനന്ദനത്തിന്റെ ഒരായിരം പട്ടുറോസാദളങ്ങൾ അർപ്പിക്കട്ടെ!

ജ്യോതീന്ദ്രൻ,
ചെറുപൊയ്കം.

## സ്റ്റഡി സർക്കിളിന്റെ സാഹിത്യമത്സരം

ദേശാഭിമാനി സ്റ്റഡി സർക്കിൾ, കല്ലുത്തയുടെ അഞ്ചാം വാർഷികത്തോടനുബന്ധിച്ച് ലേഖനം, ചെറുകഥ, കവിത എന്നീ ഇനങ്ങളിൽ ഒരു സാഹിത്യമത്സരം നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു.

ലേഖനം: "രാഷ്ട്രനിർമ്മാണത്തിൽ തൊഴിലാളിവർഗ്ഗത്തിന്റെ പങ്ക്" 20 പേജിൽ കവിയരുത്.

കവിത: വിഷയനിബന്ധനയില്ല. 50 വരിയിൽ കവിയരുത്.

ചെറുകഥ: വിഷയനിബന്ധനയില്ല. 12 പുറത്തിൽ കവിയരുതു്.

കടലാസിന്റെ ഒരു പുറം മാത്രമേ എഴുതുവാൻ പാടുള്ളൂ. മത്സരത്തിൽ പങ്കെടുക്കുന്നവർ പേരും വിലാസവും പ്രത്യേകം എഴുതി വിഷയത്തോടൊപ്പം അയയ്ക്കേണ്ടതാണ്. ഒന്നും രണ്ടും സമ്മാനാർഹമായ കൃതികൾ, മററു സമ്മാനങ്ങൾക്കു പുറമേ, സ്റ്റഡിസർക്കിളിന്റെ സോവനീറിൽ പ്രസിദ്ധീകരിക്കുന്നതാണ്. മൽസരത്തിനു വരുന്ന സാഹിത്യസൃഷ്ടികൾ മടക്കി അയയ്ക്കുന്നതല്ല.

മത്സരത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ സാഹിത്യസൃഷ്ടികൾ 1981 ഒക്ടോബർ 20-ാം തീയതിക്കകം സെക്രട്ടറി, ദേശാഭിമാനി സ്റ്റഡി സർക്കിൾ, 12 എ ചക്രബേരിയ ലെയിൻ, കൽക്കത്ത 700 020 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

ഈയിടെ ഒരു പ്രധാനമന്ത്രി ഒരു ജാഥ നയിച്ചു, കാനഡയിലെ പ്രധാനമന്ത്രി ത്രൂഡോ.

ആഫ്രിക്കയിൽ ചെന്നായിരുന്നു അദ്ദേഹം ജാഥ നയിച്ചത്. ജാഥയിൽ കറുത്തവരും വെളുത്തവരുമൊക്കെ ഉണ്ടായിരുന്നു. ആണും പെണ്ണുമുണ്ടായിരുന്നു. അവരിൽ ചിലർ വിറകുകെട്ടുകൾ ഏന്തിയിരുന്നു. ചിലർ മരച്ചില്ലകൾ പിടിച്ചിരുന്നു. ചിലർ ചെടികളും.

ഈ അസാധാരണമായ ജാഥ ചെന്നുനിന്നത് കർട്ട്‌വാൽഡൈം ഉൾപ്പെടെ ഡസൻകണക്കിനു ലോക പ്രമാണിമാരുടെ മുന്നിലായിരുന്നു. പ്രധാനമന്ത്രിമാരും പ്രസിഡൻറുമാരുമൊക്കെ ആ ജാഥ കണ്ടു നിന്നു. കണ്ടുനിൽക്കേണ്ടി വന്നു. നെയ്‌റോബിയിലെ എനർജി സമ്മേളനത്തിനു വന്നതാണവർ. ഇന്ദിരാഗാന്ധി ഉൾപ്പെടെയുള്ളവർ.

ജാഥക്കാർ വിളിച്ചുപറഞ്ഞു: ഞങ്ങൾക്കു വിറകു വേണം. ഞങ്ങളുടെ അടുപ്പു പുകയണം. ഞങ്ങൾക്ക് ആഹാരം കഴിക്കണം.

കർട്ട്‌വാൽഡൈം എന്ന ഐക്യരാഷ്ട്ര സഭാ ജനറൽ സെക്രട്ടറി അവരോടു പറഞ്ഞു: നിങ്ങളുടെ പ്രശ്നം ഞങ്ങൾക്കറിയാം. വിഷമിക്കാതിരിക്കൂ.



ആർക്കറിയാം അവരുടെ പ്രശ്നം?

നാനൂറുകോടി ജനങ്ങളാണല്ലോ ഭൂമിയിലുള്ളത്? ഇതിൽ നേർപകുതിയും പാവപ്പെട്ട രാജ്യങ്ങളിലെ പാവപ്പെട്ട ഗ്രാമങ്ങളിൽ കഴിയുന്നു—ആധുനികരാജ്യതന്ത്രത്തിന്റെ ഭാഷയിൽ പറഞ്ഞാൽ 'മൂന്നാംലോകത്ത്'. ഒന്നാംലോകം പണക്കാരുടെ പടിഞ്ഞാറൻലോകം. രണ്ടാം ലോകം കമ്മ്യൂണിസ്റ്റ് സോഷ്യലിസ്റ്റ് ചേരിക്കാരുടെ സമത്വസുന്ദരലോകം. മൂന്നാംലോകം, ലോകത്തിന്റെ പുറമ്പോക്കുകളിലെ ചാത്തന്മാരുടേയും ചടയന്മാരുടേയും ലോകം. ഇന്ത്യക്കാരുൾപ്പെടുന്ന ലോകം ഇതാണല്ലോ.

**ഗ്രാമങ്ങൾക്ക് കുക്കിംഗ് ഗ്യാസ് എന്താണെന്നറിയില്ല. ഇലക്ട്രിക് ഹീററുകൾ അറിയില്ല. അവർക്ക് വിറകാണ് പ്രധാന ഊർജ്ജദായിനി. അടുപ്പിൽ തീ കത്തിക്കാനുള്ള ഇന്ധനം**

ഈ മൂന്നാംലോക ഗ്രാമങ്ങളിൽ തീ കത്തിക്കാനായി കിട്ടുന്ന ഏക ഇന്ധനം വിറകാണ്. പതിനായിരക്കണക്കിന് എന്നു പറഞ്ഞാൽ പോര, ലക്ഷക്കണക്കിനു ഗ്രാമങ്ങളിൽ വൈദ്യുതി എത്തിയിട്ടില്ല. കൽക്കരി കണ്ടവരില്ല. (കുക്കിംഗ്) ഗ്യാസ് എന്നു കേട്ടിട്ടുള്ളവരില്ല. എണ്ണയുമില്ല. ഈ പറഞ്ഞ ഇന്ധനങ്ങളൊക്കെ ഭൂമിയിലെ മറുപകുതിയിലെ ഒന്നാം ലോകക്കാർക്കും രണ്ടാംലോകക്കാർക്കും മൂന്നാംലോകത്തെ കുറെ നഗരവാസികൾക്കും മാത്രം കിട്ടുന്ന വസ്തുക്കളാണ്. പാവങ്ങൾക്ക് ഗ്യാസ് നല്ലാൻ ആളുണ്ടായാൽത്തന്നെ അതു വാങ്ങാനുള്ള പണശേഷി എവിടെ? ജനസംഖ്യ ഉയർന്നുവരുന്തോറും, ഇത്തരം വിശിഷ്ട ഇന്ധനങ്ങൾക്കും വില കൂടിവരുന്നു. അതിനാൽ പണശേഷി ഉള്ളവർപോലും താരതമ്യേന വില കുറവുണ്ടെന്നു കരുതപ്പെടുന്ന വിറകിലേക്കു മടങ്ങുന്നു. അങ്ങനെ വിറകിനും വില കൂടുന്നു. ഒപ്പം വിറകു കുറയുകയും ചെയ്യുന്നു. ഇതാണ് ഇന്ന് വിറക് എന്ന രൂക്ഷ പ്രശ്നം.

നെയ്‌റോബിയിലെ യു.എൻ. ഊർജ്ജ സമ്മേളനത്തിനുമുമ്പിൽ ഈ പ്രശ്നംവന്നു.

പണ്ട്, (എന്നുവച്ചാൽ ഈ അടുത്തകാലം വരെ!), നിബിഡവനങ്ങളുണ്ടായിരുന്ന ഗ്രാമങ്ങൾ ഇന്നു മണലാരണ്യംപോലെ വെളിമ്പറമ്പുകളായിത്തീർന്നിരിക്കുന്നു. ന്യൂഡെൽഹിക്കടുത്ത് അക്ബർപുർ-ബറോത്താ എന്ന ഗ്രാമമുണ്ട്. മുപ്പതുകൊല്ലം മുമ്പ് ആ ഗ്രാമം ഘനശ്യാമവനങ്ങൾ ചൂഴ്ന്നുനിന്ന ഒന്നായിരുന്നു. നട്ടുച്ചയ്ക്കു പോലും ആ വനങ്ങളിലൂടെ പോകാൻ ഗ്രാമക്കാർക്ക് ഭയം! ഇന്നോ? ദയനീയ നഗ്നതയിൽ, ഒരു കുഞ്ഞുചെടിയുടെ പച്ചത്തലപ്പ് സ്വപ്നം കാണാൻപോലുമില്ലാതെ കൊടുംവരൾച്ച പിടിച്ച മരുഭൂമിപോലെ ആ ഗ്രാമം കിടക്കുന്നു. ഗ്രാമക്കാർ വിറകിനു വേണ്ടി എവിടെപ്പോകും? ന്യൂഡെൽഹി എന്ന പ്രതാപസുന്ദരമായ തലസ്ഥാനപുരത്തിന്റെ പ്രാന്തത്തിലാണെങ്കിലും ഈ ഗ്രാമത്തിൽ വൈദ്യുതി വിതരണം ചെന്നെത്തിയിട്ടില്ല. മൈലുകൾ നടന്ന് ഗ്രാമപ്പെണ്ണുങ്ങൾ വിറകൊടിച്ചു കൊണ്ടു വന്നിട്ടുവേണം അവരുടെ അടുപ്പുകൾ പുകയാൻ!

അക്ബർ പുരിന്റെ കാര്യം ലക്ഷക്കണക്കിനു ഗ്രാമങ്ങളിൽ ഒന്നിന്റെ കഥ മാത്രം. ഏഷ്യയിലും ആഫ്രിക്കയിലുമൊക്കെ -ഇതു് എത്രയോ സുപരിചിതമായ സത്യം. പടിഞ്ഞാറേ ആഫ്രിക്കയിലെ നൈജർ രാജ്യത്തിന്റെ തലസ്ഥാനമായ നിയാമി പട്ടണത്തിനു ചുററും 45 ചതുരശ്രമൈൽ വ്യാപ്തിയിൽ മണലാരണ്യം ചേക്കേറിയിരിക്കുന്നു. അവിടത്തെ പാവങ്ങൾ വിറകിന് എവിടെപ്പോകാൻ? കറണ്ടുണ്ടോ? ഗ്യാസുണ്ടോ? എണ്ണയുണ്ടോ? കൽക്കരിയുണ്ടോ? എന്തുചെയ്യും?

ലോകത്ത് ഇത്തരം ഗ്രാമങ്ങളിലായി ഇപ്പോൾ പത്തുകോടി ജനങ്ങൾക്ക് ഒരു തുണ്ടു വിറകുപോലും കിട്ടാനില്ലെന്നാണു കണക്ക്. ഉണക്കിലകളും വള്ളികളും കത്തിച്ചായിരിക്കാം അവർ ആഹാരം ഉണ്ടാക്കുന്നത്!

പത്തുകോടി ജനങ്ങൾക്ക് വിറകേ ഇല്ലെങ്കിൽ വേറെ നൂറുകോടി ജനങ്ങൾ ആവശ്യത്തിനു തികയ്ക്കാൻ വിറകു കിട്ടാത്തവരായുണ്ട്. ഇന്നത്തെ പോക്കുപോയാൽ, അടുത്ത ഇരുപതു കൊല്ലത്തിനകം 250 കോടി ജനങ്ങൾ വിറക് എന്ന ഇന്ധനം ഒരു പഴയകാല സ്മൃതി മാത്രമായി കൈവിടേണ്ടിവരും.

●

ജനപദങ്ങളിലെ മരങ്ങൾ തീർന്നു തീർന്ന് ഇല്ലാതാവുമ്പോൾ വിറകുതേടി സ്ത്രീകൾക്കും കുട്ടികൾക്കും (അവർക്കാണല്ലോ വീട്ടിന് വിറകുണ്ടാക്കാൻ മുഖ്യമായും ചുമതല) വളരെവളരെ ദൂരെപ്പോകേണ്ടിവരുന്നു. വെള്ളംതേടി കുടങ്ങളും കലങ്ങളുമായി നാഴികകൾ താണ്ടുന്ന ഗ്രാമീണരുള്ള നമ്മുടെ നാടുകളിൽ വിറകുതേടിയും ഇപ്പോൾ ജനങ്ങൾ യാത്രതുടങ്ങിയിട്ടുണ്ട്. നടന്നുവലഞ്ഞ് ആരോഗ്യം ക്ഷയിക്കുന്നതു മാത്രമല്ല, ഈ വിറകുതേടൽ കാരണം വീടു പുലർത്താനുള്ള മററു ജോലിക്കൊന്നും സമയവും കിട്ടാതെവരുന്നു.

ഇതു് പാവപ്പെട്ട എത്രയോ ഗ്രാമങ്ങളിലെ നരകയാതനയുടെ ദയനീയമുഖമാണെന്ന് ഓർക്കുക.

മരങ്ങൾ ഇല്ലാതാവുമ്പോൾ മണ്ണിന്റെ

(ശേഷം 50-ാം പേജിൽ)

**കൗമുദി ന്യൂസ് സർവീസ്**



## ഡയറിക്കുറിപ്പുകൾ

അയൽവക്കത്തെക്കൊച്ചു
കവികൾ പോലും സ്വയം
അവർ തന്നാലിൻ ചോട്ടിൽ
ചരടു വലിക്കുമ്പോൾ
പൂവാലനക്കാദമീ,
പൊന്നാട തരികെന്നു്—
പ്പൂവാലും കൊതിയോടെ
വിളിച്ചു പറയുമ്പോൾ
എല്ലാർക്കുമെഴുതുവാൻ
എല്ലാർക്കും പ്രസംഗിക്കാൻ
വന്നതാണീ സപ്തതി
വാസ്തവമറിയാതെ!

**വൈലോപ്പിള്ളി**



# നെഹ്റുവിന്റെ പതിനെട്ടുകാരി

"എന്റെ പ്രിയേ, നീ എങ്ങനെ എന്റെ ഹൃദയത്തിൽ നിറഞ്ഞുനിൽക്കുന്നു. ഞാൻ മററന്തിനെയെങ്കിലുംകുറിച്ച് ആലോചിക്കുമ്പോൾ, ഞാനറിയാതെ ഏതോ രഹസ്യവാതായനത്തിലൂടെ നിന്റെ രൂപം കടന്നുവന്ന് എന്റെ ചിന്തകളുടെ പ്രവാഹത്തെ തടുത്തുനിറുത്തുന്നു. മോശംതന്നെ! അല്ലേ? ഞാൻ അവിശ്വസനീയമാംവിധം ലോലചിത്തനായിപ്പോകുന്നു. നിന്നെക്കാണാനുള്ള അഭിനിവേശം കൂടുതൽ ഉല്കടമാകുന്നു."

ഒരു കാമുകൻ കാമുകിക്കെഴുതിയ വരികൾ അല്ലേ ഇത്?

"നീ, ഇപ്പോഴൊരു പത്തൊൻപതുകാരിയാണ്. അക്കാര്യം മറക്കണ്ട. ആ പ്രായത്തിൽ മൊട്ടിടുന്ന ആനന്ദദായകമായ മധുരാഭിലാഷങ്ങളുടെ ഉടമയാണ് നീ. എന്നിലോ? നൂറിലേറെ സ്വപ്നങ്ങൾ."

ഈ വരികളിൽ നിറഞ്ഞുതുളുമ്പുന്ന മനുഷ്യത്വവും, വികാരസാന്ദ്രതയും, ഒരു വലിയ മനുഷ്യന്റെ തൂലികയിൽനിന്നും, അല്ല ഹൃദയത്തിൽനിന്നും, അടർന്നുവീണതാണെന്ന് ആരാണ് വിശ്വസിക്കുക. സാധാരണക്കാരന്, അപ്രാപ്യനായ, മുൻകോപക്കാരനായ, ആ മനുഷ്യനെക്കുറിച്ചറിയാത്ത ആരെങ്കിലും ഈ ഭാരതത്തിൽ ഉണ്ടാകുമോ? മൂന്നു ദശാബ്ദങ്ങളിലധികം, ഭാരതത്തിന്റെ മുടിചൂടാമന്നനായിരുന്ന ജവഹർലാൽനെഹ്റുവിന്റെ സൗന്ദര്യാരാധനയുടെ തരളകഥകൾ ഒന്നിനുപുറകെ ഒന്നായി, അദ്ദേഹത്തിന്റെ ആരാധകരെ കോരിത്തരിപ്പിക്കുകയാണ്.

സരോജനി നായിഡു യു.പി. ഗവർണറായിരിക്കെ എഡ്വിന മൗണ്ട്ബാററനുമൊത്തു, ലക്നൗവിലെത്തിയ നെഹ്റുവിനെക്കണ്ട് പത്മജ നായിഡു പൊട്ടിത്തെറിച്ചതു് പലരും പല സ്മരണകളിലും അയവിറക്കിയിട്ടുള്ളതാണ്. ആ പത്മജയാണ്, ആദ്യം ഉദ്ധരിച്ച കത്തുകളുടെ ഉടമ. പണ്ഡിററ്ജിയുമായി ബന്ധപ്പെടുത്തി, പല സ്ത്രീകളുടെയും നാമധേയങ്ങൾ പല ഗ്രന്ഥകാരന്മാരും പറയാറുണ്ട്. എഡ്വിനയും പത്മജയും മൃദുലാസാരാഭായിയുമാണ് നെഹ്റുവുമായി കൂടുതൽ അടുത്തവർ. എലിജിബിളും സുന്ദരനും ശക്തനുമായിരുന്ന നെഹ്റുജിയെ സ്വാധീനിച്ച ഈ സ്ത്രീകളാരും, അവരുടെ സൗന്ദര്യത്തിന്റെ കാര്യത്തിൽ പ്രസിദ്ധരല്ലായിരുന്നു. വാർദ്ധക്യത്തിന്റെ വരകളും മടക്കുകളും വീണ ലേഡി മൗണ്ട്ബാററന്റെ അടുത്തു നിൽക്കുമ്പോൾ നെഹ്റു അസാധാരണമായ ആഹ്ളാദവും വിജയഭാവവും പ്രകടിപ്പിച്ചിരുന്നതായി എം. ഒ. മത്തായി പറയുന്നു. എഡ്വിന അവരുടെ വാർഷികസന്ദർശനവേളകളിൽ നെഹ്റുവിനോടൊപ്പം താമസിക്കുന്നതിൽ ശുണ്ഠിപിടിച്ച പത്മജ അദ്ദേഹം അവക്കു കൊടുത്ത പ്രേമലേഖനങ്ങളെല്ലാം മടക്കിക്കൊടുത്തു്, ആത്മഹത്യ ചെയ്യുമെന്ന് ഭീഷണിപ്പെടുത്തിപോലും!

**ആർ. ബാലശങ്കർ**

> നെഹ്റുവിന്റെ തിരഞ്ഞെടുത്ത കൃതികളുടെ പതിമ്മൂന്നാം വാല്യത്തിലെ കത്തുകളിൽനിന്നു്

എങ്കിലും; അവരെ ബംഗാൾ ഗവർണറായി നിയമിക്കാൻ തീരുമാനിച്ചപ്പോൾ, നെഹ്റുവിന്റെ സഹോദരി കൃഷ്ണഹത്തേസിംഗ് തിരക്കിയതു് "ചെയ്തുകൊടുത്ത സർവീസുകൾക്കുള്ള പ്രതിഫലമെന്ന നിലയ്ക്കാണോ ഈ പദവി" എന്നാണ്.

അടുത്തകാലത്തു്, ഓറിയൻറ് ലോങ്മാൻ പ്രസിദ്ധീകരിച്ച ജവഹർലാൽനെഹ്റുവിന്റെ തിരഞ്ഞെടുത്ത കൃതികളുടെ പതിമ്മൂന്നാം വാല്യത്തിൽ ഉൾപ്പെടുത്തിയ കത്തുകളിൽ നെഹ്റു, പത്മജയ്ക്കയച്ച അൻപതോളം കത്തുകളുണ്ട്. അവയിലൊരു കത്തിൽനിന്നാണ് ഈ ലേഖനത്തിന്റെ ആദ്യവരികൾ ഉദ്ധരിച്ചതു്. 1936 മേയ് മാസത്തിനും, 1940 ഡിസംബറിനും ഇടക്കുള്ള കാലഘട്ടത്തിലാണ് ഈ കത്തുകൾ എഴുതിയിട്ടുള്ളതു്.

പതിനെട്ടുകാരിയായ പത്മജയെ നാല്പത്തേഴുകാരനായ ജവഹർലാൽ ആദ്യം കണ്ടതു് ഡെൽഹിയിലെ ഇന്നത്തെ കസ്തൂർബാ ഗാന്ധിമാർഗ്ഗിലുള്ള ലാല ശങ്കർ ലാലിന്റെ വീട്ടിൽവച്ചായിരുന്നു. അതു് 1936–ലാണ്. നെഹ്റു പിന്നീടയച്ച കത്തുകൾ വായിച്ചാൽ പ്രഥമദർശനത്തിൽതന്നെ പ്രേമം, എന്ന കാല്പനികസങ്കല്പത്തിന്റെ സാക്ഷാത്കാരമായിരുന്നുവെന്നു തോന്നിപ്പോകും.

ഭാര്യാവിരഹദുഃഖത്തിലാണ്ടുപോയ നെഹ്റു തന്റെ തിരക്കേറിയ രാഷ്ട്രീയജീവിതത്തിനും സ്വാതന്ത്ര്യസമരത്തിന്റെ അനിശ്ചിതത്വത്തിനുമിടയിലും സ്ത്രീകൾക്കു പ്രാപ്യനായിരുന്നു എന്ന കാര്യം രസകരംതന്നെ. അദ്ദേഹം അവർക്കയച്ച കത്തുകളിൽ "എന്റെ പ്രിയപ്പെട്ട മധുരപ്പതിനെട്ടുകാരീ", "പ്രിയേ", "ഡാർലിങ്", "രാജീവജാതേ", എന്നെല്ലാം സംബോധനചെയ്തിരിക്കുന്നു. ആദ്യം കണ്ടു് രണ്ടാഴ്ചയ്ക്കുശേഷം, അദ്ദേഹം

(ശേഷം 49–ാം പേജിൽ)

നെഹ്റുവിനെ ലോലചിത്തനാക്കിയ പത്മജ നായിഡു

കൊച്ചിൻ യൂണിവേഴ്സിററിയുടെ ആസ്ഥാനമായ തൃപ്പൂണിത്തുറയിലെ ഹിൽ പാലസ്

# ആത്മാവു തേടുന്ന ഒരു യൂണിവേഴ്സിറ്റി

> പത്തുകൊല്ലം പിന്നിട്ടു കൊച്ചിൻ യൂണിവേഴ്സിററി നിലവിൽ വന്നിട്ട്. ഇനിയും സ്വഭാവം നിർണ്ണയിക്കപ്പെട്ടിട്ടില്ലാത്ത ഈ യൂണിവേഴ്സിററിയുടെ പ്രവർത്തനത്തെപ്പററി.

കനകക്കുന്നിന്റെ കവാടത്തിൽവച്ച് സെക്യൂരിററിക്കാർ ഞങ്ങളെ തടഞ്ഞു. ഉള്ളിലേക്കു കടക്കുന്നതിന്റെ കാരണം അവർക്കറിയണം. കാരണം പറഞ്ഞപ്പോൾ ഫോട്ടോഗ്രാഫർക്ക് അകത്തുകടക്കാൻ പ്രത്യേക അനുമതിവേണമെന്നായി അവർ. ഇരുമ്പുഗേററിനു മുകളിൽ മാവിൻ ചില്ലകൾ പൊതിഞ്ഞുവച്ചിരിക്കുന്ന മഞ്ഞ ബോർഡിലേക്ക് ഞാൻ നോക്കി. കറുത്ത അക്ഷരങ്ങളിൽ യൂണിവേഴ്സിററി ഓഫ് കൊച്ചിൻ എന്നെഴുതിയിട്ടുണ്ട്. ഗേററിനരികിൽനിന്ന് ഞാൻ ഉള്ളിലേക്കു നോക്കി. കാട്ടുപടർപ്പുകൾക്കിടയിലൂടെ കുന്നിൻമുകളിലുള്ള കൊട്ടാരത്തിന്റെ ചുവരുകൾ കാണാം. യൂണിവേഴ്സിററി ഓഫീസിന്റെ ഒരു ചിത്രം എടുത്താൽമതിയെന്നും, ഇതൊരു രഹസ്യ സങ്കേതമോ സൈനിക സങ്കേതമോ അല്ലാത്തതുകൊണ്ട് അകത്തുചെന്നു ചിത്രമെടുക്കാൻ അനുവദിക്കണമെന്നും അഭ്യർത്ഥിച്ചപ്പോൾ യാതൊരു കാരണവശാലും അകത്തുവിടില്ലെന്നായി അവർ. അടുത്തകാലത്തു് യൂണിവേഴ്സിററിയുടെ 'ചില മോശമായ ചിത്രങ്ങൾ' പത്രങ്ങളിൽ വന്നുവെന്നും അതുകൊണ്ട് പത്രക്കാർക്ക് ഇനി ചിത്രമെടുക്കണമെങ്കിൽ യൂണിവേഴ്സിററി അധികാരികളുടെ 'റിട്ടൺ പെർമിഷൻ' മുൻകൂട്ടി വാങ്ങിയിരിക്കണമെന്നും സെക്യൂരിററിക്കാർ വിശദീകരിച്ചു. സെക്യൂരിററി ഉദ്യോഗസ്ഥന്മാർ അവർക്കുകിട്ടിയ നിർദ്ദേശം നടപ്പിലാക്കുകയായിരുന്നു. ഫോട്ടോഗ്രാഫറെ ഗേററിൽത്തന്നെ നിറുത്തി ഞാൻ 'അനുവാദത്തി'നായി ഉള്ളിലേക്കു കടന്നു. ഒരു വനത്തിനുള്ളിൽ പ്രവേശിച്ച പ്രതീതി

**കൗമുദി ന്യൂസ് സർവീസ്**

ചിവീടുകളുടെ നിലവിളി കാട്ടുപടർപ്പുകളെ ഭയാനകമാക്കുന്നു. പടർപ്പുകൾ പിന്നിട്ട് കൊട്ടാരമുററത്തെത്തി. മുററത്തിൻെറ ഓരങ്ങളിൽ രാജകീയപ്രതാപത്തിൻെറ അവശേഷിക്കുന്ന കമ്പിക്കാലുകൾ. വരണ്ടുണങ്ങിയ തടാകത്തിനുള്ളിൽ കാട്ടുപുല്ലുകൾ തിമിർത്തുവളരുന്നു. യൂണിവേഴ്സിററിയുടെ കൊട്ടാരമുററത്ത് ഓണപ്പുല്ലുകൾ തലയാട്ടി നിൽക്കുന്നു. ചരിത്രത്തിൻെറ ഭാഗമായ, ചിതമ്പലിച്ച ആ കൊട്ടാരത്തെ അതേ രീതിയിൽ കാത്തുസൂക്ഷിക്കാൻ യൂണിവേഴ്സിററി ശ്രമിച്ചിട്ടുണ്ട്. ഒരു കുമ്മായത്തുള്ളികൊണ്ടു പോലും ആ കെട്ടിടത്തിൻെറ പഴമയ്ക്ക് പോറലേല്പിച്ചിട്ടില്ല.

വൈസ്ചാൻസലറും രജിസ്ട്രാറും കോൺഫറൻസിലായതുകൊണ്ട് അവരുടെ പി. എ. മാർക്ക് അനുവാദം നൽകാൻ പ്രയാസമായിരുന്നു. അവസാനം പ്രത്യേക ബുദ്ധിമുട്ടൊന്നുമില്ലാതെ ഫൈനാൻസ് ഓഫീസർ കൊട്ടാരത്തിൻെറ ഫോട്ടോ എടുക്കാൻ അനുവാദം തന്നു. സെക്യൂരിററി ഓഫീസർ നോക്കിനിൽക്കെ ഫോട്ടോഗ്രാഫർ, കൊച്ചി യൂണിവേഴ്സിററിയുടെ ആസ്ഥാനമായ കനകക്കുന്നു കൊട്ടാരത്തിൻെറ ചിത്രമെടുത്തു.

ഈ സെക്യൂരിററി കോലാഹലങ്ങൾ എന്തിനെന്ന് ഞാൻ ബന്ധപ്പെട്ടവരോടു ചോദിച്ചു. അടുത്തകാലത്ത്, സെനററ് മീററിങ്ങിൽ ചില അംഗങ്ങൾ മുഷ്ടി ചുരുട്ടി ബഹളംവയ്ക്കുന്നതിൻെറ ഒരു ചിത്രം ചില പത്രങ്ങൾ പ്രസിദ്ധീകരിച്ചു. അതുകൊണ്ട്, ഇനി തോക്കുകൊണ്ടുള്ള യുദ്ധം നടന്നാലും വെളിയിൽ അറിയരുതെന്ന് യൂണിവേഴ്സിററി അധികൃതർക്കു നിർബ്ബന്ധമുണ്ട്. മറെറാരു കാരണംകൂടി അവർ പറഞ്ഞു: കൊച്ചി രാജവംശത്തിൻെറ അമൂല്യങ്ങളായ ചില സ്വത്തുക്കൾ യൂണിവേഴ്സിററി ഓഫീസ് പ്രവർത്തിക്കുന്ന കെട്ടിടത്തിനു പിന്നിലുണ്ട്. കർശനമായ സെക്യൂരിററി ഉണ്ടായാലേ അതു സംരക്ഷിക്കാൻ കഴിയൂ. മറുപടി കേട്ടാൽ സംഗതി ശരിയല്ലേ എന്നു നമുക്കു തോന്നും. പക്ഷേ, കൊട്ടാരവളപ്പിൻെറ ചുററുമൊന്നു കണ്ണോടിച്ചാൽ നാം ചിരിച്ചുപോകും. വളപ്പിനു ചുററും പലയിടത്തും മതിൽക്കെട്ട് പൊളിഞ്ഞുകിടക്കുന്നു. ആർക്കു വേണമെങ്കിലും ഉള്ളിൽ കടക്കാം. കൊച്ചി രാജാവിൻെറ മതിൽക്കെട്ടിനു പഴമ നഷ്ടപ്പെടരുതെന്നു കരുതിയിട്ടാവണം അൻപത്തിയൊന്നര ഏക്കർ വരുന്ന പാലസ് കാമ്പൗണ്ടിൻെറ മതിൽക്കെട്ടിനെ പൊളിഞ്ഞ രീതിയിൽ സംരക്ഷിക്കുന്നത്. ഈ അൻപത്തിയൊന്നര ഏക്കർ കാട്ടുപ്രദേശത്തും കണ്ണോടിച്ച്നിൽക്കുന്ന സെക്യൂരിററിഗാർഡുകളെ അഭിനന്ദിച്ചേ മതിയാകൂ.

## സ്വഭാവം നിശ്ചയിക്കാൻ പത്തുകൊല്ലം

പൊളിഞ്ഞ മതിൽക്കെട്ടിലും പഴകിപ്പൊടിയുന്ന കൊട്ടാരത്തിലുമൊന്നും ഒരിക്കലും യൂണിവേഴ്സിററി മിനുക്കുപണികൾ നടത്തിയിരുന്നില്ല. കാരണം ഇതൊരു താല്ക്കാലിക ആസ്ഥാനം മാത്രമായിരുന്നുവത്രേ. ഇപ്പോൾ ആസ്ഥാനം മാറുന്ന തിരക്കിലാണ് യൂണിവേഴ്സിററി. ആറുലക്ഷം രൂപ മുടക്കി തൃക്കാക്കരയിൽ പണിയിക്കാൻ പോകുന്ന അഡ്മിനിസ്ട്രേററീവ് ബ്ലോക്കിൻെറ തറക്കല്ലിടൽ കഴിഞ്ഞു. സർക്കാരിൽനിന്നും വെറുതെ കിട്ടിയ ഈ ഹിൽപാലസ് എന്തുചെയ്യണമെന്നും തീരുമാനിച്ചുകഴിഞ്ഞു: തിരികെ സർക്കാരിനെത്തന്നെ ഏല്പിക്കുക. പഴയ മ്യൂസിയം മന്ത്രി നാരായണക്കുറുപ്പിനെക്കൊണ്ട് ഹിൽപാലസ് മ്യൂസിയമാക്കിത്തീർക്കുന്നതിനുള്ള ആദ്യപടങ്ങളൊക്കെ രണ്ടുവർഷംമുമ്പു തന്നെ ചെയ്യിച്ചു. കഴിഞ്ഞയാഴ്ച അൻപത് ഏക്കർ സ്ഥലവും ഓഫീസ് ഒഴികെയുള്ള മററു കെട്ടിടങ്ങളും യൂണിവേഴ്സിററി പുരാവസ്തുവകുപ്പിനു കൈമാറി.

●

ആസ്ഥാനം മാററാൻ തിരക്കുകൂട്ടുന്ന ഈ യൂണിവേഴ്സിററി സ്വന്തം ആത്മാവു കണ്ടെത്താനുള്ള ശ്രമത്തിലുമാണ്. ഭരണഘടനയിലെ വരികളാകെ ചികഞ്ഞശേഷം അവസാനം സർവ്വകലാശാലയ്ക്കു മനസ്സിലായിരിക്കുന്നു, തനിക്കു് ഒരു ആത്മാവേ ഉണ്ടായിരുന്നില്ലെന്ന സത്യം. ഇപ്പോൾ ചർച്ചകളുടെ ബഹളങ്ങളാണ്. 1971 ജൂലൈ പത്താംതീയതി നിലവിൽവന്ന ഒരു സർവ്വകലാശാല, പത്തു വർഷങ്ങൾക്കുശേഷം, തൻെറ സ്വഭാവമെന്തായിരിക്കണമെന്നതിനെക്കുറിച്ച് ചിന്തിക്കുക!

ഭരണഘടനാ പ്രകാരം ഫെഡറൽ മാതൃകയിൽ കോൺസ്റ്റിററുവൻറ് കോളേജുകളോടുകൂടി, ശാസ്ത്ര-സാങ്കേതിക വ്യവസായ-വാണിജ്യ മേഖലകളിൽ ഗവേഷണവും പോസ്ററു ഗ്രാഡ്വേററ് പഠനവും നടത്തുന്നതിനുവേണ്ടിയാണ് പത്തു വർഷം മുൻപ് കൊച്ചി സർവ്വകലാശാല സ്ഥാപിക്കപ്പെട്ടത്. കേരളത്തിൻെറ വ്യവസായ-വാണിജ്യ രംഗങ്ങൾക്കും സമ്പദ്ഘടനയ്ക്കു് ആകെയും പ്രചോദനവും ശക്തിയും പകരാൻ കഴിയുന്ന രീതിയിൽ ഈ സർവ്വകലാശാലയെ വളർത്തണമെന്നായിരുന്നു ഒരു പ്രധാനലക്ഷ്യം. പക്ഷേ, ഈ ലക്ഷ്യം ഉൾക്കൊള്ളാൻ ഈ സർവ്വകലാശാലയ്ക്കു പിന്നിൽ പ്രവർത്തിച്ചിരുന്ന എല്ലാവർക്കും കഴിഞ്ഞിരുന്നില്ലെന്നതായിരുന്നു കൊച്ചി സർവ്വകലാശാലയുടെ ദുരന്തം. സർവ്വകലാശാല നിലവിൽവന്ന ആദ്യകാലം മുതൽ അഭിപ്രായ ഭിന്നതകളും തലയെടുത്തു തുടങ്ങി. കേരള-കാലിക്കട്ട് യൂണിവേഴ്സിററികളുടെ മാതൃകയിൽ കൊച്ചി സർവ്വകലാശാലയെ ഒരു അഫിലിയേററിങ് യൂണിവേഴ്സിററി ആക്കാനുള്ള ശക്തമായ ശ്രമങ്ങൾ ഒരു ഭാഗത്ത് ആരംഭിച്ചു. കൊച്ചി, ആലുവ, പറവൂർ മുനിസിപ്പാലിററികളും മററു പതിനേഴു പഞ്ചായത്തുകളുമടങ്ങിയ ടെറിട്ടോറിയൽ പരിധിയും, ആ പരിധിക്കുള്ളിൽ പ്രവർത്തിക്കുന്ന പോസ്റ്റ് ഗ്രാഡ്വേററു കോളേജുകളും, പിന്നെ യൂണിവേഴ്സിററി ഡിപ്പാർട്ടുമെൻറുകളുമടങ്ങിയ ഫെഡറൽ സംവിധാനത്തോടു യോജിക്കാൻ അക്കൂട്ടർ തയ്യാറായില്ല. കൊച്ചി സർവ്വകലാശാലയെ പൂർണ്ണമായ ഒരു അഫിലിയേററിങ് യൂണിവേഴ്സററിയാക്കി മാററാൻ വേണ്ടിയുള്ള പ്രക്ഷോഭങ്ങൾവരെ സംഘടിപ്പിക്കപ്പെട്ടു. കൊച്ചി മേഖലയുടെ വ്യാവസായിക-വാണിജ്യ സ്വഭാവത്തെയും, ആ മേഖലയിൽ ശാസ്ത്ര-സാങ്കേതിക വിഷയങ്ങളിൽ പോസ്റ്റ് ഗ്രാഡ്വേററ് ഗവേഷണ പഠനങ്ങൾമാത്രം നടക്കുന്ന ഒരു പ്രത്യേക യൂണിവേഴ്സിററിയുടെ പ്രാധാന്യവും അവർക്കു മനസ്സിലാകാഞ്ഞിട്ടല്ല, അഫിലിയേററിങ് സർവ്വകലാശാലയ്ക്കുവേണ്ടിയുള്ള വാദങ്ങൾ ഉയർത്തിയത്. തികച്ചും സ്ഥാപിതതാല്പര്യക്കാരുടെ ഒരു കളി ആയിരുന്നു അത്.

ശാസ്ത്ര-സാങ്കേതിക വിഷയങ്ങൾക്കു മുൻതൂക്കം കൊടുക്കുന്ന ഒരു ഫെഡറൽ സർവ്വകലാശാലയ്ക്കു തങ്ങളുടെ താല്പര്യം സംരക്ഷിക്കാൻ കഴിയില്ലെന്ന് അവർക്ക് തീർച്ചയായിരുന്നു. അതുകൊണ്ടുതന്നെ, സർവ്വകലാശാലയുടെ ഭരണഘടനയിൽ പറഞ്ഞിട്ടുള്ള, ടെറിട്ടോറിയൽ പരിധിക്കകത്ത് ഉണ്ടായിരുന്ന പ്രൈവററ്കോളേജുകൾ പുതിയ സർവ്വകലാശാലയുടെ കോൺസ്റ്റിററുവൻറ് കാളേജുകളാകാൻ വിസമ്മതം പ്രകടിപ്പിച്ചു. അതിന് അവർ മറെറാരു കാരണംകൂടി പറഞ്ഞു. കൊച്ചി സർവ്വകലാശാലയുടെ ഫെഡറൽ സംവിധാനത്തിനുള്ളിൽവന്നാൽ നിങ്ങളുടെ ന്യൂനപക്ഷ അവകാശങ്ങൾക്കു ക്ഷതമേൽക്കുമത്രേ. (ഈ മേഖലയിലെ എൺപതു ശതമാനത്തിലധികം വരുന്ന കോളേജുകളും ക്രിസ്ത്യൻ മാനേജുമെൻറുകളുടേതാണെന്ന് ഓർക്കുക) പ്രൈവററ് മാനേജുമെൻറുകൾക്ക് മുണ്ടശ്ശേരിയോടുണ്ടായിരുന്ന പകയും വിദ്വേഷവും വേറൊരു കാരണമായിരുന്നു. പ്രൈവററ് കോളേജുകൾ യൂണിവേഴ്സിററിയുടെ കുടക്കീഴിൽ വരാതെ വിട്ടുനിന്നപ്പോൾ സർക്കാരിനും തോന്നി എങ്കില്പിന്നെ തങ്ങളുടെ കോളേജിനെമാത്രം എന്തിനു വിട്ടുകൊടുക്കണം? അതുകൊണ്ട് പോസ്റ്റ്ഗ്രാഡ്വേററ് പഠനമുള്ള കൊച്ചിമേഖലയിലെ ഏക ഗവൺമെൻറ് കോളേജായ മഹാരാജാസ് കോളേജ് കൊച്ചി സർവ്വകലാശാലയുടെ ഭാഗമായില്ല. പോരെങ്കിൽ, തങ്ങൾ അനുഭവിക്കുന്ന പല

പ്രത്യേകാവകാശങ്ങളും നഷ്ടപ്പെടുമെന്നും പലർക്കും സ്ഥാനചലനങ്ങൾ സംഭവിക്കുമെന്നും പേടിതോന്നിയ കോളേജ് അദ്ധ്യാപക സംഘടന മഹാരാജാസ് കോളേജ് കൊച്ചി സർവ്വകലാശാലയുടെ കീഴിലാക്കുന്നതിനെ എതിർക്കുകയും ചെയ്തു. ചുരുക്കത്തിൽ സർവ്വകലാശാല അഫിലിയേററഡുമല്ല ഫെഡറലുമല്ല എന്ന നിലയിലായി.

## ഉന്നതങ്ങളിലെ പോരാട്ടം

കേരള സർവ്വകലാശാലയുടെ എറണാകുളം സെൻററായി പ്രവർത്തിച്ചിരുന്ന അഞ്ച് ഡിപ്പാർട്ടുമെൻറുകളുമായി കൊച്ചി സർവ്വകലാശാല പ്രവർത്തനം ആരംഭിച്ചു. മറൈൻ, സയൻസ്, ഫിസിക്സ്, ലാ, ഹിന്ദി, സ്കൂൾ ഓഫ് മാനേജ്മെൻറ് സ്റ്റഡീസ് എന്നിവയായിരുന്നു പ്രസ്തുത ഡിപ്പാർട്ടുമെൻറുകൾ. ഇവയിൽ ഹിന്ദി, ലാ തുടങ്ങിയ ഡിപ്പാർട്ടുമെൻറുകൾ സർവ്വകലാശാലയുടെ ഭരണഘടനയിൽ പറയുന്ന ഉദ്ദേശ്യലക്ഷ്യങ്ങൾക്ക് എത്രമാത്രം അനുയോജ്യമായിരുന്നുവെന്നു ചിന്തിക്കുന്നതു് രസാവഹമാണ്. അപ്പോൾപ്പിന്നെ കോൺസ്റ്റിററുവൻറ് കോളേജുകളിലെ 'ചരിത്ര'വും, 'രാഷ്ട്രമീമാംസ'യും 'മലയാളവു'മൊക്കെക്കൂടി സർവകലാശാലയിൽ വന്നിരുന്നുവെങ്കിൽ ഭരണഘടനയിൽ പറയുന്ന 'ശാസ്ത്ര-സാങ്കേതികം' എവിടെ എത്തുമായിരുന്നുവെന്ന് ഓർക്കാവുന്നതേയുള്ളു! അതിനും മറുപടിയുണ്ട്. ശാസ്ത്ര-സാങ്കേതികത്വത്തിനും വ്യവസായ വാണിജ്യത്തിനും പ്രത്യേക പരിഗണന കൊടുക്കുമെന്നേ ഭരണഘടനയിൽ പ്രസ്താവിച്ചിട്ടുള്ളു എന്നാണ് മറുപടി. തീർച്ചയായും അതു് സത്യമാണ്. അപ്പോഴാണ് സാധാരണക്കാരായ നമ്മുടെ ചോദ്യത്തിൻെറ പ്രസക്തി: എങ്കിൽ കേരള, കലിക്കട്ട് സർവ്വകലാശാലകളിൽനിന്നും കൊച്ചി സർവ്വകലാശാലയ്ക്കുള്ള പ്രത്യേകതയെന്താണ്? ശാസ്ത്ര-സാങ്കേതികം എന്ന ബാനർ തൂക്കി പ്രത്യേക പ്ലാനും പദ്ധതിയുമൊന്നുമില്ലാതെ, വെറുതെ ഒരു യൂണിവേഴ്സിററി സ്ഥാപിക്കുക എന്നതിനപ്പുറം മറെറന്തെങ്കിലും ഉദ്ദേശ്യലക്ഷ്യങ്ങളുണ്ടായിരുന്നോ? പത്തു വർഷങ്ങൾക്കുശേഷം, ഇപ്പോൾ കാമ്പസിലും പുറത്തും നടക്കുന്ന ചർച്ച ഈ ചോദ്യത്തിൻെറ ഉത്തരമാണ്. വ്യക്തമായ ഉദ്ദേശ്യലക്ഷ്യങ്ങളും അതിനു ചേർന്ന പ്ലാനും പദ്ധതികളും ഉണ്ടായിരുന്നുവെങ്കിൽ, പത്തുവർഷങ്ങൾക്കുശേഷം സ്വന്തം സ്വഭാവം നിശ്ചയിക്കേണ്ട ഗതികേടിൽ ഈ സർവ്വകലാശാല എത്തിനിൽക്കുമായിരുന്നില്ല. ഉദ്ദേശ്യലക്ഷ്യങ്ങളുടെ അഭാവം മാത്രമല്ല ഈ ഗതികേടിനു കാരണമെന്ന വിശദീകരണത്തിലും സത്യമുണ്ട്. മുണ്ടശ്ശേരിയിൽനിന്നു തുടങ്ങി, എം. വി. പൈലിയുടെ ഈ കാലംവരെ പരിശോധിച്ചാൽ ചക്കളത്തി പോരാട്ടങ്ങൾ ഈ യൂണിവേഴ്സിററിയെ എത്രമാത്രം മുരടിപ്പിച്ചുവെന്നു മനസ്സിലാകും. ആദ്യകാലത്തു് മുണ്ടശ്ശേരിയും അദ്ദേഹത്തിൻെറ രജിസ്ട്രാറായിരുന്ന ടി.കെ. കരീമും തമ്മിലായിരുന്നു വടംവലി. പിന്നീട് ഡോ: എൻ. കെ. പണിക്കരും കുര്യാക്കോസും തമ്മിലായി. ഇപ്പോഴത്തു് ഡോ: എം. പി. പൈലിയും പ്രോ വൈസ് ചാൻസലർ ഡോ: കെ. എ. വാസുവും തമ്മിലുള്ള പോരാട്ടത്തിൽ എത്തിനിൽക്കുന്നു. ഉന്നത സ്ഥാനത്തുള്ള, അധികാരത്തിനും സ്ഥാനങ്ങൾക്കുംവേണ്ടിയുള്ള ഈ പോരാട്ടങ്ങൾ യൂണിവേഴ്സിററി ഭരണത്തിലും ഡിപ്പാർട്ടുമെൻറുകളുടെ പ്രവർത്തനത്തിലും വ്യക്തമായി പ്രതിഫലിക്കുന്നു. എല്ലാ തലങ്ങളിലും അക്കാഡമിക് താല്പര്യങ്ങളെക്കാൾ വ്യക്തിപരമായ പോരാട്ടങ്ങൾക്ക് പ്രാമുഖ്യം കൈവന്നു. സ്വന്തം ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് കോഴ്സുകൾ ആരംഭിക്കുന്നതിനും ഫാക്കൽററികൾ രൂപീകരിക്കുന്നതിനും ഈ ഗ്രൂപ്പുകാർ മുതിർന്നുവെന്നതു് യൂണിവേഴ്സിററി ഭരണത്തെ ഒരു തമാശകളിയായി തരംതാഴ്ത്തി. ശാസ്ത്ര-സാങ്കേതികത്വത്തിൽനിന്ന് കണ്ടിന്യൂയിങ് എഡ്യൂക്കേഷനിലും കറസ്പോണ്ടൻസ് കോഴ്സുകളിലും എത്തിച്ചേരാൻ യൂണിവേഴ്സിററി പ്രേരിതമായതു് അങ്ങനെയാണ്.

> ഉന്നതങ്ങളിൽ ഇരിക്കുന്നവർ തമ്മിലുള്ള മത്സരംമൂലം യൂണിവേഴ്സിററിയുടെ ഭരണം താറുമാറായിരിക്കുകയാണ്.

## വളർച്ച എണ്ണത്തിൽ

അഞ്ചു ഡിപ്പാർട്ടുമെൻറുകളുമായി തുടങ്ങിയ സർവ്വകലാശാലയിൽ ഇപ്പോൾ പന്ത്രണ്ട് ഡിപ്പാർട്ടുമെൻറുകളുണ്ട്. ഇതിനു പുറമെയാണ് നാലു് സ്കൂളുകൾ. വിവിധ ഡിപ്പാർട്ടുമെൻറുകളിലും സ്കൂളുകളിലുമായി, ബി. ടെക്, എം. ടെക്, എം. എസ്സി, എം. ബി. എ., എംഫിൽ, എം. ബി. എം., പിഎച്ച്. ഡി. കോഴ്സുകളിൽ അഞ്ഞൂററി അൻപത്തിയെട്ട് ഫുൾടൈം വിദ്യാർത്ഥികളും നാനൂററി പതിന്നാലു് പാർട്ട്ടൈം വിദ്യാത്ഥികളുമുണ്ട്. കൂടാതെ എം. എസ്സി (മാത്തമററിക്സ്), ബി. ജി. എൽ., ബി. ബി. സി., ഡിപ്ലോമാ ഇൻ ബാങ്കിംഗ് എന്നിവയ്ക്കുവേണ്ടി ആയിരത്തി നാനൂററി രണ്ടുപേർ കണ്ടിന്യൂയിങ് എഡ്യൂക്കേഷനിലും കറസ്പോണ്ടൻസ് കോഴ്സിലും രജിസ്റ്റർ ചെയ്തിട്ടുണ്ട്. എല്ലാം കണക്കിലെടുത്താലും കേരളത്തിലെ ഒരു ഫസ്റ്റ് ഗ്രേഡ് കോളേജിലെ വിദ്യാർത്ഥികളുടെ എണ്ണം മാത്രമേ ഈ സർവ്വകലാശാലയിൽ ഉള്ളു. അഫിലിയേററഡ് കോളേജുകളുടെയും ഡിപ്പാർട്ടുമെൻറുകളുടെയും സാമ്രാജ്യങ്ങളായ കേരള-കലിക്കട്ട് സർവ്വകലാശാലകളുമായി താരതമ്യപ്പെടുത്തുമ്പോൾ എത്രയോ നിസ്സാരമാണ് വിദ്യാർത്ഥികളുടെ സംഖ്യ. പതിനാറു് പ്രൊഫസർമാരും മുപ്പത്തിരണ്ടു റീഡർമാരും, അറുപത്തി മൂന്ന് ലക്ചറർമാരും ഒൻപതു് റിസർച്ച്-ടെക്നിക്കൽ അസിസ്റ്റൻറുമാരുമുൾപ്പെടെ ടീച്ചിങ് സ്റ്റാഫിൻെറ എണ്ണംവെറും നൂററി ഇരുപത്തു മാത്രമാണ്.

ഭരണപരമായി ഈ ചെറിയ യൂണിററിനെ നയിക്കുന്നതു് ഏറെ ബദ്ധപ്പാടുള്ള കാര്യമല്ല. പക്ഷേ, ഈ ചെറിയ യൂണിററിൽപ്പോലും ഭരണം ഒരു പ്രശ്നമായിരിക്കുന്നു. ലളിതമായ പ്രശ്നങ്ങൾപോലും സങ്കീർണ്ണമായി വളർന്നു വലുതാകുന്നതു് ഭരണപരമായ പിടിപ്പുകേടിലേക്കും ആസൂത്രണ വൈകല്യങ്ങളിലേക്കും വിരൽചൂണ്ടുന്നു. നേരത്തെ സൂചിപ്പിച്ച അധികാരസ്ഥാനങ്ങൾതമ്മിലുള്ള പോരു് അക്കഡമിക് രംഗത്തും ഭരണരംഗത്തും വ്യത്യസ്തമായ ഗ്രൂപ്പുകൾ സൃഷ്ടിച്ച് ഈ ചെറിയ യൂണിവേഴ്സററിയുടെ പ്രവർത്തനസങ്കീർണ്ണതയെ അധികരിപ്പിച്ചിട്ടുമുണ്ട്.

ഡിപ്പാർട്ടുമെൻറുകളുടെയും വിദ്യാർത്ഥികളുടെയും സ്റ്റാഫിൻെറയും എണ്ണം പരിശോധിച്ചാൽ കഴിഞ്ഞ പത്തുവർഷങ്ങൾക്കിടയിൽ കോൺസ്റ്റിററ്യുവൻറ് കോളേജുകളുടെ അഭാവത്തിലും, യൂണിവേഴ്സിററി വളർന്നിട്ടുണ്ടെന്ന് മനസ്സിലാകും. കേരള യൂണിവേഴ്സിററിയിൽനിന്ന് ദാനം കിട്ടിയ അഞ്ചു ഡിപ്പാർട്ടുമെൻറുകൾക്കുപുറമേ യൂണിവേഴ്സിററി നിലവിൽവന്നശേഷം ഏഴ പുതിയ ഡിപ്പാർട്ടുമെൻറുകളും നാലു് പുതിയ സ്കൂളുകളും ആരംഭിച്ചുവെന്നതു് തീർച്ചയായും അഭിമാനത്തോടെ നിരത്തിവയ്ക്കാൻ കഴിയുന്ന വസ്തുതകളാണ്. ഇതിനുപുറമേയാണ് യൂണിവേഴ്സിററി അംഗീകരിച്ച സ്വതന്ത്ര ഗവേഷണകേന്ദ്രമായ സെൻട്രൽ മറൈൻ ഫിഷറീസ് റിസർച്ച് ഇൻസ്റ്റിററ്യൂട്ടും (C. M. F. R. I), യു. ജി. സി. സഹായത്തോടെ ആരംഭിച്ച സെൻട്രൽ ഇൻസ്ട്രമെൻേറഷൻവർക്ക്ഷോപ്പ് ആൻഡ് സർവീസസ് ലബോറട്ടറിയും, മൈക്രോ കംപ്യൂട്ടർ യൂണിററും, 25,000-ത്തിലധികം വോള്യങ്ങളുള്ള യൂണിവേഴ്സിററി ലൈബ്രറിയും.

ഒററ നോട്ടത്തിൽ ഇതൊക്കെ വളർച്ച തന്നെ. 'യൂണിവേഴ്സിററി അക്കാഡമിക് രംഗം' എന്ന സാധാരണ വിവക്ഷയ്ക്കുള്ളിൽ നിന്നുകൊണ്ടു് പരിശോധിച്ചാൽ, ഈ യൂണിവേഴ്സിററിയിലെ ചില ഡിപ്പാർട്ടുമെൻറുകൾ ഇന്ത്യയിലെ പല പ്രമുഖ യൂണിവേഴ്സിററി ഡിപ്പാർട്ടുമെൻറുകളോടുമൊപ്പം എത്തിയിട്ടുണ്ടെന്നതും വാഴ്ത്തപ്പെടേണ്ട വസ്തുതയാണ്. പഴയ അഞ്ചു ഡിപ്പാർട്ടുമെൻറുകളിൽപെട്ട ഫിസിക്സ്ഡിപ്പാർട്ടുമെൻറും, സ്കൂൾ ഓഫ് മാനേജ്മെൻറും, അതതിൻെറ പരിമിതികൾക്കുള്ളിൽ



നിന്നുകൊണ്ട്, ശ്രദ്ധിക്കപ്പെടേണ്ട നേട്ടങ്ങൾ കൈവരിച്ചു. 1963-6-4ൽ കേരള യൂണിവേഴ്സിററിയുടെ ഭാഗമായി ആരംഭിച്ച ഈ ഡിപ്പാർട്ടുമെൻറുകൾ ശ്രദ്ധേയമായി മാറിയതിൽ പതിനേഴ വർഷത്തെ അക്കാഡമിക് പാരമ്പര്യത്തിന് ഒരു വലിയ പങ്കുണ്ട്. എങ്കിലും സ്ഥിരമായ ചാനലുകളിൽ നിന്ന് വ്യതിചലിച്ച് അല്പം മുന്നോട്ടുനീങ്ങാൻ ഇവയ്ക്കു സാധിച്ചു. ഒരു യൂണിവേഴ്സററി ഡിപ്പാർട്ടുമെൻറിന് ദേശീയതലത്തിൽ ലഭ്യമായ ഏററവും മികച്ച ഗവേഷണപദ്ധതികൾ നേടിയെടുക്കാനും അവ പൂർത്തിയാക്കുവാനും ഫിസിക്സ് ഡിപ്പാർട്ടുമെൻറിനു കഴിഞ്ഞു. കഴിഞ്ഞമാസം, ഇന്ത്യാ ഗവൺമെൻറിൻെറ ശാസ്ത്ര-സാങ്കേതിക വകുപ്പ്, പത്തൊമ്പതു ലക്ഷം രൂപയുടെ ഒരു ഗവേഷണപദ്ധതി നൽകിക്കൊണ്ട് ഫിസിക്സ് ഡിപ്പാർട്ടുമെൻറിന് ദേശീയ അംഗീകാരം കൊടുത്തു. ഈ ഗവേഷണം പൂർത്തിയാകുമ്പോൾ ഫിസിക്സ് ഡിപ്പാർട്ടുമെൻറ് ലേസർ ഗവേഷണത്തിൽ ഇന്ത്യയിലെ ഏററവും മികച്ച യൂണിവേഴ്സിററി ഡിപ്പാർട്ടുമെൻറായി ഉയരുമെന്ന് പ്രതീക്ഷിക്കപ്പെടുന്നു. ഇതൊക്കെ അഭിമാനാർഹമായ വസ്തുതകൾ തന്നെ. പക്ഷേ, ഇവയ്ക്കു ഒരു മറുവശമുണ്ട്. അതാണ് ഏററവും പ്രധാനവും. ഫിസിക്സ്, മാനേജ്മെൻറ് ഡിപ്പാർട്ടുമെൻറുകളിൽനിന്ന് പോസ്റ്റ്ഗ്രാഡ്വേററ് ബിരുദങ്ങളും ഡോക്ടറേററുകളുമായി പുറത്തുപോകുന്നവർ എവിടെ എത്തിച്ചേരുന്നുവെന്നതാണ് ആ പ്രശ്നം. ഇന്ത്യൻ സർവ്വകലാശാലകളെ സംബന്ധിച്ച ഒരു അടിസ്ഥാന പ്രശ്നമാണിതെന്നു പറഞ്ഞ് നാം ഇതിനെ മറന്നുകളയരുതു്. വ്യാവസായിക-വാണിജ്യ മേഖലയ്ക്കു പൊതുവിലും കൊച്ചി മേഖലയ്ക്കു പ്രത്യേകിച്ചും ഗുണകരമായിത്തീരുന്ന ശാസ്ത്ര-സാങ്കേതിക വൈദഗ്ധ്യവും മനുഷ്യശക്തിയുമാണ്, കൊച്ചി സർവ്വകലാശാലയിൽനിന്ന് പ്രതീക്ഷിക്കപ്പെടുന്നതെന്ന ചിലരുടെയെങ്കിലും സ്വപ്നം, യാഥാർത്ഥ്യമാക്കിത്തീർക്കാൻ കഴിയുന്ന പദ്ധതികളൊന്നും ആവിഷ്കരിച്ചിട്ടില്ലെന്നതു് ദുഃഖകരമാണ്. ബ്രിട്ടീഷ്-അമേരിക്കൻ മോഡലുകളെ പകർത്തിവയ്ക്കുന്ന ഗവേഷണപഠനങ്ങൾ നമ്മുടെ സമ്പദ്ഘടനയുടെ വികാസത്തിന് എത്രമാത്രം അനുയോജ്യമായിത്തീരുമെന്ന ചിന്ത ഇനിയും ശക്തിയാർജിച്ചിട്ടില്ല. കൊച്ചി മേഖലയിലെ വ്യവസായ-വാണിജ്യ സ്ഥാപനങ്ങളുമായി ഗവേഷണ-പഠന സഹകരണത്തിൽ ഏർപ്പെടുവാനും അവയ്ക്കുവേണ്ട ശാസ്ത്ര-സാങ്കേതിക വൈദഗ്ധ്യം വളർത്തിയെടുക്കാനുമുള്ള കാര്യമായ ശ്രമങ്ങളൊന്നും ഉണ്ടായിട്ടില്ല. ഡിപ്പാർട്ടുമെൻറുകളിൽനിന്നിറങ്ങുന്ന കുറെപ്പേർക്ക് ചില വ്യവസായ സ്ഥാപനങ്ങൾ തൊഴിൽ നൽകുന്നുണ്ടെന്നതല്ലാതെ ഒരു പരസ്പരാശ്രയത്തിൻെറ നിലയിലേക്ക് അതു് ഉയർന്നിട്ടില്ല. സ്വാഭാവികമായും യൂണിവേഴ്സിററി ഡിപ്പാർട്ടുമെൻറുകളിൽനിന്ന് പോസ്റ്റ് ഗ്രാഡ്വേററ്-റിസർച്ച് ഡിഗ്രികളുമായി പുറത്തിറങ്ങുന്നവർ തങ്ങളുടെ പഠന-ഗവേഷണ മേഖലയ്ക്ക് പുറത്തുള്ള തൊഴിൽ രംഗത്തേക്ക് എത്തിച്ചേരുന്നു.

## ഡിഗ്രി എടുത്താൽ ജോലി കിട്ടുമോ?

പല ഡിപ്പാർട്ടുമെൻറ് മേധാവികളും, തങ്ങളുടെ വിദ്യാർത്ഥികൾക്ക് ഡിഗ്രി എടുത്ത് പുറത്തിറങ്ങിയാലുടൻ ജോലി ലഭിക്കുമെന്ന് ഈ ലേഖകനോടു പറയുകയുണ്ടായി. തീർച്ചയായും മററു യൂണിവേഴ്സിററികളെപ്പോലെ ഈ യൂണിവേഴ്സിററി തൊഴിൽരഹിതരെ സൃഷ്ടിക്കുന്നില്ലെന്ന് സമ്മതിക്കണം. അതിന് ഒട്ടനവധി കാരണങ്ങളുമുണ്ട്. പക്ഷേ, മാനേജ്മെൻറിലും മറൈൻ സയൻസിലും മററു സ്പെഷ്യലൈസ്ഡ് ഫീൽഡുകളിലും ഡിഗ്രിഎടുക്കുന്നവർക്ക് അതതു് മേഖലകളിൽ തൊഴിൽ ലഭിക്കാതെവരുമ്പോൾ അവരുടെ സ്പെഷ്യലൈസ്ഡ് വിദ്യാഭ്യാസത്തിൻെറ ഗതി ആലോചിക്കാവുന്നതേയുള്ളൂ. മറൈൻ സയൻസിൽ നിന്ന്, ഒരു ഉദാഹരണം ചൂണ്ടിക്കാട്ടാം:



മറൈൻ സയൻസ് ഡിപ്പാർട്ട്മെൻറ്: ടാർപ്പാളിൻകൊണ്ടാണ് കൂര കെട്ടിയിരിക്കുന്നത്

മറൈൻസയൻസിൽ, പോസ്റ്റ്ഗ്രാഡ്വേറ്റ് (എം. എസ്‌സി) ഡിഗ്രി നൽകുന്ന നാല് കോഴ്‌സുകളിൽ ഒന്നാണ് മീറ്ററോളജി (Meterology). ഏറ്റവും കുറഞ്ഞത് അൻപത്തിയഞ്ച് ശതമാനം മാർക്കോടെ ബി. എസ്‌സി. പാസാകുന്നവർക്കേ മീറ്ററോളജി എം. എസ്‌സിയുടെ പ്രവേശനപരീക്ഷ എഴുതുവാൻ കഴിയൂ. പ്രവേശനപരീക്ഷയും ഇന്റർവ്യൂവും കടന്നുവരുമ്പോൾ ആറു പേർക്ക് അഡ്മിഷൻകിട്ടും. നാല് സെമസ്റ്ററുകളിലെ അഗ്നിപരീക്ഷയും അതിജീവിച്ച് രണ്ടുവർഷം കഴിഞ്ഞ് അവർ മീറ്ററോളജിയിൽ എം. എസ്‌സിയുമായി പുറത്തിറങ്ങും. അങ്ങനെ 1977-ൽ പുറത്തിറങ്ങിയ മീറ്ററോളജിയിലെ ആദ്യബാച്ചുകാർ എവിടെയെത്തിയെന്നോ? നാലുപേർ ദേശസാൽകൃതബാങ്കുകളിൽ കയറിപ്പറ്റി (ഓഫീസർമാരാണോ അതോ ക്ലാർക്കുമാരാണോയെന്ന് അറിയില്ല). ഒരാൾ വേറെ തൊഴിലൊന്നും കിട്ടാത്തതുകൊണ്ട് ഗവേഷകനായി. ഇനിയും ഒരാൾക്ക് 1979 വരെ ജോലി കിട്ടിയിട്ടില്ലെന്നാണ് ഡിപ്പാർട്ടുമെന്റിൽനിന്ന് അറിയുന്നത്. അതിന് അവർ ഒരുകാരണംകൂടി പറഞ്ഞു. അയാൾ വെറുമൊരു സെക്കൻഡ് ക്ലാസ്സുകാരനായിരുന്നത്രേ! ആദ്യ ബാച്ചിന്റെ സ്ഥിതിയാണ് ഇത്. തുടർന്ന് ഒരു ബാച്ചുകൂടി പുറത്തിറങ്ങിയിട്ടുണ്ട്. അവരുടെ ഗതിയും ഇതിൽനിന്ന് മെച്ചപ്പെടാൻ സാദ്ധ്യതയേയില്ല. അപ്പോൾ ഇനി തുടർന്നുള്ള ബാച്ചുകളുടെ സ്ഥിതി എന്താവും? മറൈൻ സയൻസുകാർതന്നെ പ്രസിദ്ധീകരിച്ച ഒരു സുവനീറിൽ നിന്ന് ആ ഡിപ്പാർട്ട്മെന്റിലെ വിദ്യാർത്ഥികളുടെ തൊഴിൽ സാദ്ധ്യതകളെപ്പറ്റി പരാമർശിക്കുന്ന ഒരു ഭാഗം ഉദ്ധരിക്കാം: "മറൈൻ ബയോളജിയിലും മറൈൻ ജിയോളജിയിലും ഓഷ്യനോഗ്രഫിയിലും മീറ്ററോളജിയിലും പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിഗ്രികളുമായി പുറത്തിറങ്ങുന്നവർ പിന്നീട് എന്തുചെയ്യുന്നുവെന്ന് അറിയാൻ ഞങ്ങൾ ഒരു സർവേ നടത്തി. 1971 മുതൽ 1977 വരെയുള്ള ഏഴുവർഷക്കാലത്തെ വിദ്യാർത്ഥികളെയായിരുന്നു സർവേയിൽ ഉൾപ്പെടുത്തിയത്. ഒരു ചോദ്യാവലി തയ്യാറാക്കി എല്ലാവർക്കും അയച്ചുകൊടുത്തു. എഴുപത്തിയാറുപേർ മറുപടി നൽകി. ആ എഴുപത്തിയാറുപേരിൽ മുപ്പത്തിയെട്ടു പേർക്ക് ജോലിയുണ്ട്. ഇരുപതുപേർ ഉന്നത പഠനങ്ങൾ നടത്തുന്നു. പതിനെട്ടു പേരേ ഇതുവരെ ജോലിയില്ലാതുള്ളൂ. ആ പതിനെട്ടിൽ പന്ത്രണ്ടുപേരും പെൺകുട്ടികളാണ്. അതിനർത്ഥം അവർ കുടുംബജീവിതത്തിലേക്കു തിരിഞ്ഞുവെന്നാകണം. (ഈ പന്ത്രണ്ടുപേരിൽ ആറുപേർക്ക് ഒന്നാംക്ലാസ് ഉണ്ടായിരുന്നു.) മറൈൻ ബയോളജിയിൽ, മറുപടി നൽകിയ അൻപത്തിയാറുപേരിൽ, ഇരുപത്തെട്ടു പേർക്ക് തൊഴിലുണ്ട്. അതിൽ പതിനെട്ടുപേർക്കും മറൈൻ ബയോളജി ഫീൽഡുമായി ബന്ധമുള്ള തൊഴിലുകളാണ്. പത്തുപേർ ബാങ്കുകളിലും അക്കൗണ്ടന്റ് ജനറലാഫീസിലും മറ്റും പണിയെടുക്കുന്നു. ഒരാൾക്ക് ഐ. എ. എസ്. കിട്ടി. അഞ്ചുപേർ എ. ആർ. എസ്. സയിന്റിസ്റ്റുകളായി. ഒരാൾ ബി. എഡ്ഡിനും, ഒരാൾ മെഡിസിനുംപോയി. പതിനഞ്ചുപേർ റിസർച്ച് ചെയ്യുന്നു..."

നമ്മുടെ തൊഴിലധിഷ്ഠിത 'സ്പെഷ്യലൈസ്ഡ്' കോഴ്‌സുകളുടെ ഏകദേശചിത്രം വ്യക്തമായില്ലേ. കൊച്ചിൻ യൂണിവേഴ്സിറ്റി തുടങ്ങിയശേഷമുള്ള വെറും രണ്ടു ബാച്ചുകളുടെ ചിത്രം മാത്രമാണിത്. എം. ബി. എ. പാസ്സായി ദുബായിൽ പോകുന്നതിന്റെ മനഃശാസ്ത്രവും ഇതുതന്നെ. ഇതുപോലൊരു സർവേ മാനേജ്മെന്റിൽ നടത്തിയാൽ ഇതേക്കാൾ മോശമായ ഒരു ചിത്രം നമുക്കു കിട്ടിയേക്കും. ഇപ്പോഴും നമ്മുടെ പഴയ ചോദ്യംതന്നെ ആവർത്തിക്കേണ്ടിയിരിക്കുന്നു: ബാങ്കുകൾക്കും അക്കൗണ്ടന്റ് ജനറൽ ഓഫീസുകൾക്കും ഇലക്ട്രിസിറ്റി ബോർഡിനും ക്ലാർക്കുമാരെയും ഓഫീസർമാരെയും സൃഷ്ടിക്കാനാണ് ഈ സ്പെഷ്യലൈസ്ഡ് പഠനമെങ്കിൽ, ഈ പഠനങ്ങളുടെ സ്പെഷ്യാലിറ്റി എന്താണ്?

## ഗവേഷണം മാത്രം!

കൊച്ചിൻ യൂണിവേഴ്സിറ്റിയിലെ ഏറ്റവും പ്രസ്റ്റീജിയസ്സായ ഡിപ്പാർട്ടുമെന്റുകളായാണ് മറൈൻ സയൻസും, ഇൻഡസ്ട്രിയൽ ഫിഷറീസും പുറത്ത് അറിയപ്പെടുന്നത്. തിരമാലകളുടെ നിശ്വാസങ്ങളിൽ ജീവിക്കുന്ന ഈ കൊച്ചു കേരളത്തിന് മികച്ച സംഭാവനകൾ നൽകാൻ ഈ ഡിപ്പാർട്ടുമെന്റുകൾക്ക് കഴിയുമെന്ന് നാം പ്രതീക്ഷിക്കുന്നു. അതുകൊണ്ടുതന്നെ സ്ഥിരം യൂണിവേഴ്സിറ്റി ഡിപ്പാർട്ടുമെന്റുകളിൽനിന്നും വിഭിന്നമായ ഗവേഷണപഠനങ്ങൾ പ്രസ്തുത ഡിപ്പാർട്ടുമെന്റുകളിൽ ഉണ്ടാകണമെന്ന് നാം ആഗ്രഹിച്ചു പോകുന്നത്.

സമുദ്രഗവേഷണത്തിനുവേണ്ടി 1938-ൽ ട്രാവൻകൂർ യൂണിവേഴ്സിറ്റിയുടെ ഭാഗമായി തിരുവനന്തപുരത്ത് ആരംഭിച്ച മറൈൻ ബയോളജി ആൻഡ് ഫിഷറീസ് ഡിപ്പാർട്ടുമെന്റിന്റെ പിന്തുടർച്ചയാണ് ഇപ്പോഴുള്ള മറൈൻസയൻസും, ഇൻഡസ്ട്രിയൽ ഫിഷറീസും വകുപ്പുകൾ. 1957-ൽ മറൈൻ ബയോളജി ഡിപ്പാർട്ടുമെന്റിന്റെ ഒരു ഗവേഷണവിഭാഗമായി ഓഷ്യനോഗ്രഫിക് ലബോറട്ടറി കൊച്ചിയിലെ നേവൽ ബേസിൽ കമ്മിഷൻ ചെയ്യപ്പെട്ടു. 1962-ൽ എറണാകുളത്ത് ഒരു പുതിയ കെട്ടിടം നിർമ്മിക്കുകയും, ലബോറട്ടറിയും അന്ന് തിരുവനന്തപുരത്ത് പ്രവർത്തിക്കുകയായിരുന്ന ഡിപ്പാർട്ടുമെന്റിന്റെ ആസ്ഥാനവും ഇവിടേക്കു മാറ്റപ്പെടുകയും ചെയ്തു. 1971-ൽ കൊച്ചിൻ യൂണിവേഴ്സിറ്റി നിലവിൽ വന്നപ്പോൾ ഡിപ്പാർട്ടുമെന്റുകൾ യൂണിവേഴ്സിറ്റിയുടെ കീഴിൽ വന്നു. തുടർന്ന് പ്രസ്തുത ഡിപ്പാർട്ടുമെന്റുകൾ, ഡിപ്പാർട്ടുമെന്റ് ഓഫ് മറൈൻ സയൻസ് എന്ന പേരിൽ അറിയപ്പെട്ടുതുടങ്ങി. 1976-ൽ മറൈൻ സയൻസിൽ ഒരു വികേന്ദ്രീകരണം സൃഷ്ടിച്ച് ഇൻഡസ്ട്രിയൽ ഫിഷറീസിന് പ്രത്യേക ഡിപ്പാർട്ടുമെന്റ് സ്ഥാപിച്ചു.

ചുരുക്കിപ്പറഞ്ഞാൽ, കൊച്ചിൻ യൂണിവേഴ്സിറ്റിയെക്കാളും ചരിത്രമുള്ള ഈ ഡിപ്പാർട്ടുമെന്റുകൾ എറണാകുളത്ത് ആസ്ഥാനമുറപ്പിച്ചിട്ട് ഏതാണ്ട് ഇരുപതു വർഷമാകാറായി. ഈ കാലയളവിനുള്ളിൽ കേരളത്തിന്റെ മത്സ്യസമ്പത്തിനെക്കുറിച്ച്, മത്സ്യവ്യവസായ–വാണിജ്യ രംഗങ്ങളെക്കുറിച്ച് കടൽജീവികളേയും പ്ലവകങ്ങളെയും ചെമ്മീനുകളെയും, കുറിച്ച് പൊതുവിൽ സമുദ്ര ഗവേഷണരംഗത്ത് ശ്രദ്ധേയമായ ഗവേഷണ-പഠനങ്ങൾ ഈ ഡിപ്പാർട്ടുമെന്റുകൾ നടത്തിയിട്ടുണ്ടെന്ന് അവകാശപ്പെടുന്നു. അവയെല്ലാം ഗവേഷണപ്രബന്ധങ്ങളുടെ രൂപത്തിൽ, ഗവേഷണപേപ്പറുകളുടെ രൂപത്തിൽ അലമാരകൾക്കുള്ളിൽ അടച്ചുവച്ചിട്ടുമുണ്ട്. ഇവിടെ നടന്ന ഗവേഷണങ്ങൾ കേരളത്തിന്റെ മത്സ്യവ്യവസായത്തിനും, കടൽത്തീരത്തിന്റെ ദാരിദ്ര്യമകറ്റാനും എത്രമാത്രം ഉപയോഗപ്രദമായി എന്ന ചോദ്യത്തിന് മറൈൻ സയന്റിസ്റ്റുകൾക്ക് ഉത്തരമുണ്ട്:

"ഞങ്ങൾക്ക് ഗവേഷണ–പഠനങ്ങൾ നടത്താനും, അതിന്റെ ഫലങ്ങൾ പ്രസിദ്ധീകരിക്കാനും മാത്രമേ കഴിയൂ. ആ ഗവേഷണഫലങ്ങൾ ശരിയായി ഉപയോഗപ്പെടുത്തേണ്ടത് സർക്കാരും മറ്റ് ഏജൻസികളുമാണ്. അവർ അത് ഉപയോഗപ്പെടുത്തുന്നില്ലെങ്കിൽ ഞങ്ങളല്ലല്ലോ കുറ്റക്കാർ." ഈ യൂണിവേഴ്സിറ്റിയിലെ എല്ലാ ഡിപ്പാർട്ടുമെന്റുകളിലുംനിന്നു കേട്ട അതേ ഉത്തരം.

ഇവിടെ നടക്കുന്ന ഗവേഷണ പഠനങ്ങളുടെ ആഴങ്ങളിലേക്കിറങ്ങാൻ ഈ ലേഖകന് കാര്യശേഷിയില്ല. പക്ഷേ മറൈൻസയൻസ് ഡിപ്പാർട്ടുമെന്റിന്റെ മുന്നിൽ നിന്നപ്പോൾ, ഡിപ്പാർട്ടുമെന്റിന്റെ ഇടനാഴികളിലൂടെ സഞ്ചരിച്ചപ്പോൾ ഞാൻ അമ്പരന്നുപോയി.

## ടാർപ്പാളിൻ കൂര

ഇരുപതുവർഷം പഴക്കമുള്ള ആ കെട്ടിടം എന്നെ ഞെട്ടിപ്പിച്ചു. സമുദ്ര ഗവേഷണങ്ങൾ നടത്തുന്ന ലബോറട്ടറികളും, മറൈൻ ബയോളജിയിലും, ഓഷ്യനോഗ്രാഫിയിലും, മീറ്ററോളജിയിലും, മറൈൻ ജിയോളജിയിലും എം. എസ്‌സി. കോഴ്‌സുകളും പി. എച്ച്ഡി. ഗവേഷണങ്ങളും നടക്കുന്ന ക്ലാസ് റൂമുകളും സ്ഥിതിചെയ്യുന്ന പ്രധാന കെട്ടിടം ടാർപ്പോളിനുകൾകൊണ്ട് മൂടിവച്ചിരിക്കുന്നു. മറൈൻ സയൻസിനെ മഴയിൽനിന്ന് രക്ഷിക്കുന്നതിനുവേണ്ടി മുപ്പത്തിരണ്ട് ടാർപ്പോളിനുകൾ 'ടെറസ് ബിൽഡിങ്ങിനു' മുകളിൽ മാസങ്ങളായി നനഞ്ഞുകൊണ്ടിരിക്കുന്നു. മുപ്പത്തിരണ്ട് ടാർപ്പോളിനുകൾക്ക് യൂണിവേഴ്സിറ്റി മാസം നാലായിരത്തോളം രൂപ വാടകകൊടുക്കുന്നുണ്ടത്രേ!

ഈ ടാർപ്പോളിൻ കാഴ്ച എറണാകുളം കായൽത്തീരത്തു നിന്നാൽ കാണാം. കെട്ടിടത്തിന് അകത്തേക്കു ചെന്നാൽ നിങ്ങളുടെ അമ്പരപ്പു വർദ്ധിക്കും. ഡിപ്പാർട്ടുമെന്റിനുള്ളിലേക്ക് കാലെടുത്തുവയ്ക്കുന്ന

(ശേഷം 49-ാം പേജിൽ)



മാഞ്ചീരിയിലെ ആദിവാസിപെൺകുട്ടികൾ

# പ്രകൃതിയുടെ പ്രണയിനികൾ

**മുസാഫിർ**

**മ**ലമുകളിലെ വെളുത്ത സുന്ദരിമാരുടെ കഥ പണ്ട് സുഹൃത്ത് പറഞ്ഞിരുന്നു. ചുവന്ന ചുണ്ടുകളും തവിട്ടുമുലകളുമുള്ള പെണ്ണുങ്ങളുടെയും കരുത്തന്മാരായ അവരുടെ ആണുങ്ങളുടെയും വിചിത്രമായ ജീവിതകഥകൾ കേട്ടപ്പോൾ തോന്നിയതാണ് മാഞ്ചീരിമലവാരം കയറണമെന്ന്. കൊല്ലങ്ങൾ കഴിഞ്ഞ്, ഇക്കഴിഞ്ഞ മേയ് മാസത്തിലേ ആ മോഹം സഫലമായുള്ളൂ. അപ്പോഴേക്കും ശാലിനിയായ മാഞ്ചീരിയുടെ കന്യകാത്വം നഷ്ടപ്പെട്ടിരുന്നു. അവിടത്തെ നിഷ്കളങ്കരായ മനുഷ്യരുടെ സൗന്ദര്യം ക്യാമറകൾ കവർന്നെടുത്തു പോയിരിക്കുന്നു. അവരുടെ ശബ്ദങ്ങൾ കാസററുകൾ കടം കൊണ്ടിരിക്കുന്നു. അന്വേഷകരുടെ അലച്ചിൽ കാട്ടുമനുഷ്യരുടെ സ്വൈരം കെടുത്തിയിരിക്കയാണ്.

സ്വന്തം പെങ്ങളോടൊത്ത് ലൈംഗികബന്ധം പുലർത്തുന്ന ആങ്ങളമാർ; മീശയില്ലാത്ത പുരുഷന്മാർ; വീട്ടിനകത്തുവച്ച് സംഭോഗവും പ്രസവവും നിഷിദ്ധമെന്നുകരുതുന്നവർ; കരിനീലിപ്പാമ്പുകളെ താലോലിക്കുന്നവർ; പെണ്ണിനുവേണ്ടി എന്തും ചെയ്യാൻ മടിക്കാത്തവർ; മാനം മുട്ടിനിൽക്കുന്ന മരങ്ങളിൽനിന്നും അഗാധമായ ഗുഹകളിൽനിന്നും അനായാസമായി തേൻ ശേഖരിക്കുന്നവർ; ആനയെ കുലദൈവമാക്കിയവർ; ചാരിത്ര്യശുദ്ധിയിൽ സംശയം തോന്നിയാൽ പെണ്ണുങ്ങളുടെ വായിൽ തീയിടുന്നവർ...ഇവരാണ് ചോലനായ്ക്കന്മാർ എന്നറിയപ്പെടുന്ന ആദിവാസികൾ. കാനേഷുമാരിക്കണക്കിൽ ഇവരില്ല. കാലത്തിന്റെ ദൃഷ്ടിയിൽപ്പെടാത്ത ഇവരുടെ വിചിത്രമായ ജീവിതകഥകൾക്കുണ്ടോ പക്ഷേ പുതുമ നഷ്ടപ്പെടുന്നു? പ്രകൃതിയുമായി അഗാധപ്രണയത്തിലായ ചോലനായ്ക്കന്മാരെയും ചോലനായ്ക്കത്തികളെയും കുറിച്ച് 1973-ലാണ് കുറച്ചെങ്കിലും ലോകമറിഞ്ഞു തുടങ്ങിയത്. മററു ഗിരിവർഗ്ഗക്കാരിൽനിന്ന് വ്യതിരിക്തമായ സ്വഭാവസവിശേഷതകളാണ് ഇവരുടേത്; എല്ലാ സമ്പ്രദായങ്ങളിലുമതെ.

●

മലപ്പുറം ജില്ലയിലെ ഏറനാട് താലൂക്കിന്റെ കിഴക്കൻഭാഗത്ത്, തമിഴ്നാട്-കേരള അതിർത്തിയിലുള്ള കരുളായി റേഞ്ചിലാണ് മാഞ്ചീരിമല. അവിടെയാണ് ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും തികച്ചും വൈവിദ്ധ്യം പുലർത്തുന്ന ചോലനായ്ക്കന്മാരുടെ ഒററപ്പെട്ട ദ്വീപ്.

ഏറനാടൻ ഗ്രാമങ്ങൾക്ക് വെള്ളിക്കൊലുസ് കെട്ടിക്കൊടുത്തൊഴുകുന്ന കരിമ്പുഴ്യ്ക്കു കുറുകെ നെടുങ്കയത്ത്, പണ്ട് ഡോസൻ സായിപ്പെന്ന എൻജിനീയർ ഒരു പാലം നിർമ്മിച്ചു. നാലരപ്പതിററാണ്ടുകൾക്ക മുമ്പാണത്. എല്ലാവർക്കും പ്രിയങ്കരനായിരുന്ന ആ സായിപ്പ് പക്ഷേ, ഒരുനാൾ പാലത്തിന്മേൽ നിന്നു വീണ് തലപൊട്ടി മരിച്ചു. സായിപ്പിന്റെ ശവകുടീരം ഇപ്പോഴുമുണ്ടവിടെ. ആ കല്ലറയ്ക്കു മുമ്പിൽ നമസ്കരിച്ചതിനു ശേഷമേ മാഞ്ചീരി മല കയറാവൂ.

നെടുങ്കയം പിന്നിട്ടാൽ കാഞ്ഞിരക്കടവ്. കലമാനും കാട്ടുപോത്തും മേയുന്ന കാഞ്ഞിരക്കടവു കഴിഞ്ഞാൽ പിന്നെ വനത്തിലൂടെ മുപ്പതു നാഴിക സഞ്ചരിച്ചാൽ മാഞ്ചീരി മലയായി. അതാണ് കൂട്ടംതെററിയ ഈ കാട്ടുമനുഷ്യരുടെ ഏകാന്തസങ്കേതം. അടിവാരത്തെ പുണർന്നൊഴുകുന്ന മഞ്ഞക്കല്ലൻ പുഴയുടെ സംഗീതം കേട്ട് ചോലനായ്ക്കന്മാരും നായ്ക്കത്തികളും അവിടെ ആടിപ്പാടുന്നു.

ചെതലി മലയെക്കുറിച്ചാണ് അന്നേരമോർത്തുപോയത്. മലമുടിയിൽ ആകാശത്തിലേക്ക് കൈവിടർത്തി ഡോസൻ സായിപ്പ് നിൽക്കുന്നുണ്ടോ? ജിന്നും ഇഫ്രീത്തും സവാരിചെയ്യുന്ന മേഘങ്ങളാണോ മുകളിൽ? ഏതോ അലൗകിക സ്വരങ്ങൾ ഇവിടെ, ഈ മാഞ്ചീരി മലയുടെ മാറെറാലിയിലും ഉയർന്നു കേൾക്കുന്നുണ്ടോ? നൈസാമലിയെപ്പോലെ ഞങ്ങളും കാതോർക്കട്ടെ.

വെടിപ്പായി സൂക്ഷിച്ച പാറപ്പൊത്തിന്റെ നിഗൂഢതയിൽനിന്ന് എഴുപതുവയസ്സുകഴിഞ്ഞ ചോലനായ്ക്കൻ അന്നേരം ഉയർന്നുവന്നു. മാഞ്ചീരിയുടെ പുരുഷന്റെ മസിലുകൾ മുഴുത്തുനിന്നു. പൂർവ്വവിചാരങ്ങൾ മിന്നിപ്പൊലിഞ്ഞ അയാളുടെ കണ്ണുകൾ തിളങ്ങി. കർണ്ണാടകവും തമിഴും മലയാളവും ഇടകലർന്ന ഭാഷയിൽ എന്തൊക്കെയോ പുലമ്പി. മൂപ്പൻ ഞങ്ങളെ സ്വീകരിച്ചിരുത്തി.

മീൻമുട്ടികുങ്കൻ എന്ന പേരുള്ള മൂപ്പന് കഥകളേറെപ്പറയാനുണ്ട്. കർണ്ണാടകത്തിന്റെ അതിരുകൾ തുരന്നാണോ തങ്ങളിവിടെയെത്തിയത്? അറിഞ്ഞുകൂട. അമ്പും വില്ലും പ്രയോഗിക്കാനറിഞ്ഞുകൂടാത്ത ഞങ്ങൾക്ക് സ്നേഹത്തിന്റെ ഭാഷകളേ മൊഴിയാനാവൂ.

കുങ്കന്റെ വംശം പക്ഷേ, വേറെയെങ്ങുമില്ല. എവിടെയും ഇനിയും കണ്ടെത്തിയിട്ടില്ലാത്ത ഇവരുടെ തലമുറ കുററിയററുപോകുന്നു. പരിഷ്കാരത്തിന്റെ വെയിൽ മുനകൾ അവരുടെ പ്രാകൃതജീവിതത്തിന്റെ ഇരുണ്ട സ്വരസംഗമങ്ങളിൽ സുഷിരങ്ങൾ വീഴ്ത്തിയിരിക്കുന്നു. നൂറിനു താഴെമാത്രമേ അവർക്ക് അംഗബലമുള്ളൂ.



ഒരുനേരം മാത്രമേ ചോലനായ്ക്കന്മാർ ഭക്ഷണം കഴിക്കൂ. അതുകഴിഞ്ഞാൽ മുളംകുഴലുമായി തേൻ ശേഖരിക്കാനുള്ള പുറപ്പാടായി. കാട്ടുകിഴങ്ങാണ് അവരുടെ പ്രധാന ആഹാരം. പച്ചമുളകൊണ്ടുള്ള കുററികളിലാണ് കിഴങ്ങുവേവിച്ചെടുക്കുക. മീൻ നഞ്ഞിട്ടുപിടിക്കുകയാണ് മറെറാരു ജോലി. അതു ചുട്ടുതിന്നും. പിന്നെ തെളിഞ്ഞ ചോലവെള്ളം കുടിക്കും. പുകയിലയാണ് അവരുടെ ലഹരി. ആണും പെണ്ണും സമൃദ്ധമായി പുകവലിക്കും.

ഇവരുടെ വിവാഹരീതികളും വിചിത്രമാണ്. ഇഷ്ടപ്പെട്ടപെണ്ണുങ്ങളെ തിരഞ്ഞെടുത്താൽ ആണുങ്ങൾ മൂപ്പനെ വിവരം അറിയിക്കും. പിന്നെ പെണ്ണിന്റെ സമ്മതം തേടലാണ്. അവൾ സമ്മതം മൂളിയാൽ ഒരുനാൾ എല്ലാവരുമൊത്തുചേരും. മൂപ്പന്റെ സാന്നിദ്ധ്യത്തിൽ വധുവിന്റെ അച്ഛന് വരന്റെ അച്ഛൻ ഒരു കല്ലുമാലയും പുകയിലയും നൽകും. അതു കൈയിൽ കിട്ടിയാൽ പെണ്ണിന്റെ അച്ഛൻ ആർത്തു വിളിക്കും—"പൊണ്ണ് ബിട്ടുകൊട്ടി..." (പെണ്ണിനെ വിട്ടുതന്നു)



കാലത്തിന്റെ ദൃഷ്ടിയിൽപ്പെടാത്ത കാടിന്റെ മക്കൾ

**അപൂർവ്വതകൾകൊണ്ട് ശ്രദ്ധേയമാണ് മാഞ്ചീരിമല. ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും മററു ഗിരിവർഗ്ഗക്കാരിൽ നിന്ന് വ്യതിരിക്തമായ സവിശേഷതകൾ പുലർത്തുന്ന ചോലനായ്ക്കന്മാർ ഇവിടെ ഒററപ്പെട്ടുകഴിയുന്നു.**

ഇതോടെ കല്യാണച്ചടങ്ങ് കഴിഞ്ഞു.

വധുവിനേയും കൊണ്ട് വരൻ അള (വീട്)യിലേക്കു പോകും. അളയ്ക്കകത്ത് ചപ്പുചവറുകൊണ്ട് ഒരു മറ കെട്ടിയിരിക്കും. പക്ഷേ, അവർക്ക് ഇണചേരാൻ പാടില്ല, കുറെ ദിവസത്തേക്ക് അതു വിലക്കപ്പെട്ടിരിക്കുന്നു. വീട്ടിനകത്ത് ലൈംഗികബന്ധം തീരെ പാടില്ല. വേഴ്ചയിലേർപ്പെട്ടാൽ വീട് അശുദ്ധമാവുമെന്നാണ് വിശ്വാസം. കാടിന്റെ നടുവിൽ വച്ചാണ് പിന്നെ ദമ്പതികളുടെ കൂടിക്കാഴ്ച. അന്നേരം ശൃംഗാരചേഷ്ടകളോടെ പെണ്ണും ചെറുക്കനും കൊക്കുരുമ്മും; രതിക്രീഡയിലേർപ്പെടും.

വിവാഹത്തിനു മുമ്പ് അവിഹിതവേഴ്ചയിലേർപ്പെട്ടാൽ കനത്ത ശിക്ഷ കിട്ടും. പെണ്ണുങ്ങൾക്കാണ് കനത്ത ശിക്ഷ ലഭിക്കുക. ചാരിത്ര്യശുദ്ധിയിൽ സംശയം തോന്നിയാൽ പെണ്ണിനെ പിടിച്ചുകെട്ടി അവളുടെ വായ്ക്കകത്തേക്ക് തീക്കട്ട കോരിയിടും. ദൈവപ്പുരയിൽ ഒരു രൂപ 'പിഴ'യുമൊടുക്കണം.

എവിടെയോ കൊമ്പുകളൊടിയുന്ന ഒച്ച. ആനക്കൂട്ടമാവും. പെട്ടെന്ന് ഒരു തത്തമ്മയെയും മുത്തംവച്ച് വെളുത്ത എന്ന സുന്ദരി ഞങ്ങൾക്ക് മുമ്പിൽ പ്രത്യക്ഷപ്പെട്ടു. കുറച്ചകലെ മഞ്ഞക്കല്ലൻഅളയിലാണ് വെളുത്ത താമസിക്കുന്നത്. അവളുടെ അച്ഛൻ കുറുമ്പനെ രണ്ടുവർഷം മുമ്പ് കാട്ടാന ചവിട്ടിക്കൊന്നു. ഇപ്പോൾ വെളുത്ത അളയിലെ പൈങ്കിളിയായി പാറി നടക്കുന്നു. അവളുടെ കൂട്ടുകാരികളാണ് മാതിയും കാടയും. മാതി കാട്ടിലെ 'ബ്യൂട്ടി'യാണ്. ചുരുണ്ടിരുണ്ട മുടിയും തുടുത്ത മുലകളും വലിയ തുടകളുമുള്ള മാതി മാഞ്ചീരിയുടെ രാജകുമാരിയാണ്. അവളെ കഴിഞ്ഞവർഷം കരുത്തനായ ബീരൻ കെട്ടി. ഇപ്പോൾ ഒരു കുഞ്ഞുമുണ്ട്. മാരം.



ഒരു ആദിവാസി ബാലിക

ഈശ്വരവിശ്വാസികളാണ് ചോലനായ്ക്കന്മാർ. കുലദൈവമായി ആനകളെ അവർ ആരാധിക്കുന്നു. പിതൃക്കൾക്ക് ബലിയർപ്പിക്കുന്ന പ്രത്യേക പൂജകളും പാട്ടുകളുമുണ്ട്. "രാസാബളഞ്ഞിരിയ്ക്കുടം, രാസാബളഞ്ഞിരിരിയ്ക്കുടം..." കത്തുന്ന തീപ്പന്തത്തിന്റെ വെളിച്ചത്തിൽ അവർ നീട്ടിപ്പാടുന്നു. അതിന്റെ അർത്ഥമൊന്നും അവർക്കറിഞ്ഞുകൂടാ.

പൊതുവേ ദീർഘായുസ്സുകളാണ് ഇവർ. പക്ഷെ ജനനനിരക്ക് കുറഞ്ഞു വരികയാണ്. അതാകട്ടെ അവരെ സംഭീതരാക്കുകയും ചെയ്യുന്നു. നൂറിനുതാഴെ മാത്രമേ ചോലനായ്ക്കന്മാരുള്ളൂ. കഴിഞ്ഞകൊല്ലം നടന്ന നിലമ്പൂർ ഉപതെരഞ്ഞെടുപ്പിൽ അവരിൽപ്പെട്ട 72 സുന്ദരികളും സുന്ദരന്മാരും വോട്ട്ചെയ്തു. ആർക്കാണ് വോട്ട് ചെയ്തതെന്നൊന്നും അവർക്കറിഞ്ഞുകൂടാ. ഏതായാലും അപൂർവ്വതകൾകൊണ്ട് ശ്രദ്ധേയമായിത്തീർന്ന ഈ തുരുത്തിൽ മാററത്തിന്റെ കാററ് വീശിത്തുടങ്ങി—ഞങ്ങളോടൊപ്പമുണ്ടായിരുന്ന ട്രൈബൽ വെൽഫയർ ഓഫീസർ അഹമ്മദ് പറഞ്ഞു.



# സഞ്ചാരി

## മത്സ്യങ്ങളുടെ രാജാവ്—സാമൺ

**ജ**നിച്ചുവീഴുന്നതു ശുദ്ധജലത്തിൽ. വളർന്നു വലുതാകുന്നതാകട്ടെ ഉപ്പുരസമുള്ള നീലക്കടലിലും. ദാമ്പത്യജീവിതത്തിനായി പിറന്നുവീണ നദിയിലേക്കുതന്നെ മടങ്ങുകയും ചെയ്യുന്നു. അങ്ങനെ, ജീവിതംമുഴുവൻ നദികളിലും സമുദ്രങ്ങളിലുമായി മാറിമാറി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന മത്സ്യങ്ങൾ., അകലം അവയ്ക്കൊരു പ്രശ്നമേയല്ല. ഒഴുക്കിനെതിരെ നീന്തിച്ചെല്ലാനും തീരെ മടിയില്ല. വെറുതെയല്ല ഈ കരുത്തന്മാർക്ക് മത്സ്യങ്ങളുടെ രാജാവ് എന്ന സ്ഥാനപ്പേർ ലഭിച്ചതു്. സ്വാദിന്റെ കാര്യത്തിലും ഈ ബഹുമതി ഇവയ്ക്കു നന്നായി ഇണങ്ങുന്നു. ലോകം മുഴുവൻ സഞ്ചരിച്ചിട്ടുള്ള മത്സ്യപ്രിയരായ ആളുകളോട് അവർക്ക് ഏററവും ഇഷ്ടപ്പെട്ട മീൻ ഏതാണെന്നു ചോദിച്ചാൽ എല്ലാവരുടേയും ഉത്തരം ഒന്നുതന്നെയായിരിക്കും—അററ്ലാൻറിക്കിലെ സാമൺ.

മഞ്ഞുമൂടിക്കിടക്കുന്ന ആർട്ടിക്സമുദ്രം. വടക്കേ അമേരിക്കയിലേയും യൂറോപ്പിലേയും നദികൾ ആർട്ടിക്കിലെ മഞ്ഞുമൂടിക്കിടക്കുന്ന കടലിനടിയിൽ രണ്ടു വലിയ വെള്ളിത്തുണ്ടുകൾപോലെ ചെന്നിറങ്ങുന്നു. മുകളിൽ മഞ്ഞുകട്ട. ചുവട്ടിൽ നദിയും സമുദ്രവുമായുള്ള സംഗമം. ആ സംഗമസ്ഥാനമാണ് സാമണിന്റെ ശാദ്വലഭൂമി. വെള്ളത്തിനടിയിലെ കടൽ പൂഴിയിൽ അട്ടിയട്ടിയായി പെററുപെരുകിക്കിടക്കുന്ന ചെമ്മീൻ കൂമ്പാരത്തിൽ തല പൂഴ്ത്തി അവയെ ആവോളം തിന്നു മുടിക്കുന്ന സാമൺ മത്സ്യങ്ങൾ. മഞ്ഞിനടിയിൽ അവയെ പിടിച്ചു വിഴുങ്ങാൻ ശത്രുക്കളൊന്നുമില്ല, ആരെയും ഭയക്കാതെ എത്രവേണമെങ്കിലും തിന്നുകയും ചെയ്യാം. നല്ല സാധനങ്ങൾ മാത്രം തിരഞ്ഞുപിടിച്ച് ഉള്ളിലാക്കുന്നതുമൂലമായിരിക്കുമോ ഈ മത്സ്യത്തിനു് ഇത്രയേറെ സ്വാദുണ്ടായതു്?

അതിവേഗം നീന്താൻ സഹായിക്കുന്ന വടിവൊത്ത ഉടലോടുകൂടിയ സാമൺ. ചൂണ്ടയിൽ ഉടക്കിയാൽപോലും കൊളുത്തു പൊട്ടിച്ചുകൊണ്ടു് കടന്നുകളയുന്ന വിരുതൻ. വളർച്ചയെത്തുമ്പോൾ ഒന്നരമീററോളം നീളംവയ്ക്കുന്ന ഒരു ആൺമത്സ്യത്തിനു് ഏതാണ്ടു് നാല്പതു കിലോഗ്രാം ഭാരം കാണും. പെണ്ണിനു് ആണിനോളം വലിപ്പമില്ല. ഉടലിന്റെ വശങ്ങളിൽ വെള്ളിയുടെ തിളക്കം. പുറം പൊതുവെ പച്ച കലർന്ന വെള്ള നിറമാണ്. മുതുകിലും വാലിലും കറുത്ത പൊട്ടുകൾ കാണാം. വ്യാവസായിക കേന്ദ്രങ്ങളിലെ ,തൊഴിൽശാലകളിൽനിന്നു് ഒഴുക്കിവിടുന്ന വിഷജലം സ്വന്തം താവളങ്ങളെ മലിനപ്പെടുത്തിത്തുടങ്ങിയതുവരെ അററ്ലാൻറിക്കിലെ പ്രധാനി സാമൺ തന്നെയായിരുന്നു. വടക്കുകിഴക്കൻ റഷ്യ മുതൽ ഐസ്ലാൻറ് വരെയും, ന്യൂഫൗണ്ട് ലാൻറ്, കേപ്കോഡ് എന്നിവിടങ്ങളിലുമാണ് ഇക്കൂട്ടരുടെ കോട്ടകൾ. കടലിൽ വളരുകയും നദികളിൽ ചെന്നു മുട്ടയിടുകയും ചെയ്യുന്ന സ്വഭാവവിശേഷമുള്ളവയെ അനാഡ്രോമസ് എന്ന വാക്കുകൊണ്ടാണ് വിശേഷിപ്പിക്കപ്പെടുന്നതു്. മുകളിലേക്ക് ഓടുക എന്ന ഗ്രീക്കുപദത്തിൽ നിന്നാണ് ഈ വാക്കിന്റെ ഉദ്ഭവം. ഈ മത്സ്യങ്ങൾ ആദ്യമായി കടലിൽ പിറന്ന് പിന്നെ നദിയിലേക്ക് 'മൈഗ്രേററ്' ചെയ്തതാണോ അതോ ശുദ്ധ ജലാശങ്ങളിൽ നിന്നു് തീററതേടി കടലിൽ ചെന്നുപെട്ടതാണോ എന്നതു് ഇന്നും ഒരു വിവാദ വിഷയമാണ്. രണ്ടു വിധത്തിലും സംഭവിക്കാമെന്നുവരികിലും ഏറെ തെളിവുകളുള്ളതു് ആദ്യത്തെ വാദമുഖത്തിന് ഉപോൽബലകമായാണ്.

മത്സ്യങ്ങളെക്കുറിച്ചുള്ള പഠനങ്ങളിൽ ഏർപ്പെട്ടിട്ടുള്ളവർക്കൊക്കെ ഇന്നു് ഇവയെക്കുറിച്ചുതീരാത്ത ചില സംശയങ്ങളുണ്ടു്. ഇണചേരാനും മുട്ടയിടാനും ശുദ്ധജലവും, തിന്നു തടിവയ്ക്കാൻമാത്രം കടലിലെ ഉപ്പുവെള്ളവും ഇവ തിരഞ്ഞെടുക്കാൻ വല്ല പ്രത്യേക കാരണങ്ങളുമുണ്ടോ? പ്രകൃതിയിലെ ഒരു അപൂർവ്വപ്രതിഭാസമായിമാത്രം ഇതിനെ വിവരിക്കാനേ പലർക്കും കഴിഞ്ഞിട്ടുള്ളു. ഈയിടെ നടന്ന ചില ഗവേഷണങ്ങളുടെ വിവരങ്ങൾ അദ്ഭുതം പകരാൻ പോന്നതാണ്. നദിയിൽനിന്നു് കടലിലെത്തിക്കഴിഞ്ഞാൽ ഇക്കൂട്ടർ ആയിരത്തിൽപരം മൈൽദൂരം അനായാസമായി നീന്തിച്ചെല്ലുന്നു. മുട്ടയിടാനായി വീണ്ടും അതേ നദിയിൽതന്നെ മടങ്ങിയെത്തുകയും ചെയ്യുന്നു. വഴി കൃത്യമായി കണ്ടുപിടിക്കാൻ ഇവയ്ക്കു് എങ്ങനെ കഴിയുന്നു എന്നതിനെക്കുറിച്ചു് ഊഹാപോഹങ്ങൾ മാത്രമേയുള്ളു. ഒഴുക്കിന്റെ ഗതി മനസ്സിലാക്കിയും, വെള്ളത്തിന്റെ വാസനയും രുചിയും



കെ. രാജേന്ദ്രബാബു എം. എസ്‌സി.

അറിഞ്ഞും ആകാശത്തിലെ നക്ഷത്രങ്ങളുടെ മാർഗ്ഗദർശിത്വം സ്വീകരിച്ചും, വെള്ളത്തിലെ പ്രാണവായുവിന്റെ അളവു നോക്കിയും ഒക്കെയാണ് വഴിതെററാതെ ഇവ യാത്രചെയ്യുന്നതെന്നു് വിശ്വസിക്കപ്പെടുന്നു. ഒരുകാര്യം മാത്രം ഉറപ്പാണ്. താൻ ഏതു നദിയിൽ നിന്നാണോ കടലിലെത്തിയതു് അതേ ഉദ്ഭവസ്ഥാനത്തുതന്നെ ഇവ മടങ്ങിച്ചെല്ലും. മാർഗ്ഗമദ്ധ്യേയുള്ള എല്ലാ പ്രതിബന്ധങ്ങളും തട്ടിനീക്കി മുമ്പോട്ടു പോകും. ചെറിയ വെള്ളച്ചാട്ടങ്ങളൊക്കെ ഈ ചുണക്കുട്ടൻ സുഖമായി ചാടിക്കടക്കും. വെള്ളച്ചാട്ടത്തിന്റെ ഉയരം കൂടുന്തോറും ശ്രമം വിജയിക്കാൻ പല പ്രാവശ്യം ചാടേണ്ടിവരുന്നു. ചുവട്ടിൽ പാറയാണെന്നുവരികിൽ ഈ പ്രകടനത്തിനിടയിൽ അപകടം സംഭവിക്കുകയും ചെയ്യും. അത്തരം അപകടങ്ങൾ ഒഴിവാക്കാനായി ജലവൈദ്യുതപദ്ധതികൾക്കുവേണ്ടി അണകെട്ടുമ്പോൾ സാമണ് കയറാനായി പ്രത്യേക ഏണികൾ ഉണ്ടാക്കിവയ്ക്കണമെന്നു് ഒരു നിയമം ചില രാജ്യങ്ങളിൽ ഇന്നു നിലവിലുണ്ടു്.

നദികളിലെത്തിയ പാടെ ഇണചേരാനും മുട്ടയിടാനും പററിയ ഒരിടം കണ്ടുപിടിക്കുകയാണ് ഈ മീനുകളുടെ ആദ്യത്തെ ശ്രമം. തെളിഞ്ഞ, തണുത്ത വെള്ളമാണ് ഇവയ്ക്കിഷ്ടം. വെള്ളത്തിനു് നല്ല ഒഴുക്കും, ചുവട്ടിൽ ചരൽക്കല്ലുകളും ഉണ്ടായിരിക്കണം. ധാരാളം പ്രാണവായുവും വേണം. എല്ലാം ഒത്തുകിട്ടിയ ഒരിടത്തുതന്നെ പെൺമത്സ്യം ചെന്നെത്തുന്നു. എത്തിയപാടെ, അവിടെ ഒരു 'കൂടു്' ഉണ്ടാക്കുകയാണ് അവളുടെ ലക്ഷ്യം. വാലും തലയും ഉപയോഗിച്ചുള്ള നിരന്തരമായ അഭ്യാസം കൊണ്ടു് തള്ളയാകാൻ പോകുന്ന ആ പെണ്ണ് ഇരുപതു സെൻറിമീററോളം താഴ്ചയുള്ള ഒരു കുഴി കുത്തുന്നു. ചിലപ്പോൾ ഈ കുഴിയുടെ ആഴം ഒരു മീററോളം ചെന്നെത്താറുണ്ടു്. ഒരു കുതിരയെ വേണമെങ്കിൽ കുഴിച്ചുമൂടാൻ പോന്ന വലിയ കുഴികളാണിവയെന്ന് ബഹോമൻ മുക്കവർ അവകാശപ്പെടുന്നു. പെണ്ണ് തന്റെ മണിയറയുടെ നിർമ്മാണത്തിലേർപ്പെടുമ്പോൾ ആണുങ്ങൾ പരിസരത്തുതന്നെ ചുററിക്കറങ്ങിക്കൊണ്ടിരിക്കും. പക്ഷേ അവരിൽ ഒരുത്തനും, കായികമായി, അവളെ സഹായിക്കാനൊരുമ്പെടാറില്ല. ചില്ലറ സമരങ്ങൾക്കുശേഷം കൂട്ടത്തിൽനിന്നു് കരുത്തനായ ഒരു ആൺമത്സ്യം പതുക്കെ പെണ്ണിനെ സമീപിക്കും. അവൻ പിന്നിലൂടെചെന്നു് അവളെ പുണരുകയും സ്വന്തം മുഖംകൊണ്ടു് അവളുടെ ചിറകുകളെ തലോടുകയും ചെയ്യുന്നതോടെ പെണ്ണിനു് ഇളക്കം തുടങ്ങുകയായി. പിന്നെ രണ്ടുപേരും തമ്മിൽ മുട്ടിച്ച ഉടലുമായി ഒന്നുചേർന്നു നീന്തിനടക്കും. പെണ്ണു കുഴിച്ചുണ്ടാക്കിയ ദാമ്പത്യമണിയറയുടെ മുകളിലായി ഒടുവിൽ അവർ എത്തിച്ചേരും. വായ് തുറന്നുവച്ചുകൊണ്ടു് ഗാഢാലിംഗനത്തിൽ അമരുന്ന ഇണകൾ പതുക്കെ കുഴിക്കുള്ളിലേക്ക് മുട്ടയും ബീജവും വിസർജ്ജിക്കുവാൻ തുടങ്ങും. ഒട്ടനവധി പ്രാവശ്യം ഈ പ്രക്രിയ ആവർത്തിക്കപ്പെടുന്നു. ഒടുവിൽ പെണ്ണ് ആ കുഴിമൂടും. അപ്പോൾ കുഴിക്കുള്ളിൽ പതിനായിരം മുതൽ മുപ്പതിനായിരംവരെ മുട്ടകൾ ഉണ്ടായിരിക്കും. ഇതൊക്കെ കഴിയുമ്പോൾ ഉടലിന്റെ ഭാരം പകുതിയോളം കുറഞ്ഞു വല്ലാതെ അവശരായി മാറുന്ന

(ശേഷം 49-ാം പേജിൽ)

## എല്ലും മണ്ണും കരിയും

### രാജസ്ഥാനികഥകൾ

**ര**ണ്ടു ചില്ലിക്കാശെടുക്കാൻ വകയില്ലാതിരുന്ന പട്ടിണിക്കാലത്തെപ്പററി അമർസിങ്ങിനു നന്നായറിയാമായിരുന്നു. നല്ല ബുദ്ധിശാലിയായ വൃദ്ധൻ സ്വയം പണിയെടുത്തു പണം സമ്പാദിച്ചു. ഒടുവിൽ കൂനക്കൂട്ടിവച്ചു കണ്ടുമടുക്കാൻ പാകത്തിൽ സമ്പന്നനായി.

അമർസിങ് അതെല്ലാം കഴിച്ചിട്ടു. പിന്നെ കുറെയെടുത്തു് വലിയ പറമ്പും, വീടും, മററുപലതും വാങ്ങിച്ചു. പശുക്കളും നിലവും ധാരാളമുണ്ടായി.

അമർസിങ്ങിനു മൂന്നു മക്കളുണ്ടായിരുന്നു. മൂന്നുപേരും ഒരുമയോടെ കഴിയുന്നവർ. അവരുടെ അന്യോന്യസ്നേഹം ആരെയും അസൂയപ്പെടുത്തി.

പക്ഷേ, അമർസിങ്ങിനു മനുഷ്യരുടെ പെരുമാററം നന്നായറിയാമായിരുന്നു. ഒരിക്കൽ, മക്കൾതമ്മിൽ തെററുകയില്ലെന്നാരു കണ്ടു ?

മൂന്നുപേരും കല്യാണം കഴിക്കും. പിന്നെ പെണ്ണുങ്ങൾതമ്മിൽ കശുമ്പും കുന്നായ്മയുമാകും. അതൊടുവിൽ കശപിശയിലും അടിപിടിയിലുമെത്തും.

അന്നു്, മക്കൾ സ്വത്തുകൾ പങ്കുവയ്ക്കും.

അന്നു്, അവർക്കു സ്വന്തമായി സ്വത്തുകൾവേണം.

അതിനെന്താണുവഴി?

ഇന്നേതന്നെ സമ്പാദ്യം പങ്കുവയ്ക്കുക.

എന്നിട്ടു്, മക്കളെ വിളിച്ചുവിവരം പറയുക.

അയാൾ സമ്പത്തു ഭാഗിച്ചു. എന്നിട്ടു മക്കളെ വിളിച്ചു:

''എനിക്കുപ്രായമായി. നിങ്ങൾ പണിയെടുത്തു കഴിയുന്നേടത്തോളം കാലം എന്റെ സമ്പാദ്യമൊന്നും നിങ്ങൾക്കുവേണ്ട. പക്ഷേ, ഒരിക്കൽ നിങ്ങൾക്കതു് അത്യാവശ്യമായിവന്നേക്കാം. സ്വന്തമായി വെവ്വേറെ താമസിക്കേണ്ടിവരില്ലേ. അന്നു്, ഒരു കാര്യം ചെയ്യണം. നിങ്ങൾക്കുള്ള സമ്പത്തു ഞാൻ വീതംവച്ചു്, കടത്തിലാക്കി കുഴിച്ചിട്ടിട്ടുണ്ടു്; അതെടുത്തു് ഉപയോഗിക്കുക.''

ഒടുവിൽ പറഞ്ഞതെല്ലാം സംഭവിച്ചു.

അച്ഛൻ മരിച്ചു.

മക്കൾ വെവ്വേറെ താമസിക്കാനുറച്ചു.

സമ്പത്തു വീതംവയ്ക്കാനവസരമായി.

അവരൊത്തുചേർന്നു്, അച്ഛൻ കുഴിച്ചിട്ട സ്വത്തു പുറത്തെടുത്തു.

വാ കെട്ടിയ മൂന്നു കുടങ്ങൾ.

അവരതിന്റെ വായഴിച്ചു.

അദ്ഭുതം!

ഒന്നിൽ എല്ലിൻ കഷ്ണങ്ങൾ!

രണ്ടാമത്തതിൽ മണ്ണ്!

മൂന്നാമത്തതിൽ കരി!

അവർക്കൊന്നും മനസ്സിലായില്ല. ഗ്രാമവാസികളോടൊക്കെ തിരക്കി. എന്താണിതു്?

ഗ്രാമത്തലവന്മാർ ഒത്തുകൂടി ദിവസങ്ങളോളം ആലോചിച്ചു. അവരും തോററു പിൻമാറി.

ഒടുവിൽ, മക്കൾ നാടായ നാടൊക്കെ ചുററി. പലരോടും തിരക്കി. ഒടുവിൽ, ഉദയപ്പൂരിലെത്തി. അവിടെയുള്ള ഒരാശ്രമത്തിലെ സന്ന്യാസിയെ കണ്ടു.

മൂന്നുപേരും കാര്യങ്ങൾ വിവരിച്ചു കേൾപ്പിച്ചു.

"കുട്ടികളെ, ഇതെത്ര നിസ്സാരം. നിങ്ങളുടെ അച്ഛൻ ബുദ്ധിമാൻ തന്നെ.''

"എന്താണിതിന്റെ പൊരുൾ.''

"നോക്കു, മൂത്തമകനു് മണ്ണ്; എന്നുവച്ചാൽ ഭൂസ്വത്തു്. രണ്ടാമനു് എല്ലു്. അതിനർത്ഥം പശുക്കൾ. മൂന്നാമനു് കരി. അതായതു് സ്വർണ്ണം.''

മൂന്നു മക്കളും സന്ന്യാസി പറഞ്ഞതനുസരിച്ചു് വീതിച്ചെടുത്തു സുഖമായിക്കൂടി.

എൻ. എം. നമ്പൂതിരി

# നാട്യവും വേണ്ട നാടകവും വേണ്ട

**രാ**ത്രി മണി ഒമ്പതുകഴിഞ്ഞു. അത്താഴംകഴിഞ്ഞെത്തി. അയൽവക്കത്തെ അഫൻനമ്പൂതിരിമാരും അവരുടെ ആശ്രിതന്മാരും സേവന്മാരും മഞ്ഞപ്പാറപ്പൂമുഖത്തും പരിസരത്തിലും മനസ്സ് കാററത്തിട്ട വിഹരിക്കുകയാണ്. അന്നത്തെ സൊറവട്ടം പത്തിയിൽ നീലലോഹിതൻ ഭട്ടതിരിപ്പാട് തുടങ്ങിവച്ചതിങ്ങനെയാണ്:

“ഒരിടത്തുവച്ച് നാടകമോ കഥകളിയോ അരങ്ങേറുന്നതിൽ എനിക്കാക്ഷേപമില്ല. നാടകശാലകളിൽ അതു പതിവുള്ളതാണ്. കാണാൻ അന്തർജ്ജനങ്ങളും കിടാങ്ങളും പോകാറുണ്ട്. കീചകവധമായാലും രുഗ്മിണീസ്വയംവരമായാലും വിരോധമില്ല. ഈശ്വരകഥയാണല്ലോ. പണ്ടുള്ളോർ സത്രവും പാനേങ്കളിയും നടത്തീർന്നതു് ആത്തേമ്മാരോടുംകൂടിവേണ്ടിയാണ്. കോമനും രാമനുംകൂടി പ്രഹ്ലാദചരിതം, ഹരിശ്ചന്ദ്രചരിതം, വള്ളിത്തിരുമണം ഇങ്ങനെ ഓരോ നാടകം ഈ മുററത്തുവച്ചുതന്നെ കളിച്ചിട്ടില്ലെ? ആരെങ്കിലും ആക്ഷേപിക്കാറുണ്ടോ?

ഇപ്പോൾ താഴത്തില്ലത്തു കളിക്കാൻ ഭാവിക്കുന്ന രാമന്റെ നാടകം ആ മട്ടൊന്നുമല്ല. ഒന്നാമതു് അതൊരു ഈശ്വരകഥയേ അല്ല. ഇല്ലങ്ങളിലെ കഥയാണതു്. അതു തുടങ്ങുന്നതുതന്നെ ഓത്തിന്റെ വട്ടായിട്ടാ! ഓയ്ക്കന്റെ വേഷം കെട്ടി മലന്നോരാൾ കിടക്കുന്നു. കാൽക്കലും തലയ്ക്കലുമിരുന്ന് ശിഷ്യന്മാർ സാക്ഷാൽ ഓത്തങ്ങനെ ചൊല്ലുന്നന്നേ! എന്തൊരു തോന്ന്യാസാ! ഉണ്ണ്യമ്പൂരാരും തിരണ്ട പെൺകിടാങ്ങളുംകൂടി പടിഞ്ഞാററയിൽ വച്ച് അന്യോന്യം വേളികഴിക്കലാണ് പിന്നത്തെ! വൈശ്യപ്പൊട്ടു തൊടീയ്ക്കു, വെള്ളിമോതിരം ഇടുവിയ്ക്കു, ചേട്ടത്തങ്ങളങ്ങനെ പലതും. കണ്ടാൽ ആർക്കായാലും ദേഷ്യം വരും, അറപ്പുതോന്നും. ഈ വേണ്ടാസനങ്ങൾക്കൊക്കെ ഒരു കാലോം പ്രായോം ഒക്കെയില്ലേ? വിവാഹനിശ്ചയവും ആയനിയ്ക്കണം കഴിഞ്ഞ് വേൾക്കാൻ ചെല്ലുന്ന സാധു അച്ഛൻ നമ്പൂതിരി കാലുകഴുകി അകത്തുകടക്കാൻനേരത്ത് കോടതിക്കല്പനയും കൊണ്ട് ശിപായി കടന്നുചെന്ന് തടയുക! ഇങ്ങനെയായാൽ മേലിൽ വേളി പെൺകൊട എങ്ങനെയാ നടത്തുക?

ഹോമാചാരങ്ങളെ പരിഹസിക്കുക, ഗണപതിനിവേദ്യമെന്ന നാട്യത്തിൽ അപ്പവും മലരും അസമയത്തു് അയിത്തക്കാരോടൊപ്പമിരുന്നു തിന്നുക, രണ്ടാം ഹോമം വേണ്ട. സേകം വേണ്ട. സദസ്സിലേക്ക് ആത്തേമ്മാരെ വലിച്ചുകൊണ്ടുവന്ന് പുതപ്പുചീന്തിക്കളയുക, കുട തല്ലിക്കളയുക. എന്തൊരക്രമം! ഘോഷ കളയാത്രേ! ഘോഷ കളഞ്ഞാൽപ്പിന്നെ ആത്തേമ്മാരാവോ? അതൊക്കെ സഹിക്കാം. വൃദ്ധനും വിശിഷ്ടനുമായ ഒരോതിക്കനെ അദ്ധ്യക്ഷസ്ഥാനത്തിരുത്തി ഈ വിപ്ലവമൊക്കെ ബഹുവിശേഷമാണെന്നു വരുത്തിത്തീർക്കുക. ഈ വകയൊക്കെ നന്നോ? മററുള്ളവരുടെ മുമ്പിൽവച്ച് നമ്മെത്തന്നെ പരിഹസിക്കുന്നതു് എത്ര നിന്ദ്യമാണ്?”

വി. ടി.



ആവേശത്താൽ പിടഞ്ഞെഴുന്നേററ് അദ്ദേഹം നാലുചാൽ ഉലാത്തി. ആരും ഒന്നുംമിണ്ടിയില്ല. വിളക്കിലെ തെളിനാളം പ്രതിഷേധസൂചകമായി ഒന്നുലഞ്ഞു. കേട്ടുനിൽക്കുന്ന നായന്മാരുടെ നേരെതിരിഞ്ഞു് അദ്ദേഹം വീണ്ടും ആരംഭിച്ചു:

“സ്വതേതന്നെ ജന്മികൾക്കും ബ്രാഹ്മണർക്കും ഇപ്പോൾ നാശകാലമാണ്. പശുക്കളേം ബ്രാഹ്മണരേം രക്ഷിച്ചോളാംന്ന് നിലപാടുനിൽക്കുമ്പോൾ സത്യംച്ചൊല്ലിയിട്ടേ പണ്ടു രാജാക്കന്മാർ കിരീടം ധരിച്ചിരുന്നുള്ളൂ. കേട്ടിട്ടില്ലേ?” അദ്ദേഹം വിരൽ ചൂണ്ടി. “റാൻ, റാൻ, തിരുമനസ്സുപോലെ,” അവർ തലയാട്ടി.

“നേത്യാന്മാരുടെ താളത്തിനു തുള്ളാനേ ഇന്നത്തെ രാജാക്കന്മാരെ കൊള്ളു,” അദ്ദേഹം ഒന്നു പൊട്ടിച്ചിരിച്ചു. “തന്നെന്നെ, ഒക്കെ മ്ലേച്ഛന്മാരുടെ കീഴിലാവേം ചെയ്യു. അവർക്കൊത്തോണം ഒന്നും ഇനി നടക്കില്ല. മുടിഞ്ഞു. നാടാകെ മുടിഞ്ഞു.” തെല്ലിട നിശ്വസിച്ചശേഷം അദ്ദേഹം തുടർന്നു. കൊച്ചിയിലെ വാഴ്ചയൊഴിഞ്ഞ തമ്പുരാൻമാത്രം പൂർവ്വരാജാക്കന്മാരുടെ മാതൃക കാണിക്കാൻ ശ്രമിച്ചുനോക്കി. കുടുമ മുറിച്ച രാജാക്കന്മാരും കുപ്പായമിട്ട പെണ്ണുങ്ങളും വടക്കുന്നാഥക്ഷേത്രത്തിൽ കടക്കാൻ പാടില്ലെന്നു കല്പന പാസ്സാക്കി. തടയാൻ ഗോപുരത്തിൽ കാവൽക്കാരേയും നിയമിച്ചു. ഒടുക്കം എന്താണു സംഭവിച്ചതു്? അദ്ദേഹത്തിനു രാജ്യഭാരം തന്നെ ഒഴിയേണ്ടിവന്നു. കാലത്തിന്റെ പോക്കും അങ്ങനെയാണെന്നർത്ഥം. എന്തായാലും ഈ കലികാലത്തും ഒരു ധർമ്മരാജാവുതന്നെയായിരുന്നു അദ്ദേഹം. നല്ല നെഞ്ഞൂക്കുള്ള ഒരാളേർന്നദ്ദേഹം. ആ കറിയേടത്തെ ‘സാധന’ത്തിന്റെ സ്മാർത്തവിചാരണ നടത്തിയതദ്ദേഹമാണ്. ആ ചേട്ടേടെ നാവിൽനിന്ന് വീണകേട്ട അറു

**വി. ടി. ഭട്ടതിരിപ്പാട്**

പത്തഞ്ചാളേം ഭ്രഷ്ടുകല്പിച്ച് പടിയടച്ച് പിണ്ഡംവെപ്പിച്ച് പുറത്താക്കിയതു് അദ്ദേഹത്തിന്റെ ഊററംകൊണ്ടുതന്നെയാണ്. അപ്പോഠം ശരിക്കും രാജകലയുള്ള ആളായിരുന്ന അദ്ദേഹം എന്നർത്ഥം'' ഉള്ളിലുള്ളതൊക്കെ പറയാൻ സാധിച്ചതിൽ അദ്ദേഹത്തിനു സന്തോഷം തോന്നി.

''അന്തർജ്ജനങ്ങളുടെ വേഷം മാററുക, ചേലപ്പുതപ്പ് ചീന്തിക്കളയുക, മറക്കുടകളയുക ഇങ്ങനെയൊക്കെയായാൽ കുറിയേടത്തെ താത്രിമാരും ദാസിയാട്ടക്കാരും ഓരോ ഇല്ലത്തും ഉണ്ടായി എന്നുവരും. അതാണ് എനിക്കു പേടി. കാലം വരുത്തുന്നതിനെ ആർക്കും തടയാൻ വയ്യ. എന്നാലും അതിലേയും ഇതിലേയും പോകുന്ന ആപത്തിനെ ക്ഷണിച്ചുവരുത്തി സ്വയം ചീത്തപ്പെടുത്തുന്നതു് നന്നോ?'' അദ്ദേഹം ഉപസംഹരിച്ചു.

''നീലലോഹിതൻ പത്തി പറഞ്ഞതൊക്കെ ശ്രദ്ധിക്കേണ്ട കാര്യാണ്.''മഞ്ഞപ്പുററ അച്ഛൻഭട്ടതിരി സ്വാഭിപ്രായം രേഖപ്പെടുത്തി. ''എന്തൊക്കെയാണ് കാണേണ്ടിയും കേഠക്കേണ്ടിയും വരുകയെന്ന് ആർക്കും മുൻകൂട്ടിക്കാണാൻ വയ്യ. അരുതെന്നും വയ്യാന്നും തോന്നുന്നവർ അതു് ചെയ്യാതിരിക്കുക. എന്നെക്കൊണ്ടേതേ ആവൂ. താഴത്തോരും ഇവിടത്തോരും തമ്മിൽ വളരെക്കാലം കേസ്സും കൂട്ടോം നടന്നിട്ടുണ്ട്. അവർക്കു വളരെ നാശോം വന്നിട്ടുണ്ട്. അതെല്ലാം മറന്നു എന്നു വരുത്തി കുട്ടനായിട്ടു് തമ്മിൽ അടുക്കാൻ ശ്രമിക്കുകയാണ്. ഇപ്പോഠം ഈ കാര്യത്തിൽ ഞങ്ങഠം തലയിട്ടാൽ പകപോക്കാൻവേണ്ടിയാണെന്നു് അപവാദം പരക്കും. അതുകൊണ്ടു് ഞാനൊന്നിനും ഇല്ല. ഈ ബഹളം കഴിയുന്നതുവരെ വെള്ളറക്കാട്ടുപോയി പാർത്തുകളയാം. തല്ലാനുംവയ്യ, തടുക്കാനും വയ്യ. പത്തി, പട്ടേരി ഇങ്ങനെ ഈ ദേശക്കാരായ നിങ്ങളൊക്കെ വേണ്ടതു ചെയ്തോളൂ.'' മഞ്ഞപ്പുററ സ്ഥലംവിട്ടു. സദസ്സു പിരിഞ്ഞു.

''കൃഷ്ണാ, ഒന്നു പറയട്ടെ'' പത്തിയിൽ നീലലോഹിതൻ മുററത്തേക്കിറങ്ങി. ഒരൊഴിഞ്ഞ മൂക്കിലേക്കു നീങ്ങി. ''ത്രിവിക്രമനും വരൂ'' അദ്ദേഹം പോകുമ്പോഠം ജ്യേഷ്ഠനേയും വിളിച്ചു. താഴ്ത്തിവച്ച കല്ലുറാന്തലിന്റെ മങ്ങിയ വെളിച്ചത്തിൽ മൂവരുംകൂടി എന്തൊക്കെയോ ഗൂഢാലോചന നടത്തി. പ്രേതത്തിന്റെ തള്ളവിരൽകൊണ്ട് വിരലടയാളം വെപ്പിച്ച് ഒസ്യത്തുണ്ടാക്കിയ വീരനാണ് ഈ കുഞ്ഞികൃഷ്ണൻനായർ. അതിനരുനിന്ന സ്ഥലത്തെ ദിവ്യന്മാരുമാണ് ഞങ്ങഠംക്കെതിരെ നടന്ന ആ ഗൂഢാലോചനയിലെ കഥാപാത്രങ്ങഠം. ''അടിക്കൊല്ല, തളിക്കൊല്ല, അടുപ്പിൽ തീയെരിക്കൊല്ല'' എന്ന അന്ത്യശാസനം അടിയാന്മാരിൽ പ്രചരിപ്പിച്ചതും ഈ ദുരാലോചനയുടെ ഫലമാണ്.

പ്രവർത്തനങ്ങളിൽ മുഴുകിയിരുന്ന ഞങ്ങഠം ദിവസം നീങ്ങിയതറിഞ്ഞില്ല. ഇടവം 5-ാം തീയതിക്കുമുമ്പായി മേഴത്തൂരിൽ ഒരു 'വി. ടി. നഗരം' അണിഞ്ഞൊരുങ്ങിക്കഴിഞ്ഞു. തൃത്താലയും കൂററനാടും തമ്മിൽ ബന്ധിക്കുന്ന റോഡിൽനിന്നു പടിഞ്ഞാട്ടുപോകുന്ന ഇടവഴികഠം റോഡുകളായി മാറി. വഴിനീളെ കുലവാഴകളാലും തോരണങ്ങളാലും അലങ്കരിക്കപ്പെട്ടു. സഭാമന്ദിരത്തിനു തൊട്ടടുത്ത പള്ളിയാലിൽ ചായപ്പീടികകളും മുറുക്കാൻ കടകളും പൊന്തിവന്നു. ആ ദിക്കിലെ ചെറുവാലിയക്കാരും കുടുംബിനികളും ആ അന്തിച്ചന്തയുടെ ചന്തംകണ്ട് വിസ്മിതരായി. നാനാവഴിക്ക് അന്തർജ്ജനങ്ങളും നമ്പൂതിരിമാരും എത്തിത്തുടങ്ങി.

ആഗതരെ സ്വാഗതം ചെയ്യുന്നതിലും ഉപചരിക്കുന്നതിലും ഞങ്ങഠം മുഴുകിയിരിക്കുകയാണ്. നേരം പകൽ ഒമ്പതുമണി കഴിഞ്ഞു. ഇതിന്നിടയിൽ ജ്യേഷ്ഠൻ ഒരു കാടൻ പൂച്ചയുടെ കൗശലത്തോടെ അന്തഃപുരത്തിൽ കയറിക്കൂടി. ആഗതർ ആരൊക്കെയാണെന്നും എന്തൊക്കെ നടക്കുന്നുവെന്നും ഒരു മിന്നൽപരിശോധനയിലൂടെ മനസ്സിലാക്കാനായിരിക്കുമെന്ന് ഏവരും കരുതി. ഇടഞ്ഞുപോയ ആഠം അപ്രതീക്ഷിതമായി കയറിവരുന്നതു കണ്ടപ്പോഠം ചിലർക്ക് അദ്ഭുതം തോന്നി. അപകടം വല്ലതും വരുത്തിത്തീർക്കുമോ എന്നായി ചിലരുടെ ആശങ്ക. കുട്ടിമൂട്ടമ്പോഠം ഒന്നു കളിയാക്കിവിടാനും ചിലർ ശ്രമിക്കാതിരുന്നില്ല.

**നാടകം അരങ്ങേറിയാൽ എന്തും സംഭവിക്കുമെന്ന അന്തരീക്ഷമായിരുന്നു. അങ്ങനെ എന്തുണ്ടായാലും അതു നേരിടാൻ നാടകക്കാരും സന്നദ്ധരായി.**

''എന്തായാലും കൂടപ്പിറപ്പല്ലേ? അവസാനം മനസ്സു മാറിയിരിക്കും. പലരും വന്നുചേരുന്ന ഇന്നെങ്കിലും ജ്യേഷ്ഠാനുജന്മാർ ഒരുമിച്ചു കാണുന്നതു് തറവാടിനെത്ര ശ്രേയസ്സാണ്?'' സദാ ശുഭാപ്തിവിശ്വാസം പുലർത്തിപ്പോരുന്നവരും സ്നേഹസ്വഭാവമുള്ളവരുമായ അന്തർജ്ജനങ്ങഠം ആഗ്രഹിച്ചു. ഓരോ ചാർച്ചക്കാരും ആദരവോടെ അദ്ദേഹത്തിന്റെ നാലുഭാഗവും വിനീതകളായി അണിനിരന്നു. മയത്തിലും നയത്തിലും അവർ കുശലപ്രശ്നമാരംഭിച്ചു. സമാധാനത്തിന്റേയും സൗഹാർദ്ദത്തിന്റേയും നേർത്ത നിശ്വാസം അവരുടെ ഉടുപുടവത്തുമ്പിനെ ഉലച്ചു.

ജ്യേഷ്ഠൻ ആരോടെന്നില്ലാതെ എന്നാൽ എല്ലാവരോടുമായി ഇങ്ങനെ ആരംഭിച്ചു:

''ചാർച്ചക്കാരെ ഒന്നിച്ചു കൂടിക്കാണുന്നതു് സ്വതേ എനിക്കു സന്തോഷമാണ്. പക്ഷേ, ഇപ്പോഴത്തെ ഈ വരവ് അത്ര പന്തിയായില്ല. അറിഞ്ഞില്ലേ—ഇവിടെ രാമന്റെ സഭയോ നാടകമോ ഒരുട്ടൊക്കെ ഉണ്ടെന്നു്. ഓരോ കോമാളിത്തം! തീണ്ടലുള്ളോരും തീണ്ടിത്തീന്നോരും ഒക്കെയാണിനി ഇവിടെയുണ്ടാവുക. ചില അപകടങ്ങളൊക്കെ ഇവിടെ സംഭവിച്ചുകൂടായ്കയില്ല. ആത്തേമ്മാരോഠംടെ ചേലപ്പുതപ്പ് ചീന്തുക, കോടി തല്ലിപ്പൊളിക്കുക അങ്ങനെ ആഭാസമായ പലതും. ഈ തുമ്പില്ലായ്മസ്സ് വഴിപ്പെട്ടില്ലെങ്കിൽ നിങ്ങളെയൊക്കെ നിറഞ്ഞ സദസ്സിലേക്കു വലിച്ചിഴച്ച് അപമാനിക്കുമെന്നാണ് ജനസംസാരം. ഇപ്പൊ രാമന്റെ കൊണ്ടുപിടിച്ച ശ്രമം ആ വകയ്ക്കാണ്. അയാളുടെ പേരു് പ്രസിദ്ധാവണം, കടലാസിൽ സ്തുതിച്ചെഴുതണം, ചെറുപ്പക്കാരുടെ ഇടയിൽ വലിയ ആളാവണം. ഈ നാടകവും സഭയും ഇവിടേക്കു വലിച്ചിഴച്ചു കൊണ്ടുവന്നതു് അതിനാണ്. എനിക്കിതൊന്നും പിടിക്കില്ല. എനിക്കെന്നല്ല ആർക്കായാലും ഈവക കണ്ടാൽ ശുണ്ഠിവരും. എന്തായാലും ഇവിടെവച്ചൊന്നും അരുതെന്നു് ഞാൻ പറഞ്ഞുനോക്കി. കൂട്ടാക്കിയില്ല.''

ജ്യേഷ്ഠൻ തെല്ലിട മൗനംപൂണ്ടു. ഒരു പൊട്ടിത്തെറി ഉണ്ടാകുമോ എന്നു് അന്തർജ്ജനങ്ങഠം ശങ്കിച്ചു. നീണ്ട നിശ്വാസത്തിൽ അന്തഃകരണത്തിൽ നിന്നുണ്ടായ ഒരു ചുടുകാററ് അവിടെ ഉയർന്നു.

''അതുകൊണ്ടു് നിങ്ങളാരും ഇന്നിവിടെ താമസിക്കരുതു്. വല്ലതും സംഭവിച്ചാൽ എനിക്കുമുണ്ടു ചീത്തപ്പേരു്. നിങ്ങളോടു് ഇതുപറയാനാണ് ഞാനിവിടെ വന്നതു്. താഴത്തു് കഴിച്ചുകൂട്ടാൻ പ്രയാസാണെങ്കിൽ ആത്തേമ്മാരോളെ ഇല്ലത്തേക്കു കുട്ടൻ കൂട്ടിക്കൊണ്ടു പോന്നോളു എന്നു് മഞ്ഞപ്പുററ പറഞ്ഞിട്ടുണ്ട്. ഞാൻ അതിനു വന്നതാണ്.'' ജ്യേഷ്ഠൻ ഉപസംഹരിച്ചു. ഈ പ്രതിഷേധത്തിന്റെ ഭീകരതയാൽ ആ നാലുകെട്ടാകെ വെറുങ്ങലിച്ചു. കിഴക്കിനിയുടേയും വടക്കിനിയുടേയും അഴിപ്പഴുതിലൂടെ പ്രകാശംപരത്തിനിന്ന സ്ത്രീകളുടെ നയനങ്ങഠം ആർദ്രങ്ങളായി.

ഈ നിർണ്ണായകഘട്ടത്തിൽ ഞങ്ങളുടെ ഒരച്ഛൻ പെങ്ങഠം, വിധവ, മുമ്പോട്ടുവന്നു: ''രാമന്റെ നാടകം കേമാണെന്നു കേട്ടു വന്നതാ ഞാൻ. കേട്ടപ്പോഠം എനിക്കുംതോന്നി അതൊന്നു കാണണമെന്ന്. ഇത്രയ്ക്കൊക്കെയായീലോ ഈ രാമനെന്നു വിചാരിച്ച് ഞാൻ നന്നെ സന്തോഷിക്കേം ചെയ്തു. ഇവിടെ എത്തിയപ്പോഴേ ഞാനറിഞ്ഞതു് കുട്ടനു് ഇതു് ഇഷ്ടംല്യാ എന്നു്. ഇതുകാരണം നിങ്ങഠം തമ്മിൽ മൽസരിക്കുന്നതു നന്നല്ല.

ചിററൂര്, മുത്തിരിങ്ങോട്ട്, പാഞ്ഞാള് ഇങ്ങനെ പലേടത്തും ഈ നാടകം കളിക്കേണ്ടായില്ലേ? അടുത്തുനിന്നും അകലെനിന്നും അതിനൊക്കെ വളരെ ആത്തേമ്മാരോഠം കൂടീർന്നു എന്നും കേട്ടു. ചേലപ്പുതപ്പ് ചീന്താ, കുട പൊളിക്കാ ഇങ്ങനെ ഒന്നും ഉണ്ടായീന്നൊരാക്ഷേപവും പറഞ്ഞുകേട്ടില്ല. എന്നല്ല കണ്ടോർക്കൊക്കെ നന്നെ ഇഷ്ടാവേം ചെയ്തു. കുട്ടൻ പറഞ്ഞപോലെ ഒന്നും ഉണ്ടാവുമെന്ന് എനിക്കു തോന്നണില്ല.''

''അപ്പൊ പുതപ്പും കുടേം കൂടാതെ പെണ്ണുങ്ങളെപ്പോലെ ആത്തേമ്മാരോഠം നടക്കുന്നതു് നന്നെന്നാണോ ചിററശ്യമ്മ

യുടെ പക്ഷം?'' ജ്യേഷ്ഠൻ അവരുടെ മദ്ധ്യത്തിൽ ഒരു കത്തുകത്തി.

ഒരു ഭാവഭേദവും കൂടാതെ അവർ ഇങ്ങനെ മറുപടി പറഞ്ഞു: ''എൻെറ കാര്യം പോകട്ടെ. ചെറുപ്പക്കാർക്കു് അവർ വേട്ട ആത്തേമ്മാരോളെ ഇത്തിരി വൃത്തീലും വെടുപ്പിലും നടത്തണമെന്നു് മോഹംച്ചാൽ അതനുസരിക്കേണ്ടവരല്ലേ മററുള്ളോരും? ചെറുപ്പക്കാർക്കു് അങ്ങനെ ചിലതു തോന്നണതുതന്നെ അവരുടെ ഭാഗ്യാന്നാ ഞാൻ പറയാ. വേട്ട ആൾക്കു് ഇഷ്ടാവാച്ചാലത്തെ ഒരു സുഖംസ്ത്രീ ആരും അനുഭവിച്ചിട്ടുണ്ടാവില്ല. അതുകൊണ്ടു് വേട്ട നമ്പൂതിരിക്കുവേണ്ടി വേഷംമാറേ ഒന്നിച്ചു നടക്കേ ചെയ്യാൽ അതൊരുദോഷമല്ല. ഇത്തിരിയോളം പോന്ന ഒരു തുണപ്പെണ്ണിനേയും ഒന്നിനൊക്കോണം പോന്ന ഒരു വാല്യക്കാരനേയുംകൂട്ടി നാടായനാടു മുഴവൻ തെണ്ടുന്നതിനേക്കാൾ നന്നല്ലേ അവനോൻെറ നമ്പൂരിടെക്കൂടെ പോവ്ം വരേ്ം ചെയ്യാച്ചാൽ? എനിക്കു കുട്ടനോളം വിവരം ഉണ്ട്ച്ചിട്ട് പറയല്ലേ! ഇല്ലങ്ങളിലെ കഥ വിചാരിക്കുമ്പോൾ ചിലതു പറയാൻ തോന്ന്ണ്ടു എന്നുമാത്രം. കുട്ടൻ ദേഷ്യപ്പെടേണ്ട. ഇവിടെ അമ്മമാരുണ്ടു്, തിരണ്ട പെൺകിടാങ്ങളുണ്ടു്. അവരൊക്കെ പോവ്വാണെങ്കിൽ ഞാനുംകൂടെ പോരും. അതല്ല അവരിവിടെ നിൽക്കാണെങ്കിൽ ഞാനുംകൂടെ നിൽക്കും. വല്ല ആപത്തും വരുകയാണെങ്കിൽ ആവുംപോലെ ഞാനവരെ രക്ഷിക്കാൻ നോക്കേം ചെയ്യും. അവർക്കു നേരിടണ ആപത്തു് എനിക്കും വന്നോട്ടെ. ആപത്തുനേരത്തു് ബന്ധുക്കളും കൂടെ നിൽക്കുകയല്ലേ വേണ്ടതും സമ്പ്രദായവും?'' ചിററശ്യമ്മയുടെ ഈ സംസാരം കേട്ടുനിൽക്കുന്നവരുടെ അഭിലാഷത്തിലേക്കു വെളിച്ചംവീശി.

''നിങ്ങളൊക്കെ ഒരുമ്പെട്ടു വന്നിരിക്കുകയാണു്. നിങ്ങളായി, നിങ്ങളുടെ പാടായി'' ജ്യേഷ്ഠൻ സ്ഥലംവിട്ടു. ഒരു തേങ്ങലും വിതുമ്പലും ആ നാലുകെട്ടിൽ അണപൊട്ടി.

പ്രസരിപ്പുററ ഒരിളം തലമുറ മഴേത്തൂരിൽ സംഘടിച്ചിരിക്കുകയാണു്. എത്ര പേർ എത്തിച്ചേരും, ആരൊക്കെ പങ്കെടുക്കും, എന്തൊക്കെ ഒരുക്കണം ഇങ്ങനെ ചെറുതും വലുതുമായ നാനാവിചാരങ്ങൾക്കിടയിൽ 'വിപ്ലവം വിജയിക്കട്ടെ, നാടുണരട്ടെ'' എന്നീ ആവേശഭരിതമായ മുദ്രാവാക്യങ്ങൾ വായുമണ്ഡലത്തെ ഉലച്ചു മാറു് മുഴങ്ങിക്കേട്ടു. പ്രചരണജാഥ ഊരുചുററി വരുകയാണു്. ഉയർത്തിപ്പിടിച്ച ത്രിവർണ്ണപതാകയോടെ കുന്നിൻചെരുവിലൂടെ ഇഴഞ്ഞു നീങ്ങുന്ന നീണ്ട ജാഥ ശബളാഭമായ മഴവില്ലിനെ ഓർമ്മിപ്പിക്കുമാറു് വെയിൽനാളത്തിൽ വെട്ടിത്തിളങ്ങി. ഉറങ്ങിക്കിടന്നിരുന്ന ആ കുഗ്രാമം ഞെട്ടിയെഴുന്നേററു. മുത്തിരിങ്ങോട്ടുവന്നു. ഒളപ്പമണ്ണ വന്നു. അവിഞ്ഞിക്കാടൻ സഹോദരന്മാർ വന്നു. ഇങ്ങനെ ഓരോ പ്രശസ്താതിഥി വരുമ്പോഴും 'വി. ടി. നഗറിൽ' തടിച്ചുകൂടിയ സദസ്സിൽ പ്രകമ്പനമുണ്ടായി. ഉത്സാഹത്തിൻെറ വേലിയേററത്തിൽ ഉയർന്നുപൊങ്ങിയ ആഹ്ലാദം സർവ്വത്ര ഓളമടിച്ചു.

പകൽ മൂന്നുമണിയായി. കൂട്ടവെടി പൊട്ടി. എതിരാളികളിൽനിന്നു് ആക്ഷേപ ഹർജികൾ കിട്ടിയിട്ടാവാം ഉടുപ്പിട്ടവരും ഉടുപ്പിടാത്തവരുമായ പൊലീസ് അങ്ങിങ്ങ് റോന്തുചുററുന്നതു കണ്ടു. അംശം അധികാരി അന്വേഷണം നടത്തിപ്പോയി.

അവിഞ്ഞിക്കാട്ടു് നീലകണ്ഠൻ ഭട്ടതിരിപ്പാടിൻെറ അദ്ധ്യക്ഷതയിൽ യോഗനടപടി ആരംഭിച്ചു. ഉററ രണ്ടു ചങ്ങാതികളെപ്പോലെ പരസ്പരം ആലോചിച്ചും സഹകരിച്ചും ഒരാൾ മറെറാരാൾക്കു തണലായും പുലർന്നുപോന്നു് പുരോഗമനേച്ഛുക്കളുടെ മുഴുവൻ ആദരമാർജ്ജിച്ചുപോന്ന ഇരു സഹോദരന്മാരായിരുന്നു നീലകണ്ഠൻ ഭട്ടതിരിപ്പാടും വേദാസൻ ഭട്ടതിരിപ്പാടും.

ആർ. രാഘവമേനോനാണു് (പാലക്കാട്ടു്) സമ്മേളനം ഉദ്ഘാടനം ചെയ്തതു്. 'നാലു പരിവർത്തനങ്ങൾ' എന്ന വിഷയമധികരിച്ചു് ശ്രീ മുത്തിരിങ്ങോട്ടു ഭവത്രാതൻ ഭട്ടതിരിപ്പാടു് ചെയ്ത ഉജ്ജ്വലമായ പ്രസംഗം സദസ്സിനെ ആവേശഭരിതമാക്കി.

എട്ടുമണിക്കു് നെടുമ്പുരയിൽ അത്താഴത്തിനു് ഇലവച്ചു. അതിഥികളെ യഥോചിതം സൽക്കരിക്കാൻ സാധിച്ചില്ല. നാടകം തുടങ്ങാനുള്ള ബദ്ധപ്പാടിൽ ആർക്കും അതു് ഒരാനദരവായി തോന്നിയതുമില്ല. 1921-ൽ നടന്ന മലബാർ മാപ്പിളലഹളക്കാലത്തു് പൊലീസ് മർദ്ദനവും ജയിൽവാസവും അനുഭവിച്ചു് ഭ്രഷ്ട്നേടിയ മോഴികുന്നം ബ്രഹ്മദത്തൻ നമ്പൂതിരിയെയാണു് ഞങ്ങൾ മാന്യസ്ഥാനത്തിരുത്തിയതു്. ഉണ്ണണമോ എന്നല്ലാതെ ഉണ്ണുന്നതാരാണെന്ന പ്രശ്നമേ അന്നവിടെ ഉദ്ഭവിച്ചില്ല.

പത്തുമണിക്കു നാടകം തുടങ്ങി. ഞങ്ങളുടെ വന്ദ്യപിതാവു് അക്കാലത്തു് ജ്യേഷ്ഠനുമായി പിണങ്ങി ഏതോ സ്വാമിയാർ മഠത്തിൽ താമസിക്കുകയായിരുന്നു. അദ്ദേഹം ഉപയോഗിച്ചിരുന്ന 'തേവാരക്കെട്ടു്' മററു പോംവഴിയില്ലാത്തതിനാൽ അണിയറയായി മാറി.

ആയിരമായിരം കണ്ണുകൾ സ്റ്റേജിൽ പാറിക്കളിച്ചു. മുത്തിരിങ്ങോട്ടിൻെറ ചോമാതിരി രംഗത്തിയപ്പോൾ ആർപ്പുവിളിയും കരഘോഷവുംകൊണ്ടു് ദിഗന്തം മുഴങ്ങി. ആദിശങ്കരൻ മുതൽ അനേകമനേകം പ്രശസ്ത വ്യക്തികളെ വാർത്തെടുത്ത നമ്പൂതിരി സമുദായത്തിൻെറ ഈററില്ലത്തിൽ നിന്നു് ആധുനിക നവോത്ഥാനത്തിൻെറ പ്രകാശവത്തായ തെളിനാളം ആ മുററത്തു മിന്നിത്തിളങ്ങിയതു് അന്നാദ്യമായാണെന്നെനിക്കു തോന്നി. പുതുയുഗത്തിൻെറ പുലരിക്കാററു് ആ ജനമദ്ധ്യത്തിൽ വീശിയടിച്ചു. പരിവത്തനത്തിൻെറ ഋതുക്കളും മാസങ്ങളുമെന്നപോലെ സാമുദായികജീവിതത്തിൻെറ ചിത്രങ്ങളടങ്ങിയ രംഗങ്ങളങ്ങനെ മാറി മാറി മറയുന്നു.

നെടുമ്പുരയിൽ നാടകം തകർക്കുന്നു. പ്രേക്ഷകർ തിമർത്താർക്കുന്നു. ജനതയുടെ ശ്രദ്ധ മുഴുവൻ സ്റ്റേജിലാണു്.

ഇതിന്നിടയിൽ ഒരു തരുണൻ എന്നെ അന്വേഷിച്ചു് അണിയറയിലെത്തി:

''താൻ ഈ ഇരുട്ടിലെങ്ങും തനിയെ നടക്കരുതു്. ഇവിടെ ആവശ്യമായതെന്തും ഞങ്ങൾ നടത്തിക്കൊള്ളാം.'' അദ്ദേഹം എന്നെ കർശനമായി ശാസിച്ചു അസാധാരണവും അപ്രതീക്ഷിതവുമായ ഈ സുഹൃത്തിൻെറ മനക്ഷോഭം എന്നെ വിവശനാക്കി. ഞാൻ അമ്പരപ്പോടെ നോക്കിനിൽക്കെ അദ്ദേഹം ഇങ്ങനെ ഉപദേശിച്ചു: ''നേരം പുലർന്നാൽ ഈ നാട്ടുകാർ കണി കാണുന്നതു് പേരാലിൻകൊമ്പത്തു് തൂങ്ങിനിൽക്കുന്ന വി. ടി. യുടെ മൃതദേഹമായിരിക്കുമെന്നാണു് എതിരാളികളുടെ ശപഥം, അറിഞ്ഞോ? കള്ളിയത്തു് നാരായണൻ എന്ന ഒരുത്തനെ പൊലീസ് ഇൻസ്പെക്ടരുടെ കോപ്പണിയിച്ചു് അമ്പതോളം ഹരിജനങ്ങളെ അതിന്നായി ഒരുക്കി നിറുത്തിയിട്ടുണ്ടു്. എല്ലാവർക്കും മൂക്കററം കള്ളുവാങ്ങിക്കൊടുത്തു് സജ്ജമാക്കിയിരിക്കുകയാണു്. കുന്നത്തു കാവിലെ ഒരു കുട്ട്യപ്പനാണു് നേതാവു്. ചെയ്യിച്ചതാരെന്നു് പറയേണ്ടതില്ലല്ലോ, കുഞ്ഞികൃഷ്ണൻ നായരും അച്ചുതൻ നായരും. നെടുമ്പുരയ്ക്കു് തീവയ്ക്കുക. ആ ബഹളത്തിൽ വി. ടി. യെ നായാടിപ്പിടിച്ചു് ആലിൻകൊമ്പത്തു് തൂക്കുക. വി. ടി. യുടെ ആളുകൾ അന്തഃപുരസ്ത്രീകളെ മാനഭംഗപ്പെടുത്തുന്നതുകണ്ടു് വി. ടി. സ്വയം തൂങ്ങിമരിച്ചതാണെന്നു പ്രചരിപ്പിക്കുക. ഇതാണവരുടെ പ്ലാൻ. അതുകൊണ്ടു് ഈ പ്ലാററുഫാറത്തിൻെറ മുക്കിൽ ആളുകൾക്കു കാണാവുന്നഭാഗത്തു് ഇരിക്കണം. പുലരുംവരെ അനങ്ങരുതു്'' അദ്ദേഹത്തെ ഞാൻ അനുസരിച്ചു. ''ഈ നാടകത്തിൻെറ ബാക്കിഭാഗംനാളെപുലർന്നിട്ടു്'' അദ്ദേഹംജനതയ്ക്കിടയിൽ മറഞ്ഞു.

ഏറെ താമസിക്കേണ്ടിവന്നില്ല, നെടുമ്പുരയുടെ ഒരററത്തു് ചെറിയ ഒരു ബഹളം. ക്ഷണത്തിൽ അതൊതുങ്ങി. മത്തരായ ഹരിജനങ്ങളിൽ ഒരുത്തൻ തീപ്പെട്ടിയുരസി നെടുമ്പുരയുടെ ഓലയ്ക്കു തീ കൊടുക്കാൻ ശ്രമംനടത്തി. ''ഠേ''പിന്നിൽ നിന്നു് അവൻെറ ചെകിടത്തു് ഒരടി. അവൻ വീണു. ഞങ്ങളുടെ കൂട്ടത്തിൽപ്പെട്ട ഒരു സെററ് ആളുകൾ സദസ്യരുടെ ഇടയിൽ സി. ഐ. ഡി. കളായി കാവൽനിന്നിരുന്നു. അവരിലൊരാളാണു് അവനെ അടിച്ചുവീഴ്ത്തിയതു്. അതോടുകൂടി കൈയിലണഞ്ഞ ഓരോരുത്തരേയും പൊന്തക്കാട്ടിലേക്കു വലിച്ചിഴച്ചിട്ടു. ഈ ഗറില്ലാ സമരം ആരുമറിഞ്ഞതുമില്ല.

പ്രഭാതത്തോടെ നാടകം അവസാനിച്ചു. അതോടുകൂടി പുഷ്പവൃഷ്ടിപോലെ ഒരു മിനിട്ടുനീണ്ടുനിന്ന ഒരു ചാറൽമഴയും.

അണ പൊട്ടിയ കൈത്തോടുപോലെ ജനങ്ങൾ ആ നെടുമ്പുരയിൽനിന്നു് ഒലിച്ചിറങ്ങി. ഇടവഴിയിൽ, പറമ്പിൽ, പാടത്തു് എവിടേയും ജനക്കൂട്ടം ഇഴഞ്ഞു നീങ്ങുന്നു. യാഥാസ്ഥിതികരുടെ ശാസനയെ ഭയന്നു് വീട്ടുകോലായയിൽ കിടന്നുറങ്ങിയിരുന്ന കൃഷിക്കാർ രാവിലെ ഈ ആൾക്കൂട്ടത്തെക്കണ്ടു് അമ്പരന്നുപോയി.

നേരം പുലർന്നു. യുദ്ധംനടന്ന പോർക്കളത്തിൻേറതായ ഭയാനകമായ ശാന്തത മേഴത്തൂരിൽ തളംകെട്ടിനിന്നു. വീടുകളിൽ ഒച്ചയില്ല, അനക്കമില്ല. അമ്പലക്കുളം പ്രശാന്തം. വയൽവിജനം. എതിരാളികളുടെ ഹൃദയം കല്ലിച്ചുപോയി.

(അവസാനിച്ചു)

## നോവൽ ആരംഭിക്കുന്നു

# കോവിലൻ

## ഒന്നു്

എക്സ്റേയിലെ സിസ്റ്റർ പറഞ്ഞു:

അപ്പാപ്പന് വിശക്കുന്നുണ്ടാവും. അപ്പാപ്പൻ ബ്രേക്ക്ഫാസ്റ്റ് കഴിച്ചില്ലല്ലൊ.

എല്ലാ സിസ്റ്റർമാരും എന്നെ അപ്പാപ്പൻ എന്നു വിളിക്കുന്നു. എൻെറ പാരവശ്യം കണ്ടിട്ടാവും. ഒരുപക്ഷേ, ഞാൻ ജനിച്ചതുതന്നെ വൃദ്ധനും പരവശനുമായിട്ടാവും. പത്തു വയസ്സിൽ, പതിനൊന്നു വയസ്സിൽ പഴയാത്മാവ് എന്നും എനിക്കൊരു പേരുണ്ടായിരുന്നു.

സിസ്റ്റർ പറഞ്ഞു:

അപ്പാപ്പൻ അത്താഴം കഴിച്ചിട്ടുണ്ടാവില്ല. അപ്പാപ്പനിപ്പൊ വയറു കാളുന്നുണ്ടാവും.

അത്താഴം കഴിക്കരുതെന്നും വാർഡിലെ സിസ്റ്റർ എന്നെ ശട്ടം ചെയ്തിട്ടുണ്ടായിരുന്നു. ഒരു നേരം ആഹാരം വേണ്ടെന്നു വച്ചാൽ വിശേഷിച്ചൊരു പാരവശ്യവും എനിക്കുണ്ടാകാനില്ല. ഒന്നോ രണ്ടോ ദിവസം പട്ടിണികിടക്കാനും എനിക്കു സാധിക്കും. വിശപ്പുണ്ടു ആർത്തിയും ഉണ്ട്, ഭക്ഷണം കഴിച്ചുകൂടാ. ഈ കുടൽച്ചൊരുക്ക് എന്നോ തുടങ്ങി എനിക്കു കിട്ടിയ ശാപമാകുന്നു

ആഹാരം ജീവജന്തുസഹജമായ ഒരു ശീലമാകുന്നു. മുള പൊട്ടുന്ന വിത്തിൽ ആദ്യമേ വേരു കിളിർക്കുന്നു. ഈരില വിരിഞ്ഞതേ ഇല്ല, സസ്യം ആഹാരമന്വേഷിക്കുന്നു. സസ്യം ആരായുന്നു, എനിക്ക് നിവർന്നുനിൽക്കാൻ കഴിയുമോ? പെററു വീണ കിടാവ് എണീററു നിൽക്കാവുന്ന ബലം നേടിയാൽ തള്ളയുടെ അകിട് തേടുന്നു. അകിട്ടിൽ പാലുണ്ടെന്നും ആ പാൽ തൻെറ ആഹാരമാണെന്നും ആരാണ് കിടാവിനെ ധരിപ്പിച്ചുവിട്ടതു്?

ഞാൻ ഒരു മനുഷ്യൻ, എനിക്കാഹാരം മുട്ടി. ആഹാരം കഴിക്കാൻവയ്യ, പച്ചവെള്ളംപോലും എനിക്കു ദഹിക്കില്ല. അല്പം പൊടിയരിക്കഞ്ഞിയോ റവയോ പാൽവെള്ളമോ എപ്പോഴെങ്കിലും ഒരിക്കൽ കഴിച്ചിട്ടുണ്ടെങ്കിൽ വെയിലാറി നിലം തണുക്കുമ്പോഴും എനിക്കു കുളിരുന്നു, ഛർദ്ദിക്കുന്നു. ഒരു ഫ്ളാസ്കിൽ സൂക്ഷിച്ചു വച്ചിരുന്നതുപോലെ എപ്പോഴോ കഴിച്ചിട്ടുണ്ടായിരുന്ന ആഹാരം യാതൊരു രാസപരിണാമവും ഏശാതെ ഛർദ്ദിച്ചു പോകുന്നു.

എൻെറ സ്വപ്നങ്ങളിൽപോലും ആഹാരത്തിൻെറ പതിനാറു താലങ്ങൾ നിരന്തരം നിരക്കുന്നു.

ആഹാരം, പാർപ്പിടം, വസ്ത്രം.

എത്ര ലളിതം!

ഒരിക്കൽ തയ്യാറായാൽ വസ്ത്രം വർഷത്തോളമെത്തും, ചിലപ്പോൾ വർഷങ്ങളോളവും എത്തും. ഒരു പാർപ്പിടം സ്വന്തമായിട്ടുണ്ടെങ്കിൽ ജീവിതംതന്നെ ഒടുക്കാം. ആഹാരത്തിൻെറ വെള്ളിത്താലങ്ങൾ ദിനംതോറും നിരക്കണം, ഒരു ദിവസം മൂന്നോ നാലോ മുറ നിരന്നുകൊണ്ടിരിക്കണം, ആജീവനാന്തം നിരന്നുകൊണ്ടിരിക്കണം നിരന്തരം.

പെരുത്ത ഒരു കുണ്ടൻകോപ്പ എൻെറ നേരിട്ടുനീട്ടി സിസ്റ്റർ പറഞ്ഞു:

അപ്പാപ്പൻ ഇതു കുടിച്ചേരു്.

ദയ ആരിൽനിന്നായാലും എനിക്കു വേണ്ട. ദയ ഇരപ്പാളിയെ സൃഷ്ടിക്കുന്നു, ഇരപ്പാളികളെ പൊറുപ്പിക്കുന്നു.

കോപ്പ നിറയെ കളിമണ്ണായിരുന്നു. കളിമണ്ണെന്ന പദാർത്ഥം കുടിക്കാവുന്ന ഒരു പാനകമല്ല. വെള്ളക്കളിമണ്ണിൽ ഉപ്പും പുളിയും ചേർത്ത് ചാണയിൽ ചാലിച്ചെടുത്ത മുക്കൂട്ടായിരുന്നു സിസ്റ്റർ എന്നെ സമ്മാനിച്ചതു്.

കോപ്പയുടെവക്കിൽ എൻെറ മേൽച്ചുണ്ടു നനഞ്ഞു. എനിക്കിറങ്ങുന്നില്ല, അന്നനാളം അടഞ്ഞു. എക്കിട്ടം മുട്ടുന്നുമുണ്ട്. അപ്പോഴത്തെ ദൈന്യത്തിൽ എൻെറ മുഖം മലച്ചു. അപ്പോൾ മാത്രമാണ് സിസ്റ്ററുടെ മുഖത്തേക്ക് ഞാനൊന്നു നോക്കിയതു്. ആ മുഖം നിർവ്വികാരമായിരുന്നു, സ്ലേററു പോലെ, വെള്ളം തൊട്ടു തുടച്ച പുത്തൻ സ്ലേററുപോലെ.

മരണംപോലെ!

മരണത്തിൻെറ ഗന്ധംപോലുമുണ്ടായിരുന്നു.

എനിക്കു ചോദിക്കാമായിരുന്നു, സിസ്റ്റർ എന്നാണ് താങ്കൾ മരിച്ചതു് ? പക്ഷേ ഛർദ്ദിക്കാതിരിക്കാൻ ഞാൻ ചുണ്ടുകൾ അണ്ടെടച്ചു, മിണ്ടിപ്പോയാൽ ഛർദ്ദിക്കും. ഞാൻ പൂക്കളെക്കുറിച്ചോർത്തു. സിസ്റ്റർ മേശപ്പുറത്തൊരുക്കിവച്ച പൂത്താലംകണ്ടു. എന്തെന്തു പുഷ്പങ്ങൾ? പെട്ടെന്ന് സിസ്റ്ററുടെ മുഖത്ത് നിറഞ്ഞ ചെറുപ്പവും ഞാൻ കണ്ടു.

എനിക്കു ചോദിക്കാമായിരുന്നു, സിസ്റ്റർ ജീവിക്കാൻ തുടങ്ങുംമുമ്പ് എന്തിനാണ് താങ്കൾ മരിച്ചതു്?

യാതൊന്നും ഞാൻ ചോദിച്ചില്ല. സിസ്റ്ററുടെ ദൃഷ്ടികൾ ഞാൻ കണ്ടു. ചൂണ്ടുവിരലിൽ ചൂരൽ കണ്ടു. കോപ്പ കുടിച്ചു തീർത്തില്ല. എങ്കിൽ തല്ലിക്കുടിപ്പിക്കും എന്ന് ഞാൻ ഭയപ്പെട്ടു.



സിസ്റ്റർ പറഞ്ഞു:

അമ്മായിഅമ്മ അപ്പാപ്പനൂട്ടിയ പുളിയൂണിൻെറ രുചിയാവും അപ്പാപ്പൻ ഓർത്തിരിക്കുന്നതു്.

സിസ്റ്റർ പറഞ്ഞ ഫലിതം എനിക്കൊട്ടും ദഹിച്ചില്ല, രുചിച്ചതും ഇല്ല. ഒരു പക്ഷേ, അങ്ങനെ ഒരു ഫലിതം സിസ്റ്റർ പറഞ്ഞിട്ടും ഇല്ല! എൻെറ മനസ്സ് ചിലപ്പോഴൊക്കെ ഇങ്ങനെയും പ്രവർത്തിക്കുന്നു. മനസ്സിലൂടെ കടന്നുപോകുന്ന ആലോചനകൾ മററാരാളുടെ വാക്കിലൂടെ കേട്ടതാണെന്നുപോലും എനിക്കു തോന്നുന്നു.

ഒരു സദ്യയിൽ ഉപ്പും തൈരും കൂട്ടിയുണ്ട് ഊണു നിറുത്തുന്നതുപോലെ മരുമകൻെറ വിരുന്ന് പുളിയൂണിൽ നിപ്പാട്ടുന്നു എന്ന് എനിക്കറിയാമായിരുന്നു. സദ്യയുടെയും വിരുന്നുകളുടെയും കാര്യങ്ങളിൽ വലിയ ജ്ഞാനംതന്നെ ഞാൻ സമ്പാദിച്ചിട്ടുമുണ്ട്. പക്ഷേ ഒരു പുളിയൂണുപോലും എനിക്കുണ്ടായിട്ടില്ല. ഞാനൊരു പട്ടാളക്കാരനായിരുന്നു, വിരുന്നുപോകാൻ അവധിയെടുക്കുന്ന ഏർപ്പാടൊന്നും പട്ടാളത്തിൽ നടപ്പില്ലായിരുന്നു. ഓരോ സദ്യയിലും വിളമ്പുന്ന വിഭവങ്ങളുടെ വിവരണം എന്നും എനിക്ക് ഓർമ്മവരാറുണ്ടായിരുന്നു.

വയററിപ്പിള്ളപോലും ആഹാരം ശേഖരിക്കുന്നു. ആഹാരം ജീവനും ശരീരവുമായി വളരുന്നു. ആഹാരം എൻെറ അഹന്തയാകുന്നു, ജീവൻെറ അഹന്തയാകുന്നു. ഞാൻ തന്നെയാകുന്നു.

എൻെറ ശരീരം എൻെറ രക്തം!

പെരുത്ത കുണ്ടൻകോപ്പയിൽ കണ്ണുംനട്ട് ഞാൻ മിഴിച്ചിരുന്നു, മൂഢനെപ്പോലെ. ഈ കോപ്പയിൽ കളിമണ്ണാകുന്നു. ബേരിയമീൽ തനി കളിമണ്ണല്ലായിരിക്കാം, മണ്ണിൽനിന്നുരുത്തിരിഞ്ഞു കിട്ടിയ പദാർത്ഥമോ ധാതുവോ ലവണമോ ആകുന്നു. ശാസ്ത്രീയമായ വിവേചനത്തിലും വ്യാഖ്യാനത്തിലും എനിക്കൊട്ടും താല്പര്യമില്ല. അതൊട്ടറിഞ്ഞുംകൂടാ. മനസ്സിലാകാവുന്ന ലളിതസൂത്രം ഞാനോർക്കുന്നു, മനുഷ്യാ, നീ മണ്ണാകുന്നു.

ഈ കോപ്പയിൽ ഉപ്പും പുളിയും ചേർത്ത മുക്കൂട്ടാകുന്നു. ഉപ്പിൻെറ പുളി രക്തത്തിലും അലിഞ്ഞിരിക്കുന്നു.

ഞാൻ മിഴിച്ചിരിക്കുന്നതു കണ്ടിട്ടാവാം സിസ്ററർ പറഞ്ഞു:

വേഗം വേഗം കുടിച്ചോ. വയറങ്ങ് നെറയട്ടെ.

എങ്ങനെ ഞാനിതു കുടിക്കും?

എങ്ങനെ കുടിച്ചു തീർക്കും?

ആചരിക്കപ്പെടുന്ന ഓരോ അനുഷ്ഠാനത്തിലും ദിവ്യബലിയിലും നിത്യനിവേദ്യങ്ങളിലും അന്നം പൂജിക്കപ്പെടുന്നു.

> അന്നത്തെ ബ്രഹ്മമായ്ക്കൽപി-
> ച്ചുപാസിക്കുന്നതേവരോ,
> അവർക്കു ലഭ്യമായീടു-
> മെന്നുമന്നം സമൃദ്ധമായ്.

സിസ്ററർ ശാസിച്ചു:

നെറച്ചുകുടിച്ചേരു്. നമുക്ക് ഒരു പടവും എടുക്കണം. വയറിൻെറ പടം പിടിക്കണമെങ്കിൽ അപ്പാപ്പൻ നിവർന്നു നിൽക്കണം. വയറ് ഒഴിഞ്ഞുകിടന്നാൽ അപ്പാപ്പൻ ഒടിയും, നടുനിവരില്ല. വയറിൻെറ പടം തെളിഞ്ഞുകിട്ടില്ല. നെറച്ചു കുടിച്ചോ.

ഭൃതോദയംപോലെ എനിക്കൊരു രഹസ്യം തെളിഞ്ഞുകിട്ടി, വയറു തളർന്നാൽ മനുഷ്യൻ വളയും, കുനിയും. എനിക്കു തോന്നി, ഈയൊരു രഹസ്യോപദേശമാണ് സിസ്റ്റർ എനിക്കു നൽകുന്നതു്. ഞാൻ കേൾക്കുന്ന വാക്കുകളിലൂടെ മേഘപാളികളിൽ മിന്നൽപ്പിണർപോലെ സത്യം തെളിയുന്നു, കാണാവുന്നു. ആനയെ മെരുക്കുമ്പോഴുംആദ്യം പട്ടിണിക്കിടണം, ആഹാരം കൊതിപ്പിക്കണം. മനുഷ്യൻ മൃഗമല്ല, നാൽക്കാലിയല്ല. അവൻ രണ്ടു കാലുകളിൽ നിൽക്കണം, നിവർന്നുനില്ക്കണം. പക്ഷേ, അവൻ നിവർന്നുനില്ക്കാൻ പാടില്ല. നിവർന്നുനിന്നാൽ അവൻ ചോദ്യം ചോദിക്കും, എന്നേയും എൻെറ കുഞ്ഞുകുട്ടി പരാധീനങ്ങളേയും അന്നം മുടക്കി മുടിക്കുന്നതു് ആർ? അവൻ യാതൊന്നും ചോദിക്കാൻ പാടില്ല, മിണ്ടിപ്പോകരുതു്. ശ്...കാലാകാലത്തും അവൻ ഒടിഞ്ഞുതൂങ്ങി നിൽക്കട്ടെ, അവന് ആഹാരം നിഷേധിക്കുക.

(തുടരും)

നോവലെററ്

# കച്ചവടങ്ങൾ

ടി. വി. കൊച്ചുബാവ

പൊതുവെ തിരക്കകുറഞ്ഞ് ശാന്തമായ ഒന്നായിരുന്നു ആ തെരുവ്. ഒരു നവാഗതനെ പരിചയപ്പെടുത്തിക്കൊണ്ട് ഓടിവരുന്ന ഓട്ടോറിക്ഷയോ, പട്ടണത്തിൽ നിന്നെത്താറുള്ള ഒരതിഥിയുടെ ടാക്സിക്കാറോ, ഒരു കൊച്ചു പെണ്ണിന്റെ പൊട്ടിച്ചിരിയോ വാശിക്കരച്ചിലോ മാത്രമാണ് വല്ലപ്പോഴും തെരുവിന്റെ ശാന്തിയെ കവർന്നിരുന്നത്. നീല പെയിൻറടിച്ച ചെറിയതും വൃത്തിയുള്ളതുമായ കുറച്ചു വീടുകളും കുറുകെയൊരു നീളൻ നിരത്തും ചേർന്നാൽ ഉദ്ദേശിക്കപ്പെടുന്ന തെരുവായി. നിരത്തിനിരുപുറവും മുഖാഭിമുഖമായാണ് വീടുകൾ സ്ഥിതിചെയ്തിരുന്നത്. വീടുകൾക്കെല്ലാം നിരത്തിലേക്കു തുറക്കാവുന്ന ഓരോ കിളിവാതിലുകൾ പ്രത്യേകമായുണ്ടായിരുന്നു. എല്ലാ കലഹങ്ങളിൽനിന്നും, ശബ്ദമാലിന്യങ്ങളിൽനിന്നും ഒഴിഞ്ഞു മാറി, ചില സ്വകാര്യ വേദനകളും സ്വകാര്യലോകങ്ങളുമായി ഒതുങ്ങിക്കഴിയാനാഗ്രഹിക്കുന്ന കുറച്ചുപേരായിരുന്നു ഇപ്പോഴവിടത്തെ താമസക്കാർ. കുട്ടിക്കാലത്തിന്റെ വർണ്ണം മുക്കിയ ഓരോ കുഞ്ഞുവളപ്പൊട്ടുകൾ അവർക്കെല്ലാം സ്വന്തമായുണ്ടായിരുന്നു. നിധിപോലെ അവരതു സൂക്ഷിച്ചുപോന്നു. അധികാരക്കൈമാററത്തിന്റേതായ ഒരിരുണ്ട നാളിൽ, മിണ്ടാതെ അനങ്ങാതെ സർവ്വവും മാതൃഭൂമിക്ക് അടിയറ വച്ച് ശവക്കുഴികളിൽ പോയൊളിക്കു, രാജ്യത്തെ രക്ഷിക്കു—എന്നൊരു കടില രാജ്യതന്ത്രജ്ഞൻ ആജ്ഞാപിച്ചാൽപോലും ഈ വളപ്പൊട്ടുകളൊഴികെ ബാക്കിയെല്ലാം അവർ കൊടുക്കുമായിരുന്നു. ബാക്കിയെന്തും അവർ അനുസരിക്കുമായിരുന്നു. കാലങ്ങളോളം സൂചിത്തുമ്പിൽ നരകിച്ചും നാറിയും ജീവിച്ചവസാനിച്ച പൂർവ്വികരുടെ ഓർമ്മകൾകൂടിയായിരുന്നു അവർക്ക് ആ വളപ്പൊട്ടുകൾ. ഭീകരമായൊരു യുദ്ധവിപത്തുപോലും തരണംചെയ്യാൻ തക്കവിധം മാനസികബലം ആർജ്ജിച്ചവരുടെ കൂട്ടത്തിൽ തെരുവിലുള്ളവരേയും ചേർക്കുന്നതിൽ തെററില്ല. പാതിരാ നേരം ബൂട്സുകൾ തെരുവു നീളെ കണ്ണു കുത്തിപ്പൊട്ടിച്ച ഒരുവന്റെ പിന്നാലെ പാഞ്ഞുപോകുന്നത് അവർ കേട്ടിട്ടുണ്ട്. മുന്നു നാണയത്തുട്ടുകൾക്കുവേണ്ടി കഴുത്തറുക്കപ്പെട്ട കന്യക അവർക്കാർക്കും അപരിചിതയില്ല.

അതിർത്തിസേനയിൽ സേവനമനുഷ്ഠിച്ച് വീരചക്രവും വീരമൃത്യുവും കൈവരിച്ച പട്ടാളക്കാരന്റെ വിധവയായ ഭാര്യയും, ഓരോ പൗരനും ഓരോ തുകൽ ചെരിപ്പ് എന്ന സദുദ്ദേശ്യത്താൽ കഠിനാദ്ധ്വാനം നടത്തുന്ന ചെരിപ്പുകുത്തിയും, തീപിടുത്തത്തിൽനിന്നും മന്ത്രിയുടെ ഓമനമകളെ രക്ഷിക്കാൻ ധീരശ്രമം നടത്തി രണ്ടു കണ്ണും കത്തിപ്പോയ പഴയൊരു പ്യൂണും, രക്തമില്ലാതെ ആരും മരിക്കരുതെന്ന നന്മനിറഞ്ഞ ആഗ്രഹത്താൽ രക്തം വിററും അർദ്ധരാത്രികളിൽ സിമിത്തേരിക്കുഴികൾ മാന്തി പുതിയ അസ്ഥികൂടങ്ങളെടുത്ത് ശരീരശാസ്ത്രത്തെ അഭിവൃദ്ധിപ്പെടുത്താനായി മെഡിക്കൽ കോളേജ് വിദ്യാർത്ഥികൾക്കു വിററും ജീവിക്കുന്ന ഒരു ചെറുപ്പക്കാരനും, ഏവരും തുണിയുടുത്തു നടക്കേണ്ടതിന്റെ ആവശ്യകത ബോദ്ധ്യപ്പെടുത്താനായി മാത്രം തുന്നിയ ഉടുപ്പുകൾ വിൽക്കുന്ന മറെറാരു വയസ്സനും ചേർന്നാൽ തെരുവിന്റെ ഇപ്പോഴത്തെ സ്ഥിതി സൂചന കിട്ടും. ഇവർക്കിടയിൽ പതിമൂന്ന് എന്ന പച്ചത്തകിടു പിടിപ്പിച്ച വീട്ടിൽ അകലത്തൊരു തൃശ്ശൂരിൽനിന്നെത്തിയ സ്കറിയയും താമസമാക്കിയിരുന്നു.

ഇനി നമുക്കു കഥ തുടങ്ങാം. ഓരോ കഥാരംഭത്തിനും മുമ്പോ പിമ്പോ ഓരോരൊ നെടുങ്കൻ ചരിത്രപശ്ചാത്തല വിവരണം ആവശ്യമാണെന്നുതന്നെ കരുതുന്നു. അതുപ്രകാരം ഒരു തെരുവും, തെരുവിന്റെ ഭൂമിശാസ്ത്രചരിത്രവും കഥാകൃത്ത് വിശദമായി വിവരിച്ചുകഴിഞ്ഞു. ഇതില്ലാതെ കഥയിലേക്കു നേരെ പോയാൽ കഥാശൂന്യത നമ്മെ ഗ്രസിക്കുമെന്ന കാര്യത്തിൽ സംശയമേയില്ല. ചരിത്രവസ്തുതകളുടെ ആത്മീയവും ഭൗതികവുമായ പിൻതുണയില്ലാതെ തൂങ്ങിച്ചാവുന്ന ചെറുപ്പക്കാരനേയോ ചെറുപ്പക്കാരിയേയോ ഒരു വാർത്താമാദ്ധ്യമവും രക്ഷപ്പെടുത്തുന്നില്ല, അരക്കോളം വാർത്തപോലും ആ കക്ഷികളെപ്പററി ചേർക്കുന്നില്ല എന്നതു തന്നെ സ്പഷ്ടമായ ഉദാഹരണം. എല്ലാ മർമ്മപ്രധാനമായ സംഭവങ്ങൾക്കും പശ്ചാത്തലം ആവശ്യമാണെന്ന വസ്തുനിഷ്ഠവും ഗഹനവും സജീവവുമായ ഗുണമേന്മയിലേക്ക് ഇക്കഥ വിരൽചൂണ്ടുന്നു.

അപ്രകാരം ചൂണ്ടിയ വിരലിനുനേരെ ഇപ്പോൾ സ്കറിയ നടക്കുകയാണ്. തെരുവിന്റെ അററത്തായാണ് ചൂണ്ടുവിരൽപ്പലക സ്ഥിതിചെയ്യുന്നത്. രാവയുടെ കനത്ത തണുപ്പിലേക്ക്, നടന്നെത്തിയേക്കാവുന്ന ഇരുണ്ടതോ പ്രകാശമാനമോ ആയ ഒരു വിധിരേഖയിലേക്ക്, ചൂണ്ടുപലക നയിക്കുന്നു. സ്കറിയ അപ്പോഴെന്നല്ല എപ്പോഴും അങ്ങനെയാണ് അതിനെപ്പററി ചിന്തിച്ചിരുന്നത്. അടുത്ത നിമിഷം തനിക്കെന്തു സംഭവിക്കുമെന്നോ, ഏതൊരു തീരുമാനത്താൽ പ്രചോദിതനായി താനെന്തു ചെയ്യുമെന്നോ അയാൾക്കറിയാമായിരുന്നില്ല. നിസ്സാരമായൊരു മരണം, ഒരു ഇലക്ട്രിക് ഷോക്ക്, അത്യഗാധമായൊരു കുഴിയിലേക്ക് വേദനയും മുറിവുമേററ ശരീരത്തിന്റെ പതനം—ഇങ്ങനെ പലതും അയാൾ പ്രതീക്ഷിച്ചിരുന്നു. എന്നിട്ട് വിളറിയൊരു ചിരിയിൽ എല്ലാമൊതുക്കി, ഒന്നുമില്ലെന്ന് സ്വയം പിറുപിറുത്ത് ഒരു ധീരയോദ്ധാവിനെപ്പോലെ കൈനീട്ടി വീശിക്കൊണ്ട് നഗരഹൃദയത്തിലേക്കുള്ള വഴിയിലൂടെ അയാൾ നടക്കുകയും ചെയ്യുമായിരുന്നു. ഇപ്പോഴും സ്കറിയ അതുതന്നെ ചെയ്തു. വിളർത്തുനിന്ന സന്ധ്യയിലൂടെ പുതുമാസക്കാററിന്റെ വരണ്ട തണുപ്പേററ്, തുടർച്ചയായി മുഴങ്ങുന്ന പള്ളിമണിയൊച്ചകൾ പിറകിലാക്കി അയാൾ നടന്നുകൊണ്ടിരുന്നു. നടക്കുന്നതിനിടയിൽ അയാൾ ആലോചിക്കുകയായിരുന്നു; ഭാഗ്യംകെട്ട തന്റെ പതിമൂന്നാംനമ്പർ വീടിനെക്കുറിച്ച്. ഈ സന്ധ്യയിൽ പൊട്ടിച്ചിരികളും ചൂടേറിയ തമാശകളുംകൊണ്ടു നിറയേണ്ട വീടും, വീടിന്റെ കൊച്ചു ജാലകവും ഇപ്പോഴേ അടയ്ക്കപ്പെട്ടുകഴിഞ്ഞിരിക്കും. അതിനുള്ളിലെ പരിമിതിയിൽ വിധിയെ ശപിച്ചും കണ്ണീർവാർത്തും കഴിഞ്ഞുകൂടുന്ന സഹധർമ്മിണിയെക്കുറിച്ചും അയാൾ ആലോചിച്ചു. അത്രയുമെത്തിയപ്പോൾ ഉടനെ തെരുവിലേക്കു മടങ്ങിച്ചെല്ലണമെന്നും, പതിമൂന്നാംനമ്പർ വീടിനെ ഉച്ചത്തിലുള്ളൊരു ദീനരോദനത്തോടെ ഉണർത്തണമെന്നും അയാൾ കരുതി. പിന്നീട് ഭാര്യയുടെ കണ്ണുനീർ തുടച്ചുകൊടുത്ത്, സ്നേഹത്തിന്റെ ചൂടേറിയ ചുംബനത്താൽ അവളെ ആനന്ദിപ്പിച്ചതിനു ശേഷം അയാൾ പറയും:

"എന്റെ മോളെ, ഈ ജീവിതം നിനക്കു പററിയതല്ല. എന്തിനു ഞാൻ നിന്നെയും അശ്രുവിലാഴ്ത്തുന്നു. നിനക്കു യൗവനമുണ്ട്. ആരോഗ്യമുണ്ട്. കുട്ടികളില്ല; പോകൂ. ഒരു പണക്കാരന്റെ വെപ്പാട്ടിയായാൽ നിനക്ക് ഇതിലും സുഖമായിരിക്കും. പാതിവ്രത്യം, സ്നേഹം എന്നൊന്നും പറഞ്ഞ് സമയം പാഴാക്കരുത്—"

തെരുവിനുനേരെ തിരിഞ്ഞ സ്കറിയ നിമിഷനേരം തമ്പിട്ടുനിന്നു. അയാൾക്കു നെഞ്ചിൽ കഠിനമായ വേദനയും വിമ്മിട്ടവും അനുഭവപ്പെട്ടു. ഇല്ല, എനിക്കതു പറഞ്ഞു ഫലിപ്പിക്കാനാവില്ല, ഒരിക്കലുമാവില്ല. അതിനൊക്കെ വളരെ മുൻപ് ഞാനവളുടെ കാൽക്കൽ പിടഞ്ഞുവീണു ചത്തിരിക്കും—അയാൾ ഓർത്തു. അതിനുശേഷം നഗരത്തിനുനേരെ പൂർവ്വാധികം വേഗത്തിൽ അയാൾ നടക്കാനാരംഭിച്ചു. ഇപ്പോൾ പള്ളിമണിയൊച്ചകൾ നിലച്ചിരുന്നു. ഇലക്ട്രിക് കമ്പികളിൽ ശബ്ദമുണ്ടാക്കിയിരുന്ന പക്ഷിക്കുഞ്ഞുങ്ങൾ പറന്നു പോയ്ക്കഴിഞ്ഞിരുന്നു. മരവിച്ചൊരു പ്രശാന്തത വഴിയിലെങ്ങും വീണുകിടന്നു; പോയ ദിനത്തിന്റെ ഓർമ്മക്കുറികൾ പോലെ. പുതിയൊരു ഭൂപ്രദേശത്തിന്റെ മിഴിവിലൂടെ ചലിക്കുന്നതു അപരിചിതത്വത്തോടെ, ലാഘവത്തോടെ അയാൾ മുമ്പോട്ടു പോയി. അയാൾക്ക് ഇടയ്ക്കിടെ നെഞ്ചിൽ വേദന തോന്നുകയും, അത്രതന്നെ വേഗത്തിൽ അസാധാരണമായ സൗഖ്യം അനുഭവപ്പെടുകയും ചെയ്തിരുന്നു. ഇന്നു ഞാൻ കുറച്ചു പണം സമ്പാദിക്കും. ഇന്നു ഞാൻ ബിരിയാണി കഴിക്കും. ഇന്നു ഞാൻ വില കൂടിയ മദ്യം കഴിക്കുകയും വടക്കൻ പുകയില ചേർത്ത ചുരുട്ട് വലിക്കുകയും ചെയ്യും, എന്നെല്ലാം അയാൾ സ്വയം പറഞ്ഞു വിശ്വസിപ്പിച്ചുകൊണ്ടിരുന്നു. ആൾക്കൂട്ടത്തിൽവച്ച് ഒരിക്കൽ മാത്രം കണ്ട മുഖം, അതല്ലെങ്കിൽ എന്നോ എപ്പോഴോ ഔപചാരികമായ ചിരിയുതിർത്തു കടന്നുപോയൊരു മാന്യൻ, കാമക്കണ്ണുകളോടെ ഒളിഞ്ഞുനോക്കി നടന്നുപോയൊരു കുലാംഗന—ആരെക്കണ്ടാലും അയാൾ ആ നിമിഷം കടം ചോദിക്കുമായിരുന്നു. എന്റെ പ്രിയമുള്ള സ്നേഹിതാ, നിങ്ങൾ എന്നെ താൽക്കാലികമായിട്ടെന്നു സഹായിക്കേണ്ടിയിരിക്കുന്നു. സ്കറിയ അപ്രകാരം തുടങ്ങും. കുറച്ചു പണം കടം തരിക. ഉടൻ, കൂടിയാൽ മൂന്നാലു ദിവസത്തിനകം ഞാനതു തിരിച്ചേല്പിക്കും—സ്കറിയ അപ്രകാരം അവസാനിപ്പിക്കും. നിസ്സഹായമായൊരു മുഖം സ്വന്തമായുണ്ടായിരുന്നതുകൊണ്ടായിരിക്കണം അയാൾക്കു ധാരാളം കടം ലഭിച്ചിരുന്നു. താമസിക്കുന്ന തെരുവിലെ ഒരു ബാലനുപോലും അയാൾ കടപ്പെട്ടവനായിരുന്നു. സ്വതസ്സിദ്ധമായ നിറഞ്ഞ വിസ്തിച്ചിരിയുമായി തങ്ങൾക്കിടയിലെത്താറുള്ള സ്കറിയയെ തെരുവിലെ ശാന്തപ്രിയരായ മനുഷ്യരെല്ലാം സ്നേഹിച്ചിരുന്നു എന്നതാണ് വാസ്തവം. അവരാരും അയാൾ മേടിച്ച സംഖ്യയെപ്പററി ഇക്കണ്ടകാലമായിട്ടും പരസ്പരം കൂടിയാലോചിക്കുകയോ, തിരിച്ചു വാങ്ങാൻ ശ്രമം നടത്തുകയോ ചെയ്തില്ല. പകരം പിന്നേയും അയാളെ സഹായിക്കുകയാണു ചെയ്തിരുന്നത്.

ഇപ്പോൾത്തന്നെ സ്കറിയയെ നോക്കൂ. ഒരു ഉത്തമകുടുംബത്തിൽ നിന്നിറങ്ങിവരുന്ന ധനാഢ്യനായ ചെറുപ്പക്കാരന്റെ വസ്ത്രധാരണമാണയാൾക്ക്. നീലകാൽശരായിയും, നീല ബുഷ്ഷർട്ടും, നീലത്തൊപ്പിയും അയാൾ അണിഞ്ഞിരിക്കുന്നു. വഴിയരികിലെ വൻമാളികകളുടെ കിളിവാതിലുകളിൽ മിന്നിമറയുന്ന നീളൻകണ്ണുകൾക്കു നേരെ കടാക്ഷിച്ചും കൈവീശിക്കാണിച്ചും ചുണ്ടിൽ വിരൽ ചേർത്തു മുത്തമിട്ടും, സർവ്വ നൊമ്പരങ്ങളും കഷ്ടപ്പാടുകളും വിസ്മരിച്ച് അയാൾ കുലീനനായ യുവാവിനെപ്പോലെ നടക്കുകയാണ്. ഒഴിഞ്ഞവയററിൽ തീപിടിക്കുന്നത് ഈ സമയമെങ്കിലും അയാൾ അറിയുന്നതേയില്ല. നടന്നുകൊണ്ടിരിക്കവെ, വഴിവക്കുകളിലെ ഇരുണ്ട നിഴൽപ്പാടുകളിൽനിന്നുയരുന്ന മധുരസീൽക്കാരങ്ങൾ കേൾക്കുകയും, വേഗത്തിൽ കുതിച്ചുപോകുന്ന വാഹനത്തിന്റെ ഹെഡ്ലൈററിൽ തെന്നിപ്പിടഞ്ഞുമാറി കിതയ്ക്കുന്ന ഓമനകളായ സ്ത്രീകളേയും പുരുഷന്മാരേയും കണ്ടാസ്വദിക്കുകയും ചെയ്തിരുന്നു അയാൾ. ഓ, അതു നമ്മുടെ ജോസഫിന്റെ ഭാര്യയാണല്ലോ. ഓ, ഇതു നമ്മുടെ മറിയാമ്മയുടെ ഭർത്താവാണല്ലോ—എന്നിങ്ങനെ ഓർത്തും ചിരിച്ചും അയാൾ നഗരത്തോടടുത്തുകൊണ്ടിരുന്നു. അപ്പോൾ പൊടുന്നനെ അയാൾ ഒന്നു ഞെട്ടി. ഒരു നിഴൽച്ചുഴിയിൽ, അതല്ലെങ്കിൽ തൊട്ടുമുമ്പിൽ തന്നെ മറെറാരു പുരുഷനുമായി തന്റെ ഭാര്യ സംഗമിക്കുന്നതു കണ്ടാൽ എന്തുചെയ്യും? ഇത്തരത്തിലൊരു ചോദ്യമുനത്തുമ്പിൽ മുട്ടി അയാൾ നിന്നു.

എങ്കിലെത്ര ആശ്വാസമായിരുന്നു! അയാൾ നേരിയ മന്ദഹാസത്തോടെ, ആരോടെന്നില്ലാതെ മറുപടി പറഞ്ഞു. ദൈവമേ, അങ്ങനെയൊന്നു സംഭവിച്ചിരുന്നെങ്കിൽ; നിങ്ങൾ കരുതുന്നു, എന്റെ ഭാര്യയോടെനിക്ക് കനിവോ സ്നേഹമോ ഇല്ലെന്ന്. അതല്ല സുഹൃത്തേ, എനിക്കവളുടെ കഷ്ടപ്പാടുകണ്ടുള്ള സങ്കടം സഹിക്കാതായിരിക്കുന്നു.

സ്കറിയ തികഞ്ഞ പ്രതീക്ഷയോടെ ചുററുപാടും ശ്രദ്ധിച്ചു. എവിടെയെങ്കിലും; വെളിച്ചത്തിന്റെ വേലിക്കപ്പുറത്ത് എവിടെയെങ്കിലും, ഭാര്യ മറെറാരുവന്റെ മാറിലമർന്നു നില്പുണ്ടോ? എങ്കിൽ അയാൾ അവർക്കു നേരെ



തിരക്കത്തിൽ ഓടിയോടിച്ചെല്ലുമായിരുന്നു. ആ പുരുഷൻെറ കൈപിടിച്ച് കുലുക്കുകയും, ആലിംഗനത്തിൽ അമർത്തുകയും, ആഹ്ലാദത്തിൻേറയും വിടപറച്ചലിൻേറതുമായ ഒരു ഇടറിക്കരച്ചിലോടെ 'നിങ്ങൾക്ക് സ്വർഗ്ഗത്തിലും ഭൂമിയിലും നന്മ വരട്ടെ' എന്നനുഗ്രഹിക്കുകയും ചെയ്യുമായിരുന്നു. അങ്ങനെയൊന്നും സംഭവിക്കുകയില്ലെന്ന് അറിയാമായിരുന്നിട്ടും അയാൾ പിന്നെയും കുറച്ചുനേരംകൂടി വഴിയിൽ ചെലവഴിച്ചു. അതുവരെയുണ്ടായിരുന്ന ഉന്മേഷമെല്ലാം അപ്പോഴേക്കും അയാൾക്കെന്തുകൊണ്ടോ നഷ്ടപ്പെട്ടുപോയിരുന്നു. വിശപ്പിൻെറ ആലസ്യവും, കഷ്ടപ്പാടിൻേറയും സ്വയംനിന്ദയുടേതുമായ മരവിപ്പും അയാളെ ചൂഴ്ന്നുനിന്നു. ഇനി ഞാനെങ്ങനെ ഒരു കഷ്ണം റൊട്ടി സമ്പാദിക്കും? ഇനി ഞാനെങ്ങനെ പണം നേടും? മദ്യപിക്കും? നേരം വല്ലാതെ ഇരുണ്ടിരിക്കുന്നു. വേവലാതിയോടെ സ്കറിയ വിചാരിക്കാൻ തുടങ്ങി. ഒപ്പം ഒററയടികൾ പെറുക്കിവച്ച്, നിരുന്മേഷനായി മുന്നോട്ടുതന്നെ പോകാനും.

നാശം! ഒരു പരിചയക്കാരനെപ്പോലും കാണാനില്ലല്ലോ. സർവവും ചത്തുപോയോ? അയാൾക്ക് എന്തെന്നില്ലാത്ത അരിശം തോന്നി. കൈകൾ ചുരുട്ടി, തൊട്ടടുത്തുകണ്ട ടെമ്പോ വാനിനു നേരെ ഇടിച്ച്, കോപം തീർത്ത് അയാൾ നഗരത്തിൻെറ വെപ്രാളത്തിലേക്കു കടന്നു.

മഞ്ഞുതുള്ളികൾ പൊഴിയുന്ന, പുല്ലാനിത്തലപ്പുകൾ വഴികാട്ടുന്ന ഒരു പിറന്നാൾപ്പുലരിയിൽ വിദൂരാകാശത്തിൻെറ ചെരിവിലേക്ക് ഒരവധൂതനെപ്പോലെ സ്കറിയ നടക്കുകയാണ്. അവിടെ, ഓ അവിടെ മുന്തിരിത്തോട്ടമാണ്. മൂത്തു പഴുത്ത മുന്തിരിക്കുലകൾ അയാളെ കാത്തു കിടക്കുകയാണ്. എമ്പാടും നിലം മുട്ടിക്കിടക്കുന്ന മുന്തിരിക്കുലകൾ. ഹായ്, സർവ്വ പിതാവേ ഇതൊക്കെ എങ്ങനെയാണ് സ്കറിയ തിന്നുതീർക്കുക? അങ്ങോട്ടു നോക്ക്. മുന്തിരിതോട്ടത്തിനപ്പുറം ഒരു പുൽക്കുടിൽ നിറയെ മദ്യം നിറച്ച ഗ്ലാസ്സുകൾ നിരന്നിരിക്കുന്നു. ഹെൻെറ് പിതാവേ, ഇതൊക്കെ എങ്ങനെയാണ് സ്കറിയ കുടിച്ചുതീർക്കുക?

സ്കറിയനിന്നു വിറച്ചു. അയാളുടെ ഉള്ളിൽ നുറുങ്ങിയൊരു നിലവിളി ഇരമ്പിപ്പാഞ്ഞു. പുറമേക്കു കാണാനാകാത്ത വിധം അയാൾ വിമ്മി വിങ്ങിക്കരഞ്ഞു. പുലരിത്തുടിപ്പും മുന്തിരിക്കുലകളും അയാൾക്കു മുന്നിൽനിന്നു മാഞ്ഞു മാഞ്ഞു പോയി. നഗരവെളിച്ചത്തിൻെറ കൈവെള്ളയിൽ ഒന്നുറക്കെ നിലവിളിക്കാനോ ഒന്നുറക്കെ ചിരിക്കാനോ കഴിയാതെ സ്കറിയ നിന്നു. വർണ്ണാങ്കിതമായ നഗരകമാനങ്ങൾക്കുനേരെ, നഗരമുഖ്യന്മാരുടെ കറുകറുത്ത പ്രതിമകൾക്കു നേരെ, അയാളുടെ കുറുകിയ വിരലുകൾ നീണ്ടുനിന്നിരുന്നു. അന്നേരം തണുപ്പൻ കാററിൻെറ ക്രൗര്യത്തിൽ കുണ്ഠിതപ്പെട്ട് ചുമച്ചും തുപ്പിയും ഒരു എൽ. ഡി. ക്ലാക്കും, പിന്നാലെ ഭാര്യയുള്ള റിബണിൻെറ കളർ തെററിയതോർത്ത് പരിതപിച്ച്, നെഞ്ചിലടിച്ച് ഏങ്ങിയേങ്ങി കരഞ്ഞുകൊണ്ട് ഒരു യു. ഡി. ക്ലാക്കും കടന്നുപോയി.



പുതുവർഷം നിങ്ങൾക്കെന്തു ചെയ്യും? എന്ന ഗോപാലപ്പണിക്കരുടെ ജോത്സ്യം ചുമന്ന് ഒരു ചെറുക്കനും, ചായംതേച്ചൊരുക്കിയ മുഖവുമായി മാംസവടിവുകൾ തെറിപ്പിച്ച് ഒരു പട്ടണ കന്യകയും (പുതുവർഷം അവൾക്കെന്തു നൽകും!) തൊട്ടുപിറകെ അതുവഴി സ്കറിയയെ കടന്നുപോയി. പക്ഷേ, അയാൾ അതൊന്നും തന്നെ കാണുന്നുണ്ടായിരുന്നില്ല. നക്ഷത്രവെളിച്ചങ്ങൾ ഒന്നൊന്നായി കൊഴിഞ്ഞു വീണൊരു രാജവീഥിയിൽ, വായ്പൊളിച്ചിരിക്കുന്ന ഒരു മദ്യവില്പനശാലയ്ക്കു മുമ്പിൽ നിൽക്കുകയാണെന്ന് അയാൾ സ്വയം വിശ്വസിച്ചുറപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. എന്നിട്ട് വേദനിക്കുന്നൊരു മന്ദഹാസത്തോടെ, വലിയൊരു വ്യഥ കുടഞ്ഞെറിയാൻ ശ്രമപ്പെട്ടുകൊണ്ട് അയാൾ അവിടെനിന്നു തിരിച്ചു നടന്നു. അയാളുടെ കൊച്ചുകണ്ണുകളിൽ ഒരുതുള്ളി ഇർപ്പം അപ്പോൾ നനുത്തു നിന്നിരുന്നു.

"ഏയ് സുഹൃത്തേ, കാലം കുറെയായല്ലോ നിന്നെ കണ്ടിട്ട്." തിരിഞ്ഞുനടന്ന സ്കറിയയെ സ്നേഹമസൃണമായൊരു ശബ്ദം പിടിച്ചുനിറുത്തി. ശബ്ദത്തോടൊപ്പം തൻെറ തോളിൽ മൃദുലമായ കൈത്തലം വന്നുവീണതു് അയാളറിഞ്ഞു. തിരിഞ്ഞുനോക്കുമ്പോൾ, നിറഞ്ഞ ചിരിയുമായി നിൽക്കുന്ന മാന്യനായ ഒരു യുവാവ്. സ്കറിയായുടെ പകച്ചും വെട്ടിയുമുള്ള നോട്ടം കണ്ടിട്ടായിരിക്കണം യുവാവ് തുടർന്നു പറഞ്ഞത്. "ഇതു ഞാനാണെടാ. ജോൺ. നീ എന്നെ മറക്കാനിടയില്ല. കാരണം, ഇപ്പോൾ നീ ധരിച്ചിരിക്കുന്ന വസ്ത്രംപോലും ഞാൻ തന്നതായിരുന്നു.

അന്നു്, നമ്മൊളൊരുമിച്ചു് നാടകക്കമ്പനിയിൽ പണിയെടുത്തിരുന്നപ്പോഴ—''

അത്രയുമെത്തിയപ്പോഴ സ്കറിയയ്ക്കു് എല്ലാം ഓർമ്മ വന്നു. 'എന്റെ ജോൺ' എന്നു് ആഹ്ലാദത്തിന്റേയും വിതുമ്പലിന്റേതുമായ ഒച്ചയിൽ സ്കറിയ വിളിച്ചു. അയാഴ ജോണിനെ നിറഞ്ഞ സ്നേഹത്തോടെ, നേരിയ വിറയലോടെ ആലിംഗനംചെയ്തു. ദീർഘകാലത്തിനു ശേഷം കണ്ടുമുട്ടിയതിന്റെ വീർപ്പുമുട്ടലും നൊമ്പരവും അപ്പോഴ അവർക്കുണ്ടായിരുന്നു. ഗദ്ഗദംകൊണ്ടു് ഏറെനേരത്തേക്കു സംസാരിക്കാൻതന്നെ സ്കറിയ അശക്തനായിപ്പോയി. ആഴമേറിയ നിശ്ശബ്ദത അവർക്കിടയിൽ വന്നു വീണുകിടന്നു. നഗരവീഥിക്കു ചാരെ കൈകോർത്തു പിടിച്ചു്, അവരറിയാതെ, എങ്ങോട്ടെന്നില്ലാതെ അല്പദൂരം മുമ്പോട്ടുപോയി.

''ഓ, പിടികിട്ടിപ്പോയി.'' പൊടുന്നനെ, ഏതോ ആവേശത്തിമിർപ്പോടെ സ്കറിയ ഒച്ചവച്ചു. ''നാടകക്കമ്പനിയിൽനിന്നുപിരിയാൻനേരം നമ്മഴ തമ്മിലൊരു വാഗ്ദാനമുണ്ടായിരുന്നു. ആദ്യം കണ്ടുമുട്ടുന്നതു് ആരാണെന്നുണ്ടെങ്കിൽ അന്നത്തെ ചെലവു്, മദ്യമടക്കം അവന്റേതു്...ഇതോർമ്മിച്ചെടുക്കാനുള്ള ശ്രമത്തിലായിരുന്നു ഞാൻ.''

ജോൺ അറിയാതെ ചിരിച്ചുപോയി. സ്കറിയയുടെ ശബ്ദത്തിൽ നിറഞ്ഞു തുടിച്ചുനിന്ന ആർത്തിയും ആസക്തിയും അത്ര കണ്ടു് അനുഭവവേദ്യമായിരുന്നു.

''ഞാൻ ഓർക്കുന്നു,'' ജോൺ ചിരിക്കുന്നതിനിടയിൽ കൂട്ടിച്ചേർത്തു: ''നാഴ തമ്മിൽ അങ്ങനെയൊരു കരാറുണ്ടായിരുന്നു. എന്റെ കീശ നിറച്ചും പണമുള്ള സ്ഥിതിക്കു് കരാറു പാലിക്കാൻ എനിക്കു സന്തോഷമേയുള്ളൂ.''

ജോണിന്റെ സ്വരത്തിൽ പരിഹാസത്തിന്റെ ചുവ കലർന്നിരുന്നില്ലേയെന്നു് സ്കറിയയ്ക്കു സംശയം തോന്നാതിരുന്നില്ല. ഓ, വെറുതെ ഓരോന്നു വിചാരിച്ചു കുണ്ഠിതപ്പെടുന്നു. അയാഴ സ്വയം നീതീകരിക്കാനുള്ള ശ്രമത്തിൽ മുഴുകി. ഓരോരോ നശിച്ച വിചാരങ്ങഴ. എന്നെപ്പോലെയുള്ള ഒരു മനുഷ്യനു്, അന്യരുടെ ഔദാര്യത്താൽ നാളുകഴ നീക്കുന്ന ഒരു നിന്ദിതനും കൃശിതനുമായ മനുഷ്യനു് ഒട്ടും ചേർന്നതല്ല ഇത്തരം മാന്യവും അത്രമേൽ അനാവശ്യവുമായ ചിന്തകഴ. എന്നാലും ജോണിനെ വർഷങ്ങഴക്കു ശേഷം കണ്ടുമുട്ടിയപ്പോഴ ഇപ്പോഴെന്തു ചെയ്യുന്നു, കല്യാണം കഴിച്ചോ, കുട്ടികളുണ്ടോ, ജീവിതം സുഖകരമാണോ എന്നെല്ലാം പുഞ്ചിരിയോടെ അന്വേഷിക്കുന്നതിനു പകരം കൊതിയനായ സ്കറിയേ, നീ പഴയ കരാറിനെക്കുറിച്ചു് ഓർമ്മപ്പെടുത്താനാണു് തിടുക്കംപൂണ്ടതു്, എന്നാലും—ഓ, ഒരെന്നാലുമില്ല. എന്റെ വയറാകെ കരിയുന്നു. എന്റെ ഹൃദയം വിങ്ങുന്നു. എനിക്കു കൊതിതീരെ ഭക്ഷിക്കുകയും മറിവുണങ്ങുംവരെ മദ്യപിക്കുകയും വേണം. അതെ, അതാണു് അത്യാവശ്യപ്രശ്നം.

വലിയൊരു തീരുമാനമെടുത്തവനെപ്പോലെ ജോണിനോടൊപ്പം സ്കറിയ ധൃതിയിൽ നടക്കാൻ തുടങ്ങി. ഇന്നു് നീ എന്നെ നയിക്കുക. തമാശയോടെ അയാഴ കരുതി. നിന്റെ വഴിയിലൂടെ ഞാൻ വരുന്നു. നിന്റെ മാർഗ്ഗം തടസ്സപ്പെടുന്നിടത്തു് ഞാൻ നിൽക്കുകയും, നീ ചൂണ്ടുന്നിടത്തു് ഞാൻ ഉപവിഷ്ടനാകുകയും നിനക്കുവേണ്ടി ഞാൻ വാദിക്കുകയും കലഹിക്കുകയും...

''ഛരീ, മാറി നിൽക്കെടാ'' എന്നൊരു ആക്രോശവും ''മാറിനിന്നില്ലെങ്കിലോ?'' എന്നൊരു വെല്ലുവിളിയും, ഒരു മാന്യവയസ്സൻ മറ്റൊരു മാന്യ വയസ്സനെ അടിച്ചു വീഴ്ത്തുന്നതും കേട്ടും കണ്ടുമാണു് അങ്ങനെ സ്കറിയയും ജോണും മദ്യവില്പനശാലയ്ക്കു സമീപം ചെന്നു കയറിയതു്. വീണുകിടന്നിരുന്ന മാന്യനുനേരെ ആടിയാടി മറു മാന്യനും വീണു. പരിചാരകന്മാർ ബഹളംവച്ചോടിവന്നു്, പുറംവാതിലിനടുത്തുനിന്നു അവരെ നീക്കംചെയ്തു. മുന്നാലു നല്ല തെറികഴ വിളിച്ചരിശംതീർത്തതിനു പിറകേ പരിചാരകന്മാർ അവരെ വലിച്ചിഴച്ചു് ഫുട്പാത്തിന്റെ ഓരത്തു കൊണ്ടുചെന്നു കിടത്തി. ''നാശങ്ങഴ, ചത്തുപോ. അതിരുതർക്കം തീർക്കാൻ കണ്ടൊരിടം'' എന്നു പിറുപിറുത്തുകൊണ്ടു്, വെള്ള വസ്ത്രത്തിലെ അഴുക്കു് തട്ടിക്കുടഞ്ഞുകൊണ്ടു്, മുഖത്തു പിന്നേയും വശ്യമധുരമായൊരു ചിരി വരുത്തിക്കൊണ്ടു് വില്പനശാലയ്ക്കുള്ളിലേക്കു് പരിചാരകന്മാർ വേഗപ്പെട്ടു് കടന്നുപോയി. അവർക്കു പിറകെയായി സ്കറിയയും ജോണും ഉള്ളിലേക്കു കടന്നുചെന്നു. മങ്ങിക്കത്തുന്ന ദീപങ്ങഴക്കും, സുഖകരമായി ഉയരുന്ന തണുപ്പിനുമിടയിൽ ഒരു മേശയ്ക്കിരുപുറവും രണ്ടു ഗ്ലാസ് വിസ്കിക്കും രണ്ടു പ്ലേറ്റ് മുരിയിറച്ചിക്കും കല്പനകൊടുത്തു് അതു വരുന്നതും കാത്തു് അവരിരുന്നു.

''എന്നിട്ട് നിന്റെ ഇപ്പോഴത്തെ വിശേഷമൊന്നും പറഞ്ഞില്ലല്ലോ,'' മേശയുടെ വെണ്മയിൽ താളം കൊട്ടുന്നതിനിടയിൽ, വിഷാദമഗ്നനായി തല കുനിച്ചിരിക്കുന്ന സ്കറിയയോടു് ജോൺ ആരാഞ്ഞു. സ്കറിയ പെട്ടെന്നു് തലയുയർത്തി, കേഴക്കാൻ പാടില്ലാത്തതെന്തോ ചെവിയിൽ വന്നിടിച്ചതുപോലെ ജോണിനെ വിസ്മയപൂർവ്വം നോക്കി, പഴയപടി ഇരിപ്പു തുടർന്നു. വേദനയുടേയോ ആത്മപീഡനത്തിന്റെയോ ഒരു നേർത്ത കറുത്ത ചരടു് ഓർമ്മകളിൽനിന്നു തപ്പിയെടുക്കാനുള്ള തീവ്രയത്നത്തിലേർപ്പെട്ടു, അയാഴ. അതിനായി അയാഴക്കു് അത്രയേറെ ബുദ്ധിമുട്ടേണ്ടിവന്നില്ല. അതിനു മുമ്പേ പരിചാരകൻ വന്നെത്തി. അവൻ നിരത്തിവച്ച മദ്യഗ്ലാസ്സുകഴക്കും ഇറച്ചിപ്പാത്രത്തിനും അപ്പുറത്തു് സ്കറിയയുടെ കണ്ണുകഴ കൂർത്തു തിളങ്ങി. ജോൺ മറ്റൊരു പാത്രത്തിൽനിന്നും ഐസ് കഷ്ണങ്ങഴ പെറുക്കിയെടുത്തു് മദ്യഗ്ലാസ്സിലിടുന്നതിനുമുൻപേ, സ്കറിയ സ്വന്തം ഗ്ലാസ്സുയർത്തി ആഞ്ഞു വലിച്ചുകുടിച്ചു് കാലിയാക്കി മേശപ്പുറത്തുവച്ചു കഴിഞ്ഞിരുന്നു. ജോൺ സ്കറിയയിൽനിന്നു അത്രയും വിലകുറഞ്ഞ ഒരു പെരുമാറ്റം പ്രതീക്ഷിച്ചിരുന്നില്ലെന്നുതോന്നുന്നു. അയാഴ സ്കറിയയെ മിഴിച്ചുനോക്കി കുറെ നേരമിരുന്നു. അതിനുശേഷം തന്റെ ഗ്ലാസ്സിൽ ഐസിട്ടു് പതുക്കെപ്പതുക്കെ മൊത്തിക്കുടിക്കാൻ ആരംഭിച്ചു. സ്കറിയ അത്യാർത്തിയോടെ ഇറച്ചിപ്പാത്രം കാലിയാക്കാനും.

''എന്റെ വിശേഷം നിനക്കറിയണം, അല്ലേ?'' അഴുക്കുപുരണ്ട കൈത്തലം ഉടുപ്പിൽ നീട്ടിത്തുടച്ചുകൊണ്ടു് സ്കറിയ ഉറക്കെ സംസാരിക്കാൻ തുടങ്ങി. ''വർഷങ്ങഴക്കുശേഷമാണു് ഒരാഴ എന്നോടു് വിശേഷങ്ങഴ തിരക്കുന്നതു്. എനിക്കു് ഒരുപാടു് വിശേഷങ്ങളുണ്ടു്. ഒരുപാടു്, ഒരുപാടൊരു പാടു്—''

അതോടൊപ്പം പൊത്തിപ്പിടിച്ചു് സ്കറിയ വിങ്ങിവിങ്ങിക്കരഞ്ഞു. അയാളുടെ ഇരുകവിളുകളിലൂടെയും ചുടുകണ്ണീരൊലിച്ചു. കൈയൊന്നു നീട്ടി അതു തുടച്ചുകൊടുക്കാനോ, സ്നേഹപൂർവ്വം തലോടി അയാളെ ആശ്വസിപ്പിക്കാനോ ജോൺ ശ്രമിച്ചതേയില്ല. എന്തെന്നില്ലാത്ത കൗതുകത്തോടെ അയാഴ സ്കറിയയെ ശ്രദ്ധിച്ചിരിക്കുകമാത്രം ചെയ്തു. കരച്ചിലൊന്നടങ്ങിയപ്പോഴ സ്കറിയ ജോണിനുനേരെ തന്റെ വിറയ്ക്കുന്ന വിരലുകഴ നീട്ടി. അതു ചുട്ടുപൊള്ളിയിരുന്നു.

''നമ്മഴ നാടകക്കമ്പനിയിൽനിന്നു് പിരിഞ്ഞതു് ജോൺ ഓർക്കുന്നുണ്ടല്ലോ.'' സ്കറിയ വിഷണ്ണമായ ഒച്ചയിൽ പറയാനാരംഭിച്ചു. ''അന്നെനിക്കു നല്ല ഉറപ്പുണ്ടായിരുന്നു, ചിത്രംവരച്ചെങ്കിലും ജീവിക്കാമെന്നു്. അതുപ്രകാരം ചിത്രങ്ങഴ വരച്ചു വിൽക്കുന്നൊരു കടയിൽ ഞാൻ ജോലി ചെയ്തു. ഒരു ചിത്രകാരനു് സ്വാതന്ത്ര്യം ആവശ്യമാണെന്നു് നിനക്കറിയാമല്ലോ. ആ കടയുടമ എന്നെ നിരന്തരം ബുദ്ധിമുട്ടിച്ചു. ഒരു പന്നിക്കുട്ടിയെപ്പോലെ പെയിന്റിലും ബ്രഷിലും മുങ്ങിച്ചാവാൻ ആജ്ഞാപിച്ചു. ഒരു ദിവസം കറുത്ത പെയിന്റെടുത്തു് കടയുടമയുടെ മുഖത്തൊരു കഴുകന്റെ ചിത്രവും വരച്ചുവച്ചു് അവിടെനിന്നു ഞാൻ രക്ഷപ്പെട്ടു. പിന്നെ ഒരലച്ചിലായിരുന്നു. വീണ്ടും ഒരു നാടകക്കമ്പനിയിൽ ചേർന്നു. ഷണ്ഡനായൊരു ഭർത്താവിന്റെ വേഷമെടുത്തു് അരങ്ങു തകർത്തു. ജനത്തെ ചിരിപ്പിച്ചു. ഒടുവിൽ എല്ലാ ചിരികഴക്കും ഒരേ സ്വരമാണെന്നറിഞ്ഞപ്പോഴ ഞാനതും ഉപേക്ഷിച്ചു. നിനക്കറിയില്ലേ ജോൺ, എനിക്കു് ഒന്നുമായി പൊരുത്തപ്പെടാൻ കഴിയുന്നില്ല. ഇന്നിപ്പോഴ ദാ, ഈ അവസ്ഥയിൽ—''

സ്കറിയ പാത്രത്തിലവശേഷിച്ചിരുന്ന അവസാനത്തെ ഇറച്ചിപ്പൊട്ടും പെറുക്കിയെടുത്തു വായിലിട്ടു ചവച്ചിറക്കി. വലിയൊരാശ്വാസമോ, ദുഷിച്ചനാറിയൊരു ചുമടിറക്കിവച്ച സംതൃപ്തിയോ രണ്ടിലൊന്നു് അപ്പോഴ അയാഴക്കുണ്ടായിരുന്നു. ജോൺ അന്നേരമത്രയും കണ്ണടച്ചു്, അവഗാഢമായ ഏതോ ചിന്തയിൽ മുഴുകി ഇരിക്കുകയായിരുന്നു.

''എനിക്കു നിന്നോടു സഹതാപംപോലും തോന്നുന്നില്ല സ്കറിയാ,'' ജോൺ കനത്തതും ഗഹനവുമായ ശബ്ദത്തിൽ പറഞ്ഞു. ''പകരം നിന്നോടു പുച്ഛംതോന്നുന്നു. വല്ലാത്തൊരു—''

''നിനക്കെന്നെ സഹായിക്കാൻ കഴിയുമോ ജോൺ?'' പെട്ടെന്നു്, വളരെപ്പെട്ടെന്നു് ജോണിനെ തടസ്സപ്പെടുത്തിക്കൊണ്ടു് സ്കറിയ തലനീട്ടി. അയാളുടെ ശോഷിച്ച കണ്ണുകളിൽ ആശയുടെ ഒരു തിരി മിന്നി. ''ഒന്നിനും കൊള്ളാത്ത നരകംപിടിച്ചൊരു മനുഷ്യനാണു് ഞാനിന്നു്. എത്ര പേരിൽനിന്നും കടംപറ്റിയിരിക്കുന്നു എന്നുപോലും അറിയാത്തത്ര നാശം പിടിച്ചവൻ. ഞാൻ താമസിച്ചുവരുന്ന തെരുവു തന്നെയെടുക്കാം. അവിടെയുള്ളവർ സമാധാന പ്രിയരായതുകൊണ്ടു് അവർക്കിടയിൽ ഞാനൊരു മാന്യനും സമാധാനപ്രിയനുമായതിൽ—എന്നവർ ധരിക്കുന്നു—ആക്രമണമുണ്ടാകുന്നില്ലെന്നു മാത്രം. നിനക്കു കേഴക്കണോ, എന്റെ പാവം ഭാര്യയോടുള്ള കടമപോലും നിറവേറ്റാൻ എനിക്കു കഴിയുന്നില്ല. അവളെ...അവളെ...''

തുടർന്നു സംസാരിക്കാൻ സാധിക്കാത്തവിധം വിമ്മിട്ടവും വിതുമ്പലും അയാളെ തടസ്സപ്പെടുത്തി. ജോണിന്റെ മുഖത്തു് ആ നിമിഷം ഒരു കിളി ചിറകടിച്ചതും നീളെ പറന്നുപോയതും സ്കറിയ കണ്ടില്ല. പകരം അയാഴ കൈകഴ കൂപ്പി, നരകത്തിൽനിന്നു രക്ഷപ്പെടുത്തണമെന്ന യാചനയുമായി ഇരുന്നു.

''തീർച്ചയായും!'' ജോൺ മന്ദഹസിച്ചു. ''എനിക്കു നിന്നെ രക്ഷപ്പെടുത്താനാകും. നിനക്കു സുഖമായി നാളുകഴ നീക്കണം. മനസ്സമാധാനത്തോടെ ഉറങ്ങണം. അത്രയല്ലേ വേണ്ടൂ. ഞാനതു ചെയ്തുതരാം. നോക്കൂ, എന്റെ ഇപ്പോഴത്തെ സ്ഥിതിതന്നെ ധാരാളം പണം, പിടിപാടു്. ഇതൊക്കെ എങ്ങനെയുണ്ടായിയെന്നല്ലേ? അതാണു് മിടുക്കു്...അവിടെയാണു്—''

—ശ്ശ്ശ്...

എത്രയും പെട്ടെന്നു് അവിടെയെങ്ങും കനമേറിയ മൂകത വ്യാപിച്ചു. കുടിച്ചുകൊണ്ടിരുന്നവരെല്ലാം ഒന്നിച്ചൊരു ടേബിളിനുനേരെ തിരിയുന്നതു് സ്കറിയയും ജോണും കണ്ടു. അവിടെ ഒരു വയസ്സൻ ഇരുന്നിരുന്നു. അയാളെ വിളർത്തു മെലിഞ്ഞൊരു ചെറുപ്പക്കാരൻ ശബ്ദമുണ്ടാക്കാതെ പിടിച്ചുവലിക്കുന്നു. വയസ്സൻ എഴുന്നേൽക്കുന്നതേയില്ല. വാശിയും വൈരാഗ്യവുമാർന്ന കനത്ത മുഖമാണു് വയസ്സനു്. ചെറുപ്പക്കാരൻ യാചനയോടെ, ദീനതയോടെ അയാളെ നോക്കുന്നു. എഴുന്നേല്പിക്കാൻ പിന്നെയും ശ്രമം നടത്തുന്നു. പക്ഷേ, വയസ്സനാകട്ടെ കസേരയിൽ അള്ളിപ്പിടിച്ചു് ഒരു തവളക്കുട്ടിയെപ്പോലെ ഇരിപ്പു തുടരുകയാണുണ്ടായതു്. ചെറുപ്പക്കാരൻ ഇപ്പോഴ കരയുമെന്ന മട്ടിലായിരിക്കുന്നു. ''വരൂ അപ്പാ,'' അവൻ ഒച്ചയുയർത്താതെ അപേക്ഷിക്കുന്നു. ''പോ, നീ–പോ ചെകുത്താനെ...'' വയസ്സൻ കാടൻ ശബ്ദത്തിൽ മുരളുന്നു. ചെറുപ്പക്കാരന്റെ നിർബ്ബന്ധം സഹിക്കവെയ്യാതായപ്പോഴ വയസ്സൻ ഒരു മദ്യകുപ്പിയെടുത്തു് അവനുനേരെ ഉന്നംവച്ചു് ആഞ്ഞെറിഞ്ഞു. ഭാഗ്യത്തിനു് അതുകൊണ്ടില്ല. അത്രയുമായ

(ശേഷം 48-ാം പേജിൽ)




**രമാകാന്തൻ**

വത്സരം മുപ്പത്തഞ്ചും മൂന്നമായ്! താലത്തിലെ-
പ്പുത്തരിയുടെ മീതേ 'ഹരിശ്രീ' കുറിച്ചു ഞാൻ!
അച്ഛനെൻ വിരലിന്മേൽ തൻവിരലർപ്പിച്ചിട്ടു
വിസ്തൃതവിജ്ഞാനത്തിൻ പൂട്ടുകഴ തുറപ്പിച്ചു...
അച്ഛനി, ല്ലിന്നീ മണ്ണി, നെഞ്ചനെയില്ലെന്നോർത്തും
അപ്പുതു മണ്ണിൻ മീതേ നിൽക്കുന്ന ചെടികളിൽ
അച്ഛന്റെ ചിരിയല്ലോ പൂക്കളായ് വിടരുന്ന-
തക്കണ്ണീർക്കണമല്ലോ, തേനായിത്തീരുന്നതും...
അങ്ങനെ മൂന്നക്ഷരം കുറിക്കെ, യഭിമാനി-
ച്ചമ്മനിന്നടുക്കലാ, യുമ്മവച്ചെൻനെറ്റിയിൽ
അനിയനടുത്തുള്ള തൊട്ടിലിൽ കിടക്കുന്നു
തനിയേ, യേതോ സ്വപ്നലോകംകണ്ടുറങ്ങുന്നു.
''എന്താണു 'ഹരി'യെന്ന വാക്കിന്റെയർത്ഥം'' തുടർ-
ന്നെന്റെ സംശയത്തിന്റെ മുളപൊട്ടുകയായി...
''എമ്പാടും നിറയുന്ന പാലലകളി, ലൊരു
വൻപാമ്പിൻ മീതേയുറങ്ങീടുന്ന ദൈവംതന്നെ''
അമ്മതൻ ചുണ്ടിൽനിന്നീയദ്ഭുത കഥ കേഴക്കെ
അമ്പരന്നു ഞാനയ്യോ ''പാമ്പിന്മേൽ കിടക്കാമോ?''
ശരിയാണറിവു ഞാൻ ഉരഗച്ചുരുളിന്മേൽ
ഇരുളിൻ മേലെന്നപോൽ നാമിന്നും കിടക്കുന്നു-
പഞ്ഞിമെത്തയിലെന്ന മാതിരി!—വൻപാമ്പിന്റെ
നഞ്ഞൂറും നാവിൻതുമ്പു, ണ്ടെപ്പൊഴും കണ്ണിൻ മുമ്പിൽ
അച്ഛനോതുകയായി ''നിന്നെപ്പോലൊരുകുഞ്ഞായ്
അമ്പാടി മടിത്തട്ടിൽ പാലുണ്ടോനത്രേ ഹരി!''
പിന്നെസംശയം നീണ്ടു ''ശ്രീ'യെന്ന വാക്കിൻപൊരു-
ളെന്നോടു പറയാമോ'' ''ശ്രീയെന്നാൽ മഹാലക്ഷ്മി!''
അമ്മയാമരുവിതൻ മമ്മരസ്വരം വീണ്ടും!
ഇന്നുഞാ, നറിയുന്നേൻ ''അസ്ഥിരശ്രീ''യെന്നതും
'കവി'യും പിന്നെപ്പിന്നെക്കദനങ്ങളുമെന്നെ-
ക്കവിയും താല്പര്യത്തോടക്കഥ പഠിപ്പിച്ചു...
ആദ്യമായ് പഠിച്ചു മൂന്നക്ഷരം! മഹാവിഷ്ണു
വായിഞാനാദ്യം, പ്രിയലക്ഷ്മീദേവിയുമായി...
അലക്സാണ്ടറെപ്പോലെ വാണിയെ വെട്ടിപ്പിടി-
ച്ചഭിമാനത്താൽ കതിച്ചങ്ങനെ നടന്നു ഞാൻ
അക്ഷരദശങ്ങളാൽ ചിത്രങ്ങഴ വരച്ചു ഞാൻ
ഭിത്തിയിൽ—കാലത്തിന്റെഭിത്തിയിൽ—അവിരാമം
ഒടുവിൽ മൂന്നക്ഷരം—മരണം—ഗ്രസിച്ചാലും
യുദബാലനെപ്പോലെന്നക്ഷരം പുറത്തെത്തും!




കൗമുദി ന്യൂസ് സർവീസ്

## ലോകസാഹിത്യത്തിലെ മുത്തുകൾ

പ്രതിഭയുടെ ജ്വാലാഗ്നി. സാഹിത്യ ചിന്തകൾ. പ്രൊഫ: എം. കൃഷ്ണൻ നായർ. പ്രസാ: പ്രഭാത് ബുക്ക് ഹൗസ്. വില–6 രൂപ. പ്രൊഫ: എം. കൃഷ്ണൻ നായർ വിശ്വസാഹിത്യത്തിലെ മഹാപ്രതിഭകളെ തന്റെ വിശിഷ്ടമായ സൗന്ദര്യാവബോധത്തിന്റെ വെളിച്ചത്തിൽ നോക്കിക്കാണുകയാണിവിടെ. ബാഹ്യാന്തരീക്ഷത്തിലേക്ക് നമ്മുടെ കണ്ണു തുറ



പ്പിക്കുന്ന ഈ പുസ്തകം വിലപ്പെട്ടതാണ്. കൃഷ്ണൻനായരുടെ മനോഹരമായ ശൈലി ഈ പുസ്തകത്തോടു നമ്മെ അടുപ്പിക്കുന്നു. ചിന്തയും ഭാഷയും ഇവിടെ തെളിനീർക്കുളവും താമരമലരുംപോലെ കൂടിച്ചേരുന്നു.

## ആംഗ്ലോ-ഇന്ത്യൻ ജീവിതത്തിൽ നിന്നൊരു കഥ

മുനമ്പ്. നോവൽ. നൂറനാട്ട് ഹനീഫ്. പ്രസാ: സാഹിത്യ പ്രവർത്തക




സഹകരണസംഘം. വില: 24 ക. ആംഗ്ലോ-ഇന്ത്യൻ സമുദായത്തിന്റെ ജീവിതമാണ് ഈ നോവലിന്റെ പശ്ചാത്തലം. ഒരു പ്രത്യേക ജനവിഭാഗത്തിന്റെ സാമൂഹ്യജീവിതം നോക്കിക്കാണാൻ നോവലിസ്റ്റ് ശ്രമിച്ചിട്ടുണ്ട്. ബാക്കിയെല്ലാം ഇക്കാലത്തെ സാധാരണ നോവലുകളിലേതുതന്നെ. സാധാരണക്കാരുടെ സാധാരണ ശൈലിയിലെഴുതപ്പെട്ട ഈ നോവലിനു് നിരവധി വായനക്കാരുണ്ടായേക്കാം. നോവൽ എന്ന കലാശില്പത്തെയല്ലല്ലോ നോവൽ വായനക്കാർ തേടുന്നതു്. ഒരു കഥ വേണം, കഥയ്ക്കൊരു പശ്ചാത്തലം വേണം, കഥയുടെ നട്ടെല്ലിലൂടെ നീണ്ടുന്ന പ്രേമത്തിന്റെ ഒരു നാരു വേണം. അതെല്ലാം ഇതിലുണ്ടു്.

## ചരിത്രം ഓർമ്മകളിലൂടെ

സ്മരണകൾമാത്രം. ഓർമ്മക്കുറിപ്പുകൾ. സി. എച്ച്. കുഞ്ഞപ്പ. പ്രസാ: കെ. ദേവി. വില 45-രൂപ. സി. എച്ച്. കുഞ്ഞപ്പ പ്രഗല്ഭനായ ഒരു പത്രപ്രവർത്തകനും പണ്ഡിതനുമായിരുന്നു. മാതൃഭൂമി പത്രത്തിന്റെ ആദ്യകാല ശില്പികളിലൊരാളായിരുന്നു. സംഭവബഹുലമായ ഒരു ജീവിതമായിരുന്നു അദ്ദേ



ഹത്തിന്റേതു്. മലബാറിലെ സാംസ്കാരിക ജീവിതത്തിന്റെ ചരിത്രരേഖകളും ഈ സ്മരണകളിൽ ഉൾക്കൊള്ളുന്നു. കനംവച്ച ചിന്തയും ഓർമ്മകളുടെ സത്യസന്ധതയും വലിയ മനസ്സിന്റെ നേർരേഖയിലൂടെ ഉള്ള ചലനവും ഈ പുസ്തകത്തെ ഒന്നാന്തരമാക്കിയിരിക്കുന്നു.

## ഒരു നല്ല തമിഴ് നോവൽ

തലമുറകൾ. നോവൽ. നീല പത്മനാഭൻ. വിവ: എൽ. കെ. പോററി. പ്രസാ: ചിന്ത പബ്ലിഷേഴ്സ്. വില: 22 രൂപ. തമിഴ് കഥാസാഹിത്യത്തെ സമ്പന്നമാക്കിയ ആറേഴുനോവലുകളുടെ രചയിതാവാണ് നീല പത്മനാഭൻ. 'തലമുറകൾ' രണ്ടു തലമുറകളുടെ, രണ്ടു ചിന്താഗതികളുടെ കഥയാണ്. ഗ്രാമീണ തമിഴ്ജനജീവിതമാണ് ഈ നോവലിൽ ആവിഷ്കരിക്കപ്പെടുന്നതു്. തന്റെ നോവലിനെക്കുറിച്ച് പത്മനാഭൻ എഴുതുന്നു: "പോയതലമുറയും ഭാവിതലമുറയും സംഗമിക്കുന്ന ഇന്നത്തെ തലമുറയിൽ അല്പം ഉറപ്പായി കാലൂന്നിനിന്നുകൊണ്ടു് കലയുടെ ആത്മസത്തയ്ക്കു് കളങ്കം വരുത്താതെ ചുററുപാടുകളെ സസൂക്ഷ്മം വീക്ഷിക്കുന്നതിനുള്ള ആത്മാർത്ഥമായ എന്റെ ഉദ്യമമാണിതു്."



# നോവൽ

# ദൈവമക്കൾ

## സാറാ തോമസ്

## മുപ്പത്തഞ്ച്

രോഗികൾക്ക് ഉച്ചഭക്ഷണവുമായി എത്തുന്ന ബന്ധുക്കളുടെ പ്രവാഹം. പല ഭാവങ്ങളിലും രീതികളിലുമുള്ള സംഭാഷണശകലങ്ങൾ.

"ഇന്നത്തേക്കു കഴിയുമെന്നു തോന്നുന്നില്ല."

"ഒരു ഏത്തക്കുലയും 50 താറാമുട്ടയും കൊണ്ടു കൊടുത്തിട്ടും—കാശു കിട്ടാഞ്ഞിട്ടായിരിക്കും..."

"തങ്കംപോലത്തെ പെണ്ണ്. അവൾക്ക് ഈ ഗതി വന്നല്ലോ ഭഗവാനെ. ഒരു വശം തളർന്ന്..."

"മൂന്നു മണിക്കൂർ നേരമായി-ഓപ്പറേഷൻ തുടങ്ങിയിട്ട്. നാലുകുപ്പി രക്തം അടച്ചു..."

കൊച്ചുകൊച്ചു വാചകങ്ങളിൽ കദനത്തിന്റെ വീർപ്പുമുട്ടിക്കുന്ന എത്രയെത്ര കഥകൾ.

"എന്താ ഉണ്ണാൻ പോണില്ലേ?"

വാർഡ് അഞ്ചിലെ കറുത്തു മെലിഞ്ഞ സിസ്റ്റർ. മുഖത്ത് വെണ്മയേറിയ പുഞ്ചിരി. അസ്ഥാനത്തുള്ള കുശലമായിട്ടും എന്തുകൊണ്ടോ നീരസം തോന്നിയില്ല. രോഗികളുടെ ഇടയിൽ ആശ്വാസം പകർന്ന് സമാധാനത്തിന്റെ അരിപ്രാവുപോലെ സിസ്റ്റർ പാറി നടക്കുന്നത് പ്രൊഫസറിന്റെ ക്ലാസിന്റെ ഇടയിലും പലപ്പോഴും ശ്രദ്ധിച്ചിട്ടുണ്ടായിരുന്നു. അപ്പോഴൊക്കെ അവരുടെ നിസ്വാർത്ഥസേവനത്തിൽ മതിപ്പും തോന്നിയിരുന്നു.

"സാരമില്ല. ചിലപ്പോൾ ഇത്തരം വർത്തമാനമൊക്കെ കേൾക്കേണ്ടിവരും. ഞാൻ എല്ലാം ശ്രദ്ധിക്കയായിരുന്നു. ഇതൊന്നുമോർത്ത് വിഷമിക്കരുത്. മനഃപൂർവ്വമൊന്നുമല്ല പറയുന്നത്. നമ്മളെപ്പോലെയുള്ളവരുടെ മനസ്സു കാണാൻ അവർക്ക് കണ്ണില്ല. അത്രതന്നെ. ആട്ടെ. പേരെന്താ?"

വീണ്ടും വെണ്മയുടെ പുഞ്ചിരി.

"കുഞ്ഞിക്കണ്ണൻ."

"എനിക്കൊരനിയനുണ്ട്. ഈ പ്രായമാണ്. കാണാനും ഇതുപോലെയൊക്കെത്തന്നെ. കുഞ്ഞിക്കണ്ണനെ കണ്ടപ്പോൾ അവനെ ഓർത്തുപോയി."

സിസ്റ്ററിന്റെ മുഖത്ത് വിഷാദച്ഛായ. സഹോദരനെ ഓർത്തുള്ള ദുഃഖമാണോ? ചോദിച്ചില്ല.

"സിസ്റ്റർ..." ദൈന്യതയോടെ ആരോ വിളിക്കയാണ്.

തിരിഞ്ഞുനോക്കി, ബെഡ്നമ്പർ 7-ലെ രോഗിയാണ്. ചടച്ചുണങ്ങിയ പ്രാകൃതരൂപം! ശ്വാസംകഴിക്കാൻതന്നെ ബുദ്ധിമുട്ടുകയാണ്. നിമിഷങ്ങൾക്കുള്ളിൽ സിസ്റ്റർ ട്രേയുമായി അടുത്തെത്തിക്കഴിഞ്ഞു.

"ദാ, ഒന്നു കുത്തിവച്ചോട്ടെ. അമ്മാവന്റെ വേദന ഉടനെ മാറിക്കിട്ടും."

സാന്ത്വനത്തിന്റെ വാക്കുകൾ. രോഗിയെ താങ്ങി പിടിച്ചുകിടത്തി ഇഞ്ചക്ഷൻ കൊടുത്തുകഴിഞ്ഞു. എത്ര പെട്ടെന്നാണ് ശ്വാസോച്ഛ്വാസം മന്ദഗതിയിലായത്. രോഗിയുടെ മുഖത്ത് ആശ്വാസത്തിന്റെ തെളിച്ചം.

"എന്റെ മോൾക്ക് നൂറുപുണ്യം കിട്ടും," നിറകണ്ണോടെ അയാൾ മുരണ്ടു.

"ആ, ഇനി അമ്മാവൻ ഒന്നുറങ്ങാൻ നോക്ക്."

ചുണ്ടുകളിൽ വീണ്ടും വെണ്മയുടെ പുഞ്ചിരി.

"സിസ്റ്റർ..." ആരോ വിളിക്കുകയാണ്. മറ്റൊരു രോഗി—മറ്റൊരു വേദന.

വീണ്ടും സാന്ത്വനത്തിന്റെ, ശുശ്രൂഷയുടെ നിമിഷങ്ങൾ. എത്ര ധന്യമായ ജീവിതം! മനസ്സിൽ ഒരു അയവുകിട്ടിയതുപോലെ. ആശുപത്രിപ്പടികൾ ഇറങ്ങിനടന്നപ്പോൾ കുഞ്ഞപ്പി മനസ്സിൽ ഇളക്കിവിട്ട കാലുഷ്യം താണടിഞ്ഞിരുന്നു.

ദിവസങ്ങൾ കഴിഞ്ഞു. വാർഡ് ഏഴിലെ 8-ാംബെഡ്ഡിന്റെ അടുക്കൽ സാർ ക്ലിനിക്സ് എടുത്തുകൊണ്ടുനിൽക്കുകയാണ്. തലയ്ക്കു പെരുപ്പ്, കാഴ്ചക്കുറവ്, അരുമനസ്സിനു തളർച്ച—അങ്ങനെ പോകുന്നു അയാളുടെ പരാതികൾ. കുനിക്കൂടി തലവഴി മുണ്ടുംഇട്ടിരുപ്പാണ്.

"ആദ്യമായിട്ട് ഈ പുതപ്പു മാറ്റ്. രോഗിയെ ശരിക്കു കണ്ടിട്ടുവേണ്ടേ പരിശോധിക്കാൻ."

പ്രൊഫസറാണ്.

എല്ലുകൾ പൊന്തി മെല്ലിച്ച കൈകൾ വിറയലോടെ മുണ്ടുമാറ്റിയപ്പോൾ—വിശ്വസിക്കാൻ കഴിഞ്ഞില്ല. ചന്തമുക്കിലെ ചായക്കടക്കാരൻ നാണുപിള്ള! വർഷങ്ങൾ വരുത്തിയ മാറ്റം! തലമുടി കൊഴിഞ്ഞു നരച്ച്, മുഖംചീർത്ത്, കണ്ണുകൾ ഇടുങ്ങി ... എഴുന്നുനിൽക്കുന്ന ചെവികൾ മാത്രം പഴയതുപോലെ. ഇയാൾ ഈ പരുവത്തിൽ ഇവിടെ! രോഗനിർണ്ണയത്തിന്റെ വിവിധ വശങ്ങളെക്കുറിച്ചുള്ള ചർച്ച നടക്കുകയാണ്. തന്റെ മനസ്സുമാത്രം പിടിവിട്ട് പിന്നോക്കം പായുകയാണ്. തന്റെ ശ്രദ്ധ മറ്റെങ്ങോ ആണെന്ന് തോന്നിയിട്ട് പ്രൊഫസർ തന്നെ ചൂണ്ടി ഹൗസ്സർജനോടു പറഞ്ഞു:

"ആ ബി. പി. അപ്പാരട്ടസ് അയാളുടെ കൈയിൽ കൊടുക്കൂ."

"കുഞ്ഞിക്കണ്ണൻ, യു ചെക്ക് ദ പ്രഷർ."

ഒരപൂർവ്വ ഭാഗ്യമായി കരുതേണ്ട അവസരമാണ്. പക്ഷേ, രോഗിയുടെ കൈയിൽ പ്രഷർ അപ്പാരട്ടസിന്റെ ബാൻഡു കെട്ടിയപ്പോൾ കൈകൾ വിറയ്ക്കാതിരിക്കാൻ പാടുപെടേണ്ടിയിരുന്നു. പെട്ടെന്നാണ് തന്നെ ഉറ്റുനോക്കുന്ന അയാളുടെ കണ്ണുകൾ ശ്രദ്ധിച്ചത്. ഇല്ല, അയാൾ തന്നെ തിരിച്ചറിയുന്നില്ല. കൈയിൽ ബാൻഡു മുറുകിത്തുടങ്ങിയപ്പോൾ അയാൾ ദയനീയമായി കേണു:

"പിള്ളേ എന്നെ ഒന്നും ചെയ്യല്ലേ. കൈ പെരുത്തുവയ്യാ. ഞാൻ മരിച്ചുപോകും..."

ഒരു നിമിഷത്തേക്കു മനസ്സിൽ ക്രൂരമായ ഒരു രസം. പകരംവീട്ടാൻ ഒരവസരം വീണുകിട്ടിയതുപോലെ. തന്റെ നിസ്സഹായതയുടെ നേരേ വർഷങ്ങൾക്കുമുൻപ് ഇയാൾ കാട്ടിയ മനോഭാവം. പെട്ടെന്ന് അയാളുടെ മുഖത്ത് നോട്ടം വീണ്ടും തടഞ്ഞു. എന്തൊരു ദൈന്യത. ആത്മനിന്ദ തോന്നി. രോഗിയും നിസ്സഹായനുമായ ഈ മനുഷ്യനോട്—മനസ്സിന്റെ ഈ ക്രൂരമായ ഭാവമാറ്റം! അതും ഈ വേദനകളുടേയും യാതനകളുടേയും നടുവിൽ—ഈ ആൾക്കൂട്ടത്തിനിടയിൽ വൈദ്യന്റെ കുപ്പായവുമണിഞ്ഞുനിൽക്കുന്ന തന്റെ പക്കൽനിന്നും താൻ താനല്ലാതായ അഭിശപ്തനിമിഷങ്ങൾ!

"എന്താ, ഇയാൾക്ക് പ്രഷർ കിട്ടുന്നില്ലേ? ബാൻഡ് ഇത്ര മുറുക്കേണ്ട ആവശ്യമില്ല."

പ്രൊഫസറുടെ സ്വരം മറ്റേതോ ലോകത്തുനിന്നെന്നു തോന്നി.

"കൃഷ്ണകുമാർ ഒന്നു ട്രൈചെയ്തുനോക്കൂ."

മനസ്സിനു മുഖമില്ലാത്തത് എത്ര ഭാഗ്യം. ഹൗസ്സർജന്റെ കൈയിൽ പ്രഷർ അപ്പാരട്ടസ് കൊടുത്തപ്പോൾ എന്തൊക്കെയോ കുരുക്കുകളിൽനിന്നു മനസ്സ് രക്ഷപ്പെട്ടതുപോലെ.

പിറ്റേ ദിവസം ഒ. പി. കഴിഞ്ഞ് വാർഡ് 5-ന്റെ വരാന്തയിൽക്കൂടെ പോയപ്പോൾ ചായക്കടക്കാരൻ എങ്ങനെയുണ്ടെന്ന് അന്വേഷിക്കണമെന്നു തോന്നി. അയാൾക്ക് പ്രഷറും ബ്ലഡ് യൂറിയായുമൊക്കെ വളരെ കൂടുതലാണെന്നാണു പറഞ്ഞത്. ഉടനെതന്നെ ചികിത്സ തുടങ്ങുകയും ചെയ്തിരുന്നു. ഒരു ദിവസത്തിനകം കൺട്രോൾ ചെയ്യാൻ കഴിഞ്ഞേക്കുമെന്നാണ് പ്രൊഫസർ അഭിപ്രായപ്പെട്ടത്. ബെഡ് 8-ന്റെ അടുക്കൽ ചെന്നു നോക്കിയപ്പോൾ നാണുപിള്ളയ്ക്കു പകരം മറ്റൊരാൾ!

കാസരോഗിയായ ആ പാവത്തിനോടു തിരക്കിയിട്ടു കാര്യമില്ലല്ലോ.

"ആരെയാണ് തിരക്കുന്നത്?"

വാർഡ് 5-ലെ കറുത്തുമെലിഞ്ഞ സിസ്റ്റർ തങ്കമ്മ. മുഖത്ത് വെണ്മയുടെ പുഞ്ചിരി.

"ഈ ബെഡ്ഡിൽ ഇന്നലെയുണ്ടായിരുന്ന പേഷ്യന്റ്. ഒരു നാണുപിള്ള."

"അയാൾ ഇന്നലെ രാത്രിയിൽത്തന്നെ കഴിഞ്ഞുപോയി. ആരും കൂടെയില്ലായിരുന്നു. കുഞ്ഞിക്കണ്ണന്റെ ആരെങ്കിലും ആയിരുന്നോ?"

"ഇല്ല."

"പിന്നെ?"

"ഞങ്ങൾ ഒരു നാട്ടുകാരാണ്."

"കഷ്ടമായിപ്പോയി. ഈ വിവരം നേരത്തേ അറിഞ്ഞിരുന്നെങ്കിൽ? ഞാൻ വിളിപ്പിച്ചേനേ. പാവം! വല്ലാത്ത വെപ്രാളമായിരുന്നു. അനന്തരവനോ മറ്റോ ആണു കൊണ്ടാക്കിയത്. അയാൾ അപ്പോൾത്തന്നെ സ്ഥലവുംവിട്ടു. വെള്ളം വെള്ളം എന്നു വിളിച്ചിട്ട് ഞാൻ റൂമിൽ പോയി വെള്ളം എടുത്തുകൊണ്ടുവരുമ്പോഴേക്കു മരിച്ചുകഴിഞ്ഞു. അതോർത്ത് എനിക്കിപ്പോഴും വേദനയാണ്. കുഞ്ഞിക്കണ്ണൻ അടുത്തുണ്ടായിരുന്നെങ്കിൽ പാവം ദാഹംതീർത്തു മരിച്ചേനേ!"

ശരിയാണ്. തനിക്കു വരാമായിരുന്നു. അത്താഴം കഴിഞ്ഞു ജമാലുമൊന്നിച്ച് കോളേജ് കോമ്പൗണ്ടിൽ നടക്കാനിറങ്ങിയപ്പോൾ ആലോചിച്ചതുമാണ്. അയാളോടു മനസ്സുകൊണ്ട് താൻ കാണിച്ച മനുഷ്യത്വമില്ലായ്മയ്ക്കു പ്രായശ്ചിത്തമായി. കുറ്റബോധത്തിൽനിന്നുമുള്ള മനസ്സിന്റെ വിടുതലിനായി. അയാളുടെ അന്ത്യനിമിഷം അടുത്തുകഴിഞ്ഞിരുന്നുവെന്നറിഞ്ഞിരുന്നെങ്കിൽ കൂടെവന്നു നില്ക്കാമായിരുന്നു. അയാൾക്ക് അല്പം വെള്ളം പകർന്നു കൊടുക്കാൻ തനിക്കു കഴിയുമായിരുന്നു. പെട്ടെന്ന് കാതുകളിൽ ഒരു ചില്ലു ഗ്ലാസ് വീണുടയുന്ന ശബ്ദം. ഹൃദയത്തിൽ ഞെട്ടൽ! ഒരു പക്ഷേ, ആ പ്രവൃത്തിയിൽ നാണുപിള്ളയുടെ ആത്മാവുപോലും പ്രതിഷേധിക്കുമായിരുന്നില്ലേ? തന്റെ സ്പർശംകൊണ്ട് അശുദ്ധമാക്കപ്പെട്ട വെള്ളം! ഹോ...ഓർമ്മകൾ! പരിസരബോധംപോലും നഷ്ടപ്പെടുകയാണ്. നെറ്റിയിൽ വിരലുകൾ ചേർത്ത് അമർത്തി.

"എന്താണ് ഒരു വല്ലായ്മ? ഞാൻ



വെറുതെ പറഞ്ഞുപോയതാണ്. അല്ലെങ്കിലും ചെയ്യേണ്ടത് പലപ്പോഴും നമുക്കു തക്കസമയത്ത് ചെയ്യാൻ കഴിയാതെ പോകും. പിന്നെ ഓർത്തോർത്ത് വിഷമിക്കും. എപ്പോഴും പറ്റാറുള്ളതാണ്. മനസ്സാക്ഷിയുള്ളതിന്റെ കുഴപ്പമാണ്. സാരമില്ല."

സിസ്റ്റർ പുഞ്ചിരിച്ചു. മനസ്സിനു നേരിയ ലാഘവം.

രാത്രിയിൽ അത്താഴം കഴിഞ്ഞ്, നാണുപിള്ളയുടെ മരണം മനസ്സിൽ പാകിയ അസ്വസ്ഥതയെ ജമാലുമായി പങ്കിടാൻ ശ്രമിക്കയായിരുന്നു.

പെട്ടെന്ന് അശരീരിപോലെ ഈശ്വരൻ:

"ഒന്നു നിറുത്തുമോ? നിങ്ങളും നിങ്ങളുടെ മനസ്സാക്ഷിയും! നമ്മളെപ്പോലെയുള്ളവർക്കു എന്തു മനസ്സാക്ഷി? പ്രവർത്തിക്കേണ്ട സമയം മുഖംഒളിപ്പിക്കാൻ നിന്നെപ്പോലെയുള്ള ഭീരുക്കൾ എടുത്തുപിടിക്കുന്ന മറയാണത്. മനസ്സാക്ഷിപോലും!

"നീയൊന്നും ഒരിക്കലും തല ഉയർത്തുകയില്ല. തല ഉയർത്തിപ്പിടിക്കണമെങ്കിൽ നട്ടെല്ല് നിവരണം. അതിന്... ഞാൻ പറയുന്നില്ല"—അവൻ മുറിവിട്ട് പുറത്തിറങ്ങി.

പുകയുന്ന ഒരു അഗ്നിപർവ്വതമാണ് ഈശ്വരൻ എന്ന് ജമാൽ പറയുന്നത് ശരിയാണ്. ദിവസംതോറും താപനില ഏറിവരികയാണ്. ചിരിയോ കളിയോ ഇല്ല. പഠിത്തവും ഏതാണ്ടങ്ങനെതന്നെ. ചിലപ്പോഴൊക്കെ ദിവസങ്ങളോളം ക്ലാസ്സിൽ കയറാറില്ലെന്നു കൂടെ പഠിക്കുന്നവർ പറഞ്ഞുകേട്ടു. ഒരിക്കൽ അതേപ്പറ്റി ചോദിച്ചപ്പോൾ തിരിച്ചടിച്ചതുപോലെ പറഞ്ഞു: "ഞാൻ പോകുന്നത് എവിടെയെങ്കിലും ആയിക്കൊള്ളട്ടെ. പ്രയോജനമുണ്ടെന്ന് എനിക്കു തോന്നിയിടത്തെന്ന് നീ മനസ്സിലാക്കിയാൽമതി."

"അപ്പോൾ ഈ പഠിത്തംകൊണ്ട് പ്രയോജനമില്ലെന്നാണോ നിന്റെ അഭിപ്രായം?"

"ഉണ്ടായിരിക്കാം. ചിലക്ക്—നിന്നെപ്പോലെയുള്ളവർക്ക്. പക്ഷേ എന്നെ സംബന്ധിച്ചിടത്തോളം പ്രാധാന്യമുള്ള മറ്റു കാര്യങ്ങൾ ഉണ്ട്."

"എനിക്കു മനസ്സിലാകുന്നില്ല."

"ശരിയാണ്. നിനക്കു മനസ്സിലാക്കാൻ കഴിയുമെന്നു തോന്നുന്നില്ല. ഊണിനും ഉടുപ്പിനും ഒന്നും പണമില്ലല്ലോ. എനിക്ക് അതു സാദ്ധ്യമല്ല. ഒരു ഡെമോക്രാറ്റിക് കൺട്രിയിൽ രണ്ടാംതരം പൗരനായി..."

അവന്റെ സ്വരത്തിലെ പരിഹാസം അറിഞ്ഞുകൊണ്ടുതന്നെ ചോദിച്ചു;

"അതുകൊണ്ട്?"

"അതുകൊണ്ടെന്താണെന്നോ?"

അവൻ പൊട്ടിച്ചിരിച്ചു.

"എനിക്കും രക്ഷപ്പെടണം. എന്റെ വർഗ്ഗത്തിന്റെ മോചനത്തിന്റെ മാർഗ്ഗം വെട്ടിത്തുറക്കണം." ഏതാണെന്ന് ചോദിച്ചില്ല. അവന്റെ മേശപ്പുറത്തുള്ള പുസ്തകങ്ങളും ലഘുലേഖകളും ഒക്കെ താൻ കണ്ടിരിക്കുകയല്ലേ. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനവുമായി അവൻ ബന്ധം തുടങ്ങിയിരുന്നു എന്നുള്ള ഊഹം സ്ഥിരീകരിക്കപ്പെടുകയായിരുന്നു. പക്ഷേ, കമ്മ്യൂണിസത്തിൽക്കൂടെ മോചനം നേടാമെന്നാണോ? പുന്നപ്രയിലും വയലാറിലും വിപ്ലവത്തിന്റെ തീജ്വാല കൊളുത്തിയ നേതാക്കന്മാർ ആരും രക്തസാക്ഷികളായില്ല. ഊരും പേരുമില്ലാത്ത കുറെ പട്ടിണിപ്പാവങ്ങൾ മാത്രം വെടിയുണ്ടകൾക്ക് ഇരയായി. അവരുടെ കുടുംബങ്ങൾ തകർന്നു. അപ്പോൾപ്പിന്നെ മോചനത്തിന്റെ മാർഗ്ഗം? ആ ചിന്ത മനസ്സിൽ പാകിയ അസ്വസ്ഥതയുടെ ഓളങ്ങൾ കെട്ടടങ്ങാൻ വളരെ നേരം വേണ്ടിവന്നു. (തുടരും)

# ബംഗാളി നോവൽ

## പതിനൊന്ന്



## മഹാശ്വേതാദേവി

പരിഭാഷ: ലീലാ സർക്കാർ

"ഇപ്പോഴും?"

"ഉവ്വ്, ഇപ്പോഴും. എന്താ വിവരങ്ങൾ പത്രത്തിൽ വരുന്നില്ലെന്നുവച്ച് സംഭവിക്കുന്നില്ലെന്നാണോ വിശ്വാസം? വെടിപൊട്ടുന്നില്ലേ? എന്തെല്ലാം നടക്കുന്നു! നടക്കുകയില്ലേ? അവസാനിച്ചുവോ? ഇല്ല, അവസാനിച്ചിട്ടില്ല. ഒന്നുമവസാനിച്ചിട്ടില്ല. നതിങ് ഹാസ് എൻഡഡ്. പതിനാറു മുതൽ ഇരുപത്തിനാലുവരെയുള്ള ഒരു ജനറേഷൻ നാമാവശേഷമായി. ആയിക്കൊണ്ടിരിക്കുന്നു."

സുജാത ഇതേവരെ ചെയ്യാത്ത ഒരു കാര്യം ചെയ്തുപോയി, പെട്ടെന്ന്. ആവേശത്തോടെ എന്തെങ്കിലും ചെയ്യുക എന്നത് അവരുടെ സ്വഭാവമല്ല. സ്വാഭാവികമായി ചെയ്യാനാഗ്രഹമുള്ളതും അവർ ചെയ്യാറില്ല. ഇളംവയസ്സിൽ ജനാലയ്ക്കൽ നിന്ന് കാററും മഴയും കാണുകയാണെങ്കിൽപോലും ദിവ്യനാഥൻ ശാസിക്കും. ആ പ്രായം മുതൽ മനസ്സിൽ സ്ഥാനം പിടിച്ച ശാസനകളെ അതിക്രമിച്ച് എന്തെങ്കിലും ചെയ്യുവാനവർക്കാകാറില്ല. എന്നിട്ടും സുജാത നന്ദിനിയുടെ കൈ കടന്നുപിടിച്ചു. അവരുടെ കൈ നന്ദിനിയുടെ കൈയിൽ അമർന്നിരുന്നു. ഈ ഒരു നിമിഷം ഇനി ലഭിക്കുവാൻ പോകുന്നില്ലെന്നു സുജാതയ്ക്കു പെട്ടെന്നു തോന്നി. ഇത്തരമൊരു സുയോഗം ഇനി ഉണ്ടാവുകയില്ലെന്നു മനസ്സ് കണ്ടറിഞ്ഞപോലെ. സമയത്തെപ്പോലെ ഇങ്ങനെ ഓടി രക്ഷപ്പെടാൻ കഴിയുന്ന മറെറാന്നില്ല. വ്രതി നീല ഷർട്ടിട്ട് അന്നു കോണിക്കു താഴെനിന്ന ആ അമൂല്യദുർല്ലഭനിമിഷം ഇനി തിരിച്ചു വരില്ല. ഇപ്പോൾ മനസ്സിന്റെ അഗാധതലങ്ങളിൽ എന്തു ശൂന്യത! എന്തോ ഒരു അപരിമേയ ശോകം. നന്ദിനിയെ ഇനി ഒരിക്കലും ഇത്ര അടുത്തു ലഭിക്കുകയില്ല.

അതാണ് അവർ നന്ദിനിയുടെ കൈ തന്റെ കൈയിലെടുത്തത്. നന്ദിനി അവരുടെ കൈ തട്ടിക്കളയുമോ? അവരെ തള്ളിനീക്കുമോ? സോമുവിന്റെ ചേച്ചിയുടെ മുഖത്തു കണ്ട നീരസഭാവം നന്ദിനിയുടെ നയനങ്ങളിലും അവർക്കു കാണേണ്ടി വരുമോ? ഓർക്കുമ്പോൾത്തന്നെ ഭയം. ദിവ്യനാഥൻ, ജ്യോതി, നീതു, തുലി, വിനി ഇവരിൽ നിന്നെല്ലാം അകന്ന് വ്രതി–വ്രതിമാത്രമല്ല, സോമുവിന്റെ അമ്മ, നന്ദിനി ഇവരോടും ഉള്ള വിച്ഛേദനത്തിന്റെ ശോകവുമായി കഴിയേണ്ടി വരും എന്നതു് സുജാത അറിഞ്ഞു. അതെ, അതാണിനി സുജാതയുടെ സോളിട്ടറി സെൽ. ഇനി ഏകയാകാൻ പോകയാണ്, എല്ലാംകൊണ്ടും ഏക. സെല്ലിന്റെ കതകുതുറന്ന് അവരുടെ നിസ്സംഗത ഭേദിച്ച് ആരും ചോദിക്കുകയില്ല—താങ്കളാണോ വ്രതി ചാറററ്‍ജിയുടെ അമ്മ?

പക്ഷേ, നന്ദിനി കൈ തട്ടിക്കളഞ്ഞില്ല. കുറച്ചുനേരം നിശ്ശബ്ദയായിരുന്നു. പിന്നെ അവളുടെ കൈകൊണ്ട് സുജാതയുടെ കൈ പതുക്കെ തലോടി—ഭീരുത്വത്തോടെ, കുണ്ഠിതത്തോടെ. സുജാത കൈ എടുത്തു. കൃതജ്ഞതയോടെ കൈ എടുത്തു. നന്ദിനി അവരുടെ കൈമേൽ വിരലുകൾകൊണ്ട് തലോടിയതിൽ അത്യന്തം കൃതജ്ഞയായിരുന്നു അവർ ആ നിമിഷത്തിൽ.

"ഞാൻ വ്രതിയെ വളരെയധികം പ്രേമിച്ചിരുന്നു."

"വ്രതി നിന്നെപ്പററി എന്നോടു പറഞ്ഞിട്ടുണ്ട്."

"ഉവ്വോ? പറഞ്ഞിരുന്നോ?"

"ഉവ്വ്, ജനുവരി പതിനാറാംതീയതി."

"അദ്ഭുതംതന്നെ."

"എന്തു്?"

"അതിനുമുമ്പ് പറയാഞ്ഞതു്."

"ഇല്ല, പറഞ്ഞില്ല."

"എനിക്ക് അങ്ങനെ തോന്നിയിരുന്നു. വ്രതി വീട്ടിലാരോടെങ്കിലും പറയുമെങ്കിൽ താങ്കളോടു മാത്രമേ പറയുമായിരുന്നുള്ളുവെന്ന്. വീട്ടിലെ മററാരിലും വ്രതിക്കു വിശ്വാസമുണ്ടായിരുന്നില്ല."

"വ്രതിക്കോ?"

"എന്താണതിൽ ആശ്ചര്യപ്പെടാനുള്ളതു്?"

"വ്രതി മററാരോടും അത്ര അടുപ്പം പുലർത്തിയിരുന്നില്ല. പക്ഷേ..."

"അതിൽ ആശ്ചര്യപ്പെടാനെന്തിരിക്കുന്നു? അച്ഛൻ, ചേട്ടൻ, ചേച്ചി ഒക്കെ ആയതുകൊണ്ട് അവരെ ഇഷ്ടപ്പെട്ടുകൊള്ളണമെന്നുണ്ടോ? അവരിൽനിന്ന് ഒരു ജെസ്ചറില്ലെങ്കിൽക്കൂടി?"

"ഞാനെന്റെ വ്രതിയെ ഒട്ടും തിരിച്ചറിഞ്ഞില്ല, എത്ര കുറച്ചു മാത്രമാണവനെ ഞാനറിഞ്ഞതു്. എന്തിനു മനസ്സിലാക്കുന്നു, നന്ദിനി. അന്നൊന്നും എനിക്കവനെ അറിയില്ലായിരുന്നു."

"അറിയാൻ ശ്രമിച്ചുവോ?"

സുജാത തല ആട്ടുകമാത്രം ചെയ്തു. ഒരിക്കലും, ഏതു പരിതസ്ഥിതിയിലും അവർക്ക് അസത്യം പറയാനാവുകയില്ല. അതു വ്രതിക്കുമറിയാം.

"താങ്കളുടെ ജനറേഷൻതന്നെ അങ്ങനെയാണ്. എല്ലാം കിട്ടണം. സ്നേഹം, വിശ്വാസ ബാദ്ധ്യത, എല്ലാം. എന്തുകൊണ്ട്? എങ്ങനെ എല്ലാം കിട്ടണമെന്നാഗ്രഹിക്കുന്നു."

"ആഗ്രഹിക്കുകയില്ലേ നന്ദിനി?"

"ഇല്ല, ആഗ്രഹിക്കാനുള്ള അധികാരം താങ്കളെല്ലാവരും താങ്കളിൽ മിക്കവരും ഫൊർഫീററ് ചെയ്തിരിക്കുന്നു. കളഞ്ഞുകളിച്ചു. വേറെയും പലരും അച്ഛനമ്മമാരുടെ അടുത്ത് അടുപ്പമുള്ളവരും നല്ല സമ്പർക്കം പുലർത്തുന്നവരുമായിരുന്നു. അന്തു, ദീപു, സഞ്ജയൻ—ആൾഹാഡ് ഹാപ്പിലൈവ്സ്. എന്നിട്ടും അവരും വന്നു. എന്തുകൊണ്ട്? അവരെങ്ങനെവന്നുഎന്നതിനുത്തരം ആരാണ് തരിക?"

"നീതന്നെ പറയൂ നന്ദിനി."

"വ്രതിയുടെ കാര്യംതന്നെ എടുത്തുനോക്കൂ. അവന് അവന്റെ അച്ഛനുമായി ഒരടുപ്പവുമില്ലായിരുന്നു. പരിചയം തന്നെ ഇല്ലായിരുന്നു എന്നു പറയുകയാവും ശരി. ആദ്യം അടുപ്പം സൃഷ്ടിക്കാനുള്ള മനോഭാവം അച്ഛനിൽനിന്നാണു വരേണ്ടതു്. അപ്പോൾ അതിനായി ഒരു ശ്രമവും അദ്ദേഹത്തിൽനിന്നുണ്ടായില്ല. അദ്ദേഹം താങ്കളെ വെറും ഡോർ മാററായിട്ടാണു കരുതിയിരുന്നതെന്നു വ്രതി പറയാറുണ്ട്."

"വ്രതി അങ്ങനെ പറഞ്ഞുവോ?"

"അല്ലെങ്കിൽ ഞാനെങ്ങിനെ അറിയും എന്നു പറയൂ." 'വ്രതി പറഞ്ഞു!' സുജാതയുടെ മുഖം തുടുത്തു. ഉടനെതന്നെ പഴയ മട്ടിലായി. വ്രതി എല്ലാം അറിഞ്ഞിരുന്നു അപ്പോൾ. അതാണവന് അമ്മയോടു് ഇത്ര അടുപ്പവും സ്നേഹവുമുണ്ടായിരുന്നതു്. അവൻ വളരെ കൊച്ചായിരുന്ന കാലത്താണ്. ഒരു ദിവസം സുജാത തനിയെ ഇരുന്ന് നിശ്ശബ്ദയായി കരയുകയായിരുന്നു. ആറുവയസ്സുമാത്രം പ്രായമായ വ്രതി അടുത്തുവന്ന് അമ്മയെ സമാധാനിപ്പിച്ചു: "ഞാനമ്മയ്ക്കു സാരി കൊണ്ടുതരാം. നല്ല വലിയ പുലിയും ശിക്കാരിയും ഒക്കെയുള്ള സാരി."

"അന്യരുടെ ക്കുയൻറ്സിനെ കൈക്കൂലികൊടുത്ത് തോല്പിക്കുമത്രെ അച്ഛൻ. വ്രതി പറയാറുണ്ട്: ഈസി. എ. മരിച്ചുപോയാൽ ഒരാൾക്കും ദുഃഖം കാണുകയില്ല. മറെറാരിക്കൽ പറഞ്ഞു: അമ്മയെപ്പോലെ ഒരു ഭാര്യയെ വീട്ടിലിരുത്തി നാലു മക്കളുള്ള അദ്ദേഹം പെൺപിള്ളരുടെക്കൂടെ....ഒരു ടൈപ്പിസ്റ്റ് പെണ്ണിന് വാടകയ്ക്കു് ഫ്ളാറെറടുത്തു കൊടുത്തിരിക്കുന്നു. ഇതു പറഞ്ഞു് വ്രതി അച്ഛനോടു് തട്ടിക്കയറി ഒരിക്കൽ. ഇതു് താങ്കൾക്കറിയാമോ?"

"എന്നു്?"

"നവംബറിൽ. വ്രതി മരിക്കുന്നതിനു രണ്ടുമാസംമുമ്പ്." സുജാതയ്ക്കിപ്പോഴാണ് മനസ്സിലായതു്. അതാണ് വ്രതി ദിവ്യനാഥന്റെ മുന്നിൽ വരുകയോ അദ്ദേഹത്തോടു് സംസാരിക്കയോ ചെയ്യാത്തതു്. ദിവ്യനാഥനും വ്രതിയുടെ പേരുപോലും ഉച്ചരിക്കാതായി. പിന്നീടൊരിക്കലും ദിവ്യനാഥൻ സുജാതയോടു് ആദ്യത്തെപ്പോലെ ഇടയ്ക്കു് ചോദിച്ചിട്ടില്ല: നിന്റെ താഴെയുള്ള മകൻ ഈ വീട്ടിൽ തന്നെയാണോ താമസിക്കുന്നതു്?"

"അവന്റെ ചേട്ടനും ചേച്ചിമാരും അച്ഛനെ അഡ്മയർ ചെയ്യാറുണ്ട്. അവരൊന്നും മനുഷ്യരല്ലെന്നാണ് വ്രതി പറയാറ്. ചേച്ചി തനി നിംഫൊവാണത്രെ. ചെറിയേടത്തി ഒരു കോംപ്ലെക്സിന്റെ ഭാരം പേറി നടക്കുന്നവൾ, ചേട്ടൻ തനി ദല്ലാളാണ്. ഇതെല്ലാം വ്രതിയിൽ നിന്നു തന്നെയാണ് ഞാൻ കേട്ടിട്ടുള്ളതു്. പക്ഷേ, താങ്കളെപ്പററി മാത്രം...താങ്കളെ വ്രതി വളരെയധികം സ്നേഹിച്ചിരുന്നു. അതുകൊണ്ടു മാത്രമാണ് വീടുവിട്ടുപോകാതിരുന്നതു്."

"എവിടേക്കു്? എവിടേക്ക് പോയില്ല?"

"അവൻ വീട്ടിൽ താമസിക്കുമായിരുന്നില്ല. താങ്കളെ ഓർത്തു മാത്രമാണ് അവൻ പോകാതിരുന്നതു്. പക്ഷേ, ജനുവരി പത്തൊമ്പതാം തീയതി വ്രതിയും ഞാനും മററു പലരും കൂടി പോകാൻ തീർച്ചയാക്കിയതാണ്.

"എവിടേക്ക്?"

"ബേസിലേക്ക്."

വ്രതി വീടുവിട്ടു പോകുമായിരുന്നു! ഉണ്ടായിരുന്നെങ്കിൽ തീർച്ചയായും. അനിന്ദ്യൻ ഇങ്ങനെ ചതിച്ചില്ലായിരുന്നെങ്കിൽ ഞങ്ങൾ പോകുമായിരുന്നു. വ്രതിയുടെ ഡിസ്ട്രസ് ആരംഭിച്ചതു് വീട്ടിൽ നിന്നാണ്. പിന്നെ...

"സോമുവിന്റെ അച്ഛൻ വ്രതിയുടെ അച്ഛനെപ്പോലെ ആയിരുന്നില്ലല്ലോ."

"സോമുവിന്റെ ഡിസ്ട്രസ് മറെറാരു വശത്തുനിന്നാണാരംഭിച്ചതു്. സോമു എന്താണു പറയാറെന്നോ? ആദ്യം അവൻ അവന്റെ അച്ഛനെയാണ് കൊല്ലുകയെന്ന്. അവന് ഇടയ്ക്കു് വിദ്വേഷത്തിന്റെ ഭ്രാന്തിളകും. അപ്പോൾ പറയും: അച്ഛൻ! അച്ഛനോ? ഹി ടേക്സ് എവരിതിങ് ലൈയിങ് ഡൗൺ. പീടിക വച്ചിരുന്നിട്ടു് മത്സ്യം വിൽക്കുന്നവൻ തൊട്ട് വലിയ വലിയ ആളുകൾ വരെ അച്ഛനെ പററിച്ചു പോയിട്ടുണ്ടത്രെ. അവരൊക്കെ പീടികയിൽ നിന്നു് സാധനം വാങ്ങിക്കൊണ്ടു പോകും. വില കൊടുക്കാറില്ല. പിന്നെ അന്തു, ദീപു, സഞ്ജയൻ അവരൊക്കെ അച്ഛനെ ബഹുമാനിക്കുന്നവരായിരുന്നു. ഇവരുടെ കുഴപ്പത്തിനൊരു വിശദീകരണം കണ്ടുപിടിക്കുക വിഷമമാണ്. എല്ലാം കണക്കാക്കലുകൾക്കു പുറത്തല്ലേ?"

"എന്നെപ്പററി വ്രതി മറെറന്തെല്ലാം പറഞ്ഞിട്ടുണ്ട്?"

"വളരെയേറെ പറഞ്ഞിട്ടുണ്ട്. എപ്പോഴും പറയാറില്ല. ഇടയ്ക്കു്. വ്രതി പോകാനിരുന്നതു് ജനുവരി പതിനഞ്ചാംതീയതി ആയിരുന്നു. അങ്ങനെയാണ് ആദ്യം തീർച്ചയാക്കിയതു്. അതു് നീട്ടി നീട്ടി പത്തൊൻപതാംതീയതിക്കാക്കി. വ്രതിയുടെ പിറന്നാൾ താങ്കൾക്ക് അത്യധികം വിലപിടിച്ച ദിവസമാണെന്ന് എനിക്കറിയാം. എനിക്കുമാത്രമറിയാമതു്. അവന് അതിലൊന്നും വിശ്വാസംതന്നെ ഇല്ലായിരുന്നു. താങ്കൾക്കു വേണ്ടിയാണ് വ്രതി പോക്ക് പത്തൊമ്പതാംതീയതിയാക്കിയതെന്ന് എനിക്കു മാത്രമറിയാം. ഞാനാരോടും അതു പറഞ്ഞുമില്ല. വ്രതിയോടു് ഞാൻ പറഞ്ഞു."

"അവനെന്താണപ്പോൾ പറഞ്ഞതു്?"

"ചിരിച്ചു. ഉത്തരം പറയാതിരിക്കാൻ വിചാരിച്ചാൽ അപ്പോഴൊക്കെ വ്രതി ചിരിക്കുമായിരുന്നു. മറുപടി ഒഴിവാക്കാനുള്ള വഴി, ഞാൻ നിന്നെപ്പോലെ സ്ട്രോങ്ങല്ല എന്നു തോന്നുന്നു എന്നാണ് പറഞ്ഞതു്."

"പിന്നെ എന്തൊക്കെ പറഞ്ഞിട്ടുണ്ട്?"

"താങ്കൾ വളരെ നല്ലതെന്നു പറയാറുണ്ട്. താങ്കളും തീരെ നോൺ അണ്ടർസ്റ്റാൻറിങ്ങാണെങ്കിലും കാര്യങ്ങൾ വിവരിച്ചുപറഞ്ഞു് സംസാരിക്കാം താങ്കളുടെ അടുത്ത് എന്നാണ് പറയാറ്. വ്രതിക്ക് അമ്മയുടെ നേരെ ഒരിക്കലും ദ്വേഷമുണ്ടായിരുന്നില്ല. നാഷനൽ സ്കോളർഷിപ് കിട്ടിയ ഉടനെ ജോലിയുടെ കാര്യം പറയാറുണ്ട്. ജോലി കിട്ടിയാൽ താങ്കളേയുംകൊണ്ട് വേറെ പോകുമെന്നു മൊക്കെ ആദ്യം പറയാറുണ്ടെങ്കിലും പിന്നീടതൊന്നും പറഞ്ഞിട്ടില്ല."

സുജാതയുടെ ദാഹിക്കുന്ന, അടക്കിപ്പിടിച്ചുവയ്ക്കാനുള്ള സ്നേഹവും പരോക്ഷമായി വ്രതിയുടെ മരണത്തിനു കാരണമായോ? അമ്മയ്ക്കു വേദനയ്ക്കിടയാകും എന്നുവച്ചാണ് വ്രതി ആ ദിവസം കല്കത്തയിലുണ്ടായതു്. അല്ലെങ്കിൽ അവൻ പോയിക്കഴിഞ്ഞിരിക്കും. ബേസ് എവിടെയാണ്?

സോളിട്ടറി സെല്ലിൽ കഴിഞ്ഞാൽ മനുഷ്യമനസ്സ് അന്വേഷിച്ചലയുന്ന സ്വഭാവമുള്ളതായിത്തീരും, ശവം പരിശോധന നടത്തുന്ന ഡോക്ടറുടെ കത്തിപോലെ. തന്നെ കുററക്കാരിയായി വിചാരിക്കണ്ട. വ്രതി പോയ സ്ഥലത്തും മരിച്ചുപോകുമായിരുന്നു. അനിന്ദ്യൻ ഈ വിധം ചതിച്ചില്ലെങ്കിലും.

"എന്നാലും തോന്നുകയാണ്...

അനിന്ദ്യൻ ബിട്രെ ചെയ്തതുതന്നെ അസ്സൽ കാര്യം. ഞങ്ങൾ പാർട്ടി മാറി വന്നവരല്ല. അനിന്ദ്യൻ മറുപക്ഷത്തിൽ നിന്നുവന്നവനായിരുന്നു. ചില നിർദ്ദേശങ്ങളനുസരിച്ച് വന്നവനാണ്. സോമു വീട്ടിലേക്കു തിരിച്ചു വരുമെന്ന് ആദ്യം നിശ്ചയിച്ചു. പിന്നെ തീരുമാനം മാററി. ഓർഗനൈസേഷന്റെ ഈ ദുർബലത കാരണമാണു ഞങ്ങൾക്കു വളരെ വിഷമം സഹിക്കേണ്ടിവന്നതു്. ഒരു അണ്ടർ ഗ്രൗണ്ട് ഓർഗനൈസേഷനാവുമ്പോൾ എപ്പോഴും മററുള്ളവരെ ആശ്രയിച്ചുകഴിയേണ്ടിവരുന്നു. സോമു വീട്ടിലേക്കു തിരിച്ചുവരരുതെന്ന വിവരം അനിന്ദ്യൻ ചെന്ന് അവരെ അറിയിക്കണം, അങ്ങനെ അറിയിച്ചു എന്ന വിവരം പിന്നെ വ്രതിയെ അറിയിക്കണം."

"അതാണോ അന്ന് വ്രതി വീട്ടിൽത്തന്നെ ഇരുന്നതു് ?"

"അതെ. പക്ഷേ, അനിന്ദ്യൻ സോമുമാരെ വിവരം ചെന്നറിയിച്ചില്ല. വരുന്നുണ്ടെന്ന വിവരം മററുചിലരെ അറിയിച്ചു. പിന്നെ തിരിച്ചുവന്നതുതന്നെയില്ല. നേരെ കൽക്കത്തയ്ക്കു പുറത്തെവിടേയോ പോയി. സന്ധ്യയ്ക്കു ഞാൻ ലാൽട്ടുവിനെ കാണാമെന്നേററിരുന്നു. അവർ തിരിച്ചെത്തിയിരിക്കുന്നു എന്ന വിവരം എനിക്കു കിട്ടിയ ഉടനെ ഞാനതു വ്രതിയെ അറിയിച്ചു. പിന്നെ വ്രതി മറെറാന്നിനും കാത്തുനിന്നില്ല. സ്വയം സോമുവിനു താക്കീതു നൽകാൻ പോകുകയാണുണ്ടായതു്.

"നീ...നീ വിവരം എപ്പോഴാണറിഞ്ഞതു്?"

"ഞാനതിരാവിലെ അറിഞ്ഞു. പാർത്ഥന്റെ ഓടിപ്പോയ സഹോദരൻ പോകുംവഴിക്ക് എന്നോടു പറഞ്ഞുപോയി."

"നീ അപ്പോൾ?"

"എന്നെയും അടുത്ത പ്രഭാതത്തിൽ തന്നെ അറസ്ററുചെയ്തു."

"അന്നു രാവിലെതന്നെ."

"അതെ, അനിന്ദ്യൻ ഞങ്ങളുടെ മുഴുവൻ യൂണിററിനെ ബിട്രെ ചെയ്തു."



(തുടരും)

കഥ

# ശുഭാപ്തിവാദം

സി. പി. നായർ ഐ. എ. എസ്.

**സെ**ക്രട്ടേറിയററിലെ വിശാലമായ ഡർബാർഹാളിൽ സെക്രട്ടറി കഞ്ചുനായർ ഏകനായിരുന്നു. വിദ്യാർത്ഥികളുടെ പ്രശ്നങ്ങൾ ചർച്ച്ചെയ്ത് പരിഹാരം കണ്ടെത്തുന്നതിനുവേണ്ടി വകുപ്പുമന്ത്രി യോഗം വിളിച്ചുകൂട്ടിയിട്ടുണ്ട്. കഞ്ചുനായർ ഡർബാർ ഹാളിലെ എന്നോ നിശ്ചലമായ ക്ലോക്കിലേക്കും പിന്നീട് തന്റെ പഴയ വാച്ചിലേക്കും നോക്കി. യോഗം തുടങ്ങാൻ ഇനിയും അരമണിക്കൂറുണ്ട്. മൈക്ക് ഓപ്പറേററർപോലും വന്നു തുടങ്ങിയിട്ടേ ഉള്ളു.

ശില്പവേലകൾകൊണ്ട് മനോഹരമായ, അത്യുന്നതമായ മച്ചിലേക്കും ശിഖരങ്ങളോടുകൂടിയ അമൂല്യങ്ങളായ സ്ഫടിക വിളക്കുകളിലേക്കും കഞ്ചുനായർ നോക്കി നെടുവീർപ്പിട്ടു. അങ്ങുയരെ, ഒരു സ്ഫടിക ഫലകത്തിൽ ആർ. വി. എന്ന് ഇംഗ്ലീഷ് അക്ഷരങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സെക്രട്ടേറിയററ്മന്ദിരം പണികഴിപ്പിച്ച സർ രാമവർമ്മ ആയില്യം തിരുനാൾ മഹാരാജാവിന്റെ പേരിന്റെ ആദ്യക്ഷരങ്ങളാവണം. ആയില്യം തിരുനാൾ, വിശാഖം തിരുനാൾ, കേരള കാളിദാസൻ...ഓർമ്മകൾ ചിറകു വിടർത്തി ഭൂതകാലത്തിലേക്കു പറന്നു.

ഒരു നൂററാണ്ടിലധികം പ്രായമായ ഡർബാർഹാൾ. വർണ്ണോജ്ജ്വലമായ എത്രയോ ആഘോഷങ്ങൾക്കും കേരള ചരിത്രത്തിലെ അവിസ്മരണീയങ്ങളായ എത്രയോ സന്ദർഭങ്ങൾക്കും അതു സാക്ഷ്യം വഹിച്ചിരിക്കണം! ഗവർണർമാർ നാട്ടുരാജക്കന്മാർ, ദേശീയനേതാക്കന്മാർ തുടങ്ങി എത്ര മഹോന്നത വ്യക്തികൾക്ക് ആ ഹാൾ ആതിഥ്യമരുളിയിരുന്നു! എത്ര പേർ ഇന്നും നിരുപമമായി നിലകൊള്ളുന്ന അതിന്റെ ഗാംഭീര്യത്തെ പ്രശംസിച്ചിരിക്കണം!

കർക്കടകക്കാററിൽ സ്ഫടിക ദീപങ്ങളിലെ പ്രിസങ്ങൾ പരസ്പരം കൂട്ടിമുട്ടി സംഗീതാത്മകമായ ശബ്ദം ഉയർത്തി. കഴിഞ്ഞ തലമുറയിലെ ആരോ പറഞ്ഞു കേട്ടിട്ടുണ്ട്, യൂറോപ്പിൽനിന്നും ഇറക്കുമതി ചെയ്തതാണ് ആ സ്ഫടിക വിളക്കുകൾ എന്ന്. സൗന്ദര്യാരാധകനായ മഹാരാജാവ് തന്നെ നേരിട്ട് ഉത്തരവായതനുസരിച്ച് വരുത്തിയവയാണുപോലും. അന്നത്തെ മതിപ്പു വിലതന്നെ അനേകായിരംരൂപ വരുമത്രെ. രാജാവും രാജവാഴ്ചയുംപോയി. പക്ഷേ, കാലത്തെ അതിജീവിച്ച അന്നത്തെ ശില്പചാതുരിയെയും സൗന്ദര്യബോധത്തെയും 'മനസാ അഭിനന്ദിക്കാതിരിക്കാൻ കഴിഞ്ഞില്ല.

പ്രാരബ്ധകർമ്മഫലംപോലുള്ള ഭാരിച്ച ഫയലുകളും പേറി, ഉദ്യോഗസ്ഥൻമാർ ഒററയായും പററമായും വന്ന് ഒരു വശത്തിട്ടിരുന്ന കസേരകളിൽ നിരന്നു. എതിർഭാഗത്തുള്ള കസേരകളിൽ വിദ്യാർത്ഥി നേതാക്കന്മാർ സ്ഥലം പിടിച്ചു. കഞ്ചുനായർ അമ്പരന്നുപോയി. കേരളത്തിൽ രണ്ടു ഡസനോളം വിദ്യാർത്ഥിസംഘടനകളുണ്ടെന്ന് എവിടയോ ഒരു സ്ഥിതിവിവരക്കേട്ട് കേട്ടിട്ടുണ്ട്. ഓരോ സംഘടനയുടെയും പ്രസിഡൻറും സെക്രട്ടറിയും മാത്രം യോഗത്തിൽ പങ്കെടുക്കുമെന്നാണ് മനസ്സിലാക്കിയതു്. പക്ഷേ ഡർബാർഹാളിനു് അകത്തും പുറത്തുമായി ഏതാണ്ട് മുന്നൂറോളം വരുന്ന ഒരു ജനക്കൂട്ടമാണ് നിലകൊള്ളുന്നതു്. ദമയന്തീസ്വയംവരത്തിനു് ഹാജരായ രാജാക്കന്മാരെപ്പോലെ ഓരോ നേതാവും ഒരു ഡസൻ അനുചരൻമാരെയുംകൊണ്ടാവണം വന്നിരിക്കുന്നതു്. അണികളെ ഇമ്പ്രസ് ചെയ്യണമല്ലോ!

നീട്ടിവളർത്തിയ താടി, പടിപടിയായി വെട്ടിയ തലമുടി, ബട്ടണുകൾ ഊരിയിട്ട കുപ്പായം. കൂസലില്ലാത്ത മുഖഭാവം, അലക്ഷ്യമായ നോട്ടം. സർക്കാർ എന്ന വർഗ്ഗശത്രുവിന്റെ മൂക്കിടിച്ച് ചമ്മന്തിയാക്കാൻ തയ്യാറായിവന്നിരിക്കുകയാണ് എല്ലാവരും.

മന്ത്രി ഹാളിലേക്കു കടന്നുവന്നു. ഉദ്യോഗസ്ഥൻമാർ എഴുന്നേററ് അദ്ദേഹത്തോടുള്ള ആദരംപ്രകടിപ്പിച്ചു. യുവതലമുറയിൽ ഒരുവിഭാഗം എഴുന്നേൽക്കാതെ അലക്ഷ്യമായി എങ്ങോട്ടോ നോക്കിയിരുന്നു. അദ്ദേഹം അതു കണ്ടു. എങ്കിലും കണ്ടില്ലെന്നു നടിച്ചു.

പുറകിലത്തെ ഒരു കസേരയിലിരുന്ന കഞ്ചുനായർ മന്ത്രിയെ സൂക്ഷിച്ചുനോക്കി. കാൽ നൂററാണ്ടിനു മുമ്പ്, താൻ ഒരു വിദ്യാർത്ഥിയായിരുന്ന കാലത്തു് അദ്ദേഹത്തിന്റെ പേർ കേൾക്കുന്നതുതന്നെ എന്തൊരാവേശമായിരുന്നു. കിരാതനായ ഭരണാധികാരിയുടെ മുമ്പിൽ യാതൊരു കൂസലും കൂടാതെ തന്റേടത്തോടെ നെഞ്ചുയർത്തി നിന്നിരുന്ന യുവനേതാവ്. ആദർശങ്ങൾക്കുവേണ്ടി എല്ലാം വലിച്ചെറിഞ്ഞു് വിദ്യാർത്ഥിപ്രസ്ഥാനത്തിലേക്കും തൊഴിലാളി പ്രസ്ഥാനത്തിലേക്കും ഒടുവിൽ പൂർണ്ണമായിത്തന്നെ രാഷ്ട്രീയപ്രവർത്തനങ്ങളിലേക്കും ജീവിതത്തിന്റെ ഗതി ബോധപൂർവ്വം തിരിച്ചുവിട്ട ധീരൻ. ഒരു കാലത്തു് പൗരുഷം തുളുമ്പിയിരുന്ന ആ മുഖം ഇന്ന് പരിക്ഷീണമാണ്. യുവതലമുറയുടെ വഴിപിഴച്ച പോക്ക് അദ്ദേഹത്തെയും വേദനിപ്പിക്കുന്നുണ്ടാവണം.

യോഗം ആരംഭിച്ചു. ഏതാണ്ട് അറുപതോളംവരുന്ന സുദീർഘങ്ങളായ അവകാശപത്രികകളുടെ ഒരു സമാഹാരമാണ് യോഗത്തിന്റെ അജണ്ട. എത്ര ചുരുങ്ങിയാലും അവ ചർച്ചചെയ്തുതീരണമെങ്കിൽ പത്തു മണിക്കൂറെങ്കിലും വേണം. ഓരോ നേതാവും കുറഞ്ഞതു് പതിനഞ്ചു മിനിട്ടെങ്കിലും പ്രസംഗിക്കുമെന്നതു തീർച്ച. മനസ്സില്ലാമനസ്സോടെ ഒരു ആട്ടവിളക്കിന്റെ മുമ്പിൽ കുത്തിയിരുന്ന് നളചരിതം നാലുദിവസത്തെയും കഥ ഒററയടിക്ക് കണ്ടു് നേരം വെളുപ്പിക്കാൻ വിധിക്കപ്പെട്ടതുപോലെ ഒരു തോന്നൽ.

ഹൃദ്യമായ ഒരു മന്ദഹാസത്തോടെ മന്ത്രി വിദ്യാർത്ഥി സുഹൃത്തുക്കളെ സ്വയം പരിചയപ്പെടുത്താൻ അഭ്യർത്ഥിച്ചു. കാലുഷ്യം ഇല്ല, അധികാരപ്രമത്തത ഇല്ല, തികഞ്ഞ വാത്സല്യമാണ് ആ മുഖത്തു്. ഏതു പ്രശ്നവും ഹൃദയംതുറന്നു ചർച്ചചെയ്യാൻ താൻ സന്നദ്ധനാണെന്ന് വ്യക്തമാക്കുന്ന നിഷ്കളങ്കമായ മുഖഭാവം.

മുൻ നിരയിൽനിന്ന് ഒരു നേതാവ് ചാടി എഴുന്നേററു.

പരിചയപ്പെടുത്തലൊക്കെ പിന്നീടാകാം. പതിവുപോലെ ഓരോ ചായയും തന്ന് ഞഞ്ഞാപിഞ്ഞാപറഞ്ഞു് ഞങ്ങളെ തിരിച്ചയയ്ക്കാനാണോ ഉദ്ദേശിക്കുന്നതെന്ന് ആദ്യം വ്യക്തമാക്കണം. അതാണു മനസ്സിലിരിപ്പെങ്കിൽ ഞാനും എന്റെ സഖാക്കളും ഇവിടെ ഇരുന്നിട്ട് കാര്യമില്ല. ഞങ്ങളുടെ കേന്ദ്ര സെക്രട്ടേറിയററ് മുകുന്ദവിലാസം ലോഡ്ജിൽ യോഗം ചേർന്നുകൊണ്ടിരിക്കുകയാണ്. വിദ്യാർത്ഥി വർഗ്ഗത്തിന്റെ നീറുന്നപ്രശ്നങ്ങൾ ചർച്ച ചെയ്യാൻ.

ആ ഔദ്ധത്യം മന്ത്രി പുഞ്ചിരിയോടെ സഹിച്ചു.

ചായ മാത്രമല്ല, വടയും വാഴയ്ക്കാപ്പവും കൂടി തരുന്നുണ്ട്. വേണമെങ്കിൽ രണ്ടോ മൂന്നോ വട്ടം. വെറുതെ അങ്ങു പറഞ്ഞയയ്ക്കുന്ന പ്രശ്നവുമില്ല. നിങ്ങൾക്കു പറയാനുള്ളതൊക്കെ കേൾക്കാനാണ് ഞാനും ഉദ്യോഗസ്ഥന്മാരും ഇവിടെ ഇരിക്കുന്നതു്. അതിനാണല്ലോ നിങ്ങളെ വിളിച്ചതു്. അദ്ദേഹം സൗമ്യമായി പറഞ്ഞു.

ആരുടെയും ഔദാര്യത്തിനുവേണ്ടി ഭിക്ഷാപാത്രവുമായി വന്നവരല്ല ഞങ്ങൾ. വേറൊരു നേതാവ് അട്ടഹസിച്ചു. അവകാശങ്ങൾ കണക്കുപറഞ്ഞു നേടിയെടുക്കാനാ ഞാനും എന്റെ സംഘടനയും—

ഇരിയെടാ അവിടെ! മറെറാരററത്തുനിന്നൊരാക്രോശം.

നീ ആരെടാ ഇരിക്കാൻ പറയാൻ! ഒരു വെല്ലുവിളി.

ഇവിടെ വിളിച്ചിട്ടുള്ളതു് സർക്കാരിന്റെ പോക്കററ് സംഘടനകളെയാണെങ്കിൽ ആ കാര്യം തുറന്നു പറ. ഞങ്ങൾക്ക് വേറെ പണിയുണ്ട്. വക്കാലത്തു പിടിച്ചിട്ടുള്ളവർ മാത്രം ഇവിടെ ഇരുന്നാൽ മതിയല്ലോ.

വെല്ലുവിളികളും അട്ടഹാസങ്ങളുംകൊണ്ട് ഡർബാർഹാൾ മുഖരിതമായി. ഉച്ചഭാഷിണി അനുവദിക്കേണ്ടായിരുന്നു എന്ന് കഞ്ചുനായർക്കു തോന്നി. കാരണം, അലർച്ചകളും ആക്രോശങ്ങളും ഉച്ചഭാഷിണിയിൽക്കൂടി ആയാലേ ഗമയുള്ളു എന്നാണ് അലറുന്നവരുടെ ഭാവം. ദുസ്സഹമായ ശബ്ദമലിനീകരണം.

മന്ത്രി അക്ഷോഭ്യനായി എഴുന്നേററു നിന്നു.

ദയവുചെയ്ത് എന്റെ അനുജൻമാർ ഇങ്ങനെ തുടങ്ങരുതു്. വളരെ ഗൗരവമുള്ള കാര്യങ്ങളാണ് നമുക്കു ചർച്ചചെയ്തു തീരുമാനിക്കേണ്ടതു്. പരസ്പരമുള്ള വാഗ്വാദങ്ങൾ അവസാനിപ്പിച്ച് ശാന്തരായിരിക്കണം.

അദ്ദേഹത്തിന്റെ തുടരത്തുടരെയുള്ള അഭ്യർത്ഥനകൾക്ക് അല്പം ഫലമുണ്ടായെന്നു തോന്നി. ആക്രോശങ്ങളും ആരവങ്ങളും തെല്ലു ശമിച്ചു. ഉദ്യോഗസ്ഥന്മാർ ഓരോരുത്തരായി സ്വയം പരിചയപ്പെടുത്തി. ഈ പരിഷകളെ ആർക്കറിയണം എന്ന മട്ടിൽ നേതാക്കളിൽ ചിലർ അലസരായി കേട്ടിരുന്നു. സർക്കാരിന്റെ മർദ്ദനോപകരണങ്ങൾ എന്ന മട്ടിൽ ചിലർ വിദ്വേഷത്തോടെ നോക്കി. ഏഴു ചക്രം ശമ്പളം വാങ്ങിക്കുന്ന പെററിബൂർഷ്വാകൾ, മററു ചിലർ പരിഹാസത്തോടെ വീക്ഷിച്ചു.

നേതാക്കളുടെ ഊഴമായി.

ഗഗനൻ പൂവച്ചൽ—

ഇരിയെടാ അവിടെ—ഈ അററത്തുനിന്ന് തുടങ്ങട്ടെ.

ഈ അററത്തുനിന്ന് തുടങ്ങിയാൽ എത്തുവരുമെന്ന് ഞങ്ങൾ ഒന്നുനോക്കട്ടെ.

ആ കളി കയ്യിലിരിക്കട്ടെ. ഇതു് കോളേജും പള്ളിക്കൂടവുമല്ല. പറ നേതാവേ പേരു്!



കേൾക്കേണ്ടടാ നിന്റെ പേരു്!

അത്യുച്ചത്തിൽ ഉച്ചഭാഷിണി എടുത്തു് കയ്യിൽവച്ചുകൊണ്ട് ആദ്യത്തെ ആൾ അട്ടഹസിച്ചു, കോടതിവരാന്തയിൽ വിസ്താര ശിപായി തൊള്ളതുറന്ന് കേസ് വിളിക്കുന്നതുപോലെ.

ഗഗനൻ പൂവച്ചൽ, എം. എൻ. യു. (എ) സംസ്ഥാന പ്രസിഡൻറ്.

ഇരിയെടാ അവിടെ! നിന്നെ ആരാ സംസ്ഥാന പ്രസിഡൻറാക്കിയതു്?

തുടർന്ന് വീണ്ടും കോലാഹലം. ശാന്തരായിരിക്കാനുള്ള മന്ത്രിയുടെ നിരന്തരമായ അപേക്ഷകളെ മാനിച്ച് നേതാക്കൾ മിണ്ടാതിരുന്നു. അടുത്ത ആൾ എഴുന്നേററു.

കോഴിമുക്ക് രാജൻ, എം. എൻ. യു (ബി) സംസ്ഥാന ജനറൽ സെക്രട്ടറി.

പ്രദോഷ് തൃക്കിടേരി, പി. എക്സ്. വൈ. ഇസഡ്. സ്റ്റേററ് കമ്മിററി ചെയർമാൻ.

കേട്ടില്ല, ഒരു മൂലയിൽനിന്നും ആരോ വിളിച്ചു പറഞ്ഞു. താനാരാന്നാ പറഞ്ഞേ?

നിന്നെ ഒന്നും കേൾപ്പിക്കാനല്ല ഇങ്ങോട്ടു വന്നതു്, അണികളുടെ കരഘോഷങ്ങൾക്കിടയിൽ തൃക്കിടേരി അലറി.

എതിർകക്ഷിക്ക് മറുപടി പറയാൻ കഴിയുന്നതിനു മുൻപ് അടുത്ത ആൾ ചാടി എഴുന്നേററു: അലക്സ് ഒരുവാതിൽകോട്ട, പി. എക്സ്. വൈ. ഇസഡ്. വേലുപ്പിള്ള ഗ്രൂപ്പ് സ്റ്റേററ് കമ്മിററി ചെയർമാൻ.

തുടർന്ന് പുനരപി അട്ടഹാസങ്ങളും, അലർച്ചകളും. അത്യുച്ചത്തിൽ ഒരാവശ്യം മന്ത്രിക്കുനേരെ ആരോ ഉയർത്തി:

വേലുപ്പിള്ള ഗ്രൂപ്പിനെ ആരാണ് എന്നാണ് എന്തിനാണ് അംഗീകരിച്ചതെന്ന് ഞങ്ങൾക്കറിയണം. വിദ്യാർത്ഥിവർഗ്ഗമാണോ അതോ ഈ സർക്കാരാണോ? ഇട്ടിയാരാ ഗ്രൂപ്പിനു് അർഹമായ പ്രാതിനിധ്യം കിട്ടണം. മന്ത്രി ഒളിച്ചുകളി അവസാനിപ്പിക്കണം.

വേലുപ്പിള്ള ഗ്രൂപ്പിനെ ചർച്ചയിൽ പങ്കെടുക്കാൻ അനുവദിക്കാൻ പാടില്ല. അനുവദിച്ചാൽ ഞങ്ങൾ വാക്കൗട്ട് നടത്തും. ഒരു ഭീഷണി മുഴങ്ങി.

മന്ത്രിയുടെ മുഖത്തെ ഞരമ്പുകൾ വലിഞ്ഞു മുറുകി. സ്വയം നിയന്ത്രിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു:

ചർച്ച തുടങ്ങിയില്ല, അതിനു മുമ്പേ പരസ്പരം കലഹിച്ചാലോ? എന്റെ പ്രിയപ്പെട്ട സുഹൃത്തുക്കൾ ശാന്തരായിരിക്കണം. ഇട്ടിയാരാ ഗ്രൂപ്പിന്റെ സ്റ്റേററ് കമ്മിററി ചെയർമാൻ വന്നെത്തിയ സ്ഥിതിക്ക് അദ്ദേഹവും ചർച്ചയിൽ പങ്കെടുക്കട്ടെ. വേലുപ്പിള്ള ഗ്രൂപ്പിനു് പറയാനുള്ളതും നമുക്കു കേൾക്കാം.

വളരെ അധികം അട്ടഹാസങ്ങൾ ഒന്നിച്ചുയർന്നു.

വേലുപ്പിള്ള ഗ്രൂപ്പിനെ താങ്ങി നിറുത്തേണ്ടതു് പൊളിഞ്ഞു പാളീസായ ഈ സർക്കാരിന്റെ ആവശ്യമായിരിക്കും. പക്ഷേ, അംഗീകൃതസംഘടന ഞങ്ങളുടേതാണ്. സാക്ഷാൽ ഇട്ടിയാരാ ഗ്രൂപ്പ്. വേണമെങ്കിൽ വേലുപ്പിള്ള ഗ്രൂപ്പ് മിണ്ടാതിരുന്ന്, വടയും വാഴയ്ക്കാപ്പവും കഴിച്ച് പൊയ്ക്കൊള്ളട്ടെ.

ഒരുവാതിൽകോട്ടയെ സംസാരിക്കാൻ അനുവദിച്ചില്ലെങ്കിൽ ഞങ്ങൾ ചർച്ചയ്ക്കില്ല. വേലുപ്പിള്ളഗ്രൂപ്പുകാർ ഗർജ്ജിച്ചു. സർക്കാരിന്റെ എൻപിള്ള നയം—

ഭാഗ്യവശാൽ സ്വയം പരിചയപ്പെടുത്താനുള്ള അത്യാർത്തിയോടെ അടുത്ത ആൾ ചാടി എഴുന്നേററു. ഊരൂട്ടമ്പലം ശശി, കെ. എൽ. പി. (പുല്ലറെസ്റ്റി ഗ്രൂപ്പ്)

ആരാടാ ഈ പുല്ലറെസ്റ്റി? ആരോ അലറി.

പതിന്നാലു ലോകങ്ങളും ദഹിപ്പിക്കുന്ന രൂക്ഷമായ ഒരു നോട്ടത്തോടെ ഊരൂട്ടമ്പലം ചോദ്യകർത്താവിന്റെ നേരെ തിരിഞ്ഞു:

അറിയണോടാ പുല്ലറെസ്റ്റി ആരെന്ന്? ഈ ഹാളിൽനിന്നു ഇറങ്ങി വെളിയിൽ വാ, കാണിച്ചുതരാം!

വരാമെടാ, വരാം. സൈക്കിൾ ചെയിനും കുറുവടിയും ഞങ്ങടേം കൈയിലുണ്ട്.

കഞ്ചുനായർ ഞെട്ടി. സൈക്കിൾ ചെയിനും കുറുവടിയും! പേനയും പെൻസിലും പിടിക്കേണ്ട ഇളംകൈകളിലാണ് മാരകായുധങ്ങൾ കൊണ്ടുനടക്കുന്നതു്! അവരുടെ കുടുംബങ്ങളുടെ കഥയോർത്തു. പകലന്തിയോളം എല്ലുനുറുങ്ങെ പണിയെടുക്കുന്ന അച്ഛൻ; രോഗിണിയായ അമ്മ; പ്രായമായ സഹോദരികൾ. കഞ്ചുനായർക്കു ദുഃഖം തോന്നി. ഒരുകാലത്തു് താനും ഒരു വിദ്യാർത്ഥി ആയിരുന്നു. പക്ഷേ അന്ന് വായിക്കുവാനും പഠിക്കുവാനുമായിരുന്നു ആഗ്രഹം, വിദ്യാർത്ഥി പ്രസ്ഥാനത്തോട് പൂർണ്ണമായ അനുഭാവം ഉണ്ടായി

രുന്ന എങ്കിൽകൂടി. ഗാന്ധിയും ജയപ്രകാശും അശോക്മേത്തയും മുതൽ മാർക്സും ലെനിനും എം. എൻ. റോയിയുംവരെയുള്ള താത്ത്വികാചാര്യന്മാരുടെ ഗ്രന്ഥങ്ങൾ ആവേശത്തോടെ വായിച്ചു പഠിച്ചു. ഒരു പുതിയ മാനവികത അവയിൽ ദർശിച്ചു. അതു ജീവിതത്തിന്റെ അന്തർധാരയിൽ അലിഞ്ഞുചേർന്നു. ചിന്ത പുതിയ ചക്രവാളങ്ങൾ കണ്ടെത്തി. അന്നും ഇന്നും തമ്മിലുള്ള ഭീമമായ അന്തരം ഓർത്ത് കുഞ്ചുനായർ നെടുവീർപ്പിട്ടു.

സമൃദ്ധമായ താടി തടവിക്കൊണ്ട് അടുത്ത നേതാവ് എഴുന്നേററു: വഴുതന വിജയൻ, ബി. സി. ഡി. വെങ്കിടറെഡ്ഡി ഗ്രൂപ്പ്.

മാത്യൂസ് മണിമൂളി, അഖിലകേരള തയ്യൽ വിദ്യാർത്ഥി കോൺഫെഡറേഷൻ പ്രസിഡൻറ്.

തയ്യൽ വിദ്യാർത്ഥിയോ? തന്നെ ആരു വിളിച്ചെടാ ഇവിടെ? വീണ്ടും ഒരാക്ഷേപം.

ഒരു സബ്മിഷൻ ഉണ്ട്, തൃക്കിടേരി ചാടിയെഴുന്നേററു.

അവന്റെ സബ്മിഷൻ അനുവദിച്ചാൽ ഞങ്ങൾക്കും കുറെ സബ്മിഷനുകളുണ്ട്. മന്ത്രി അതും കേൾക്കണം. ചിററമ്മനയം ഇവിടെ നടക്കാൻ പോകുന്നില്ല.

കമ്പൂച്ചിയായിലെ സംഭവവികാസങ്ങൾ ചർച്ച ചെയ്യുന്നുണ്ടോ എന്ന് ഞങ്ങൾക്കറിയണം. മറെറാരാൾ വിളിച്ചു പറഞ്ഞു.

അതിനുമുൻപ് എൽ സാൽവഡോറിലെ പ്രശ്നങ്ങൾ ചർച്ചചെയ്യണം. അവിടെ വിദ്യാർത്ഥിവർഗ്ഗം സമരത്തിന്റെ തീച്ചൂളയിലാണ്, രവി മുള്ളിക്കുളങ്ങര ഓർമ്മിപ്പിച്ചു.

വേണ്ടാ, കമ്പൂച്ചിയാതന്നെ ആദ്യം ചർച്ചചെയ്യണം.

ഒരിക്കൽകൂടി ആരവങ്ങളുടെ ഒരു പ്രവാഹം ആരംഭിച്ചു. ശബ്ദഘോഷങ്ങൾക്കിടയിൽ കോഫിഹൗസിൽനിന്നും ചായയും വടയും വാഴയ്ക്കാപ്പവും വന്നെത്തി. വന്യമായ ആവേശത്തോടെ വിദ്യാർത്ഥിവർഗ്ഗം അവയെ നേരിട്ടു.

കുഞ്ചുനായർ ചത്തുപോയ ക്ലോക്കിലേക്കും വീണ്ടും തന്റെ വാച്ചിലേക്കും നോക്കി. മണി എട്ടു കഴിഞ്ഞു. അജണ്ടയിലേക്കു കടന്നിട്ടുപോലുമില്ല. അഞ്ചുമണിക്കൂർ വെറുതെ പോയി.

ചായയും വടയും വാഴയ്ക്കാപ്പവും അപ്രത്യക്ഷമായപ്പോൾ വർദ്ധിച്ച വീറോടെ ശബ്ദങ്ങൾ വീണ്ടും ഉയർന്നു.

ഞങ്ങളുടെ നാട്ടിൽ, കൊടുമുള്ളുമത്തായി എന്ന പാവപ്പെട്ട കർഷകന്റെ ഏകപുത്രനും പി. എക്സ്. വൈ. ഇസഡ് കുഞ്ഞുരാമൻ ഗ്രൂപ്പിന്റെ ഇടുക്കി ജില്ലാ ട്രഷററുമായ പവനൻ കഴുതയുരുട്ടിയെ സ്ഥലം ഇഞ്ചാർജ്ജും ഒരു സംഘം കിങ്കരൻമാരും കൂടി മൃഗീയമായി ശകാരിച്ച സംഭവം ചർച്ചചെയ്യണം. ഒരു നേതാവ് ആവശ്യപ്പെട്ടു.

കഴുതയുരുട്ടിയല്ല്യോ ഒരു കോഴി മോഷണക്കേസിൽ പ്രതിയായതു്? ഒരു ഇൻറർപ്ഷൻ.

കഴുതയുരുട്ടിയല്ല തന്റെ കൊല്ലം ജില്ലാ സെക്രട്ടറി ഭരതൻ മുഖത്തലയാ പ്രതിയായതു്. അതും കോഴിമോഷണക്കേസിലല്ല, കള്ളവാററു കേസിൽ! അറിയാമോ? നേതാവ് തിരിച്ചടിച്ചു.

കഴുതയുരുട്ടി സംഭവം ചർച്ചചെയ്യുന്നെങ്കിൽ 71 മുതൽ ഇങ്ങോട്ടുള്ള സകല വിദ്യാർത്ഥി മർദ്ദനങ്ങളും ചർച്ചചെയ്യണമെന്നാ എന്റെയും എന്റെ സംഘടനയുടെയും ഉറച്ച അഭിപ്രായം. ഒരുവാതൽകോട്ട ഡിമാൻഡ് മുന്നോട്ടുവച്ചു.

71 പോരാ, 57 മുതലുള്ള എല്ലാ കിരാത സംഭവങ്ങളും ചർച്ചചെയ്യണം. ബന്ധപ്പെട്ടവരുടെ കറുത്ത കൈകൾ ഇടപെട്ടമെന്നുള്ളതിനാൽ 57 മുതലുള്ള സകല കിരാതൻമാരെയും സസ്പെൻഡുചെയ്തു് മാററിനിറുത്തിയിട്ടുവേണം ചർച്ച ആരംഭിക്കേണ്ടതെന്നാണ് എന്റെ സംഘടനയുടെ സുചിന്തിതമായ ആവശ്യം. മുള്ളിക്കുളങ്ങര ഊന്നിപ്പറഞ്ഞു.

നാണപ്പണിക്കർ കമ്മിഷൻ റിപ്പോർട്ടു ഉടൻ മേശപ്പുറത്തുവയ്ക്കണം.

നാണപ്പണിക്കർ കമ്മിഷൻ വിദ്യാർത്ഥിവിരുദ്ധമായ ഒരു നിലപാടാണു സ്വീകരിച്ചിട്ടുള്ളതു്. നാണപ്പണിക്കരെ പ്രോസിക്യൂട്ട് ചെയ്യണം. അതിനു് ഈ സർക്കാർ തയ്യാറുണ്ടോ എന്നാണ് എനിക്കും എന്റെ സംഘടനയ്ക്കും അറിയേണ്ടതു്. അതോ അഴകൊഴമ്പൻ നയം തുടരാനാണോ ഭാവം? മണിമൂളി ചോദിച്ചു.

നാണപ്പണിക്കർ മാത്രമല്ല നെടുങ്ങാടി കമ്മിഷൻറിപ്പോർട്ടും ചർച്ചചെയ്യേതീരൂ.

നെടുങ്ങാടി കമ്മിഷൻ റിപ്പോർട്ട് ചർച്ചചെയ്യേണ്ട യാതൊരാവശ്യവുമില്ല.

ഇരിയെടാ കോഴിമുക്കേ അവിടെ!

ഇറങ്ങിപ്പോടാ തൃക്കിടേരി! അലവലാതി!

തുടർന്നു് വീണ്ടും വാഗ്വാദങ്ങളും പോരിന്റ വിളികളും.

ഞങ്ങടെ പന്ത്രണ്ടിന ചാർട്ടർ ഉടൻ ചർച്ച ചെയ്യണം. ചെയ്യേ തീരൂ, കോഴിമുക്ക് അലറി.

പന്ത്രണ്ടോ? എഴുപത്തിനാലിനമാ ഞങ്ങടേതു്. അതിൽ നിന്റെ പന്ത്രണ്ടും പെടും. അതുകൊണ്ട് ഞങ്ങടേതു് ആദ്യമെടുക്കണം. തൃക്കിടേരിയാണ്.

വിദ്യാർത്ഥിവർഗ്ഗത്തിന് ആഴ്ചയിൽ ഒരു ദിവസം മതി ഹാജർ എന്ന ഞങ്ങടെ സംഘടനയുടെ പ്രമേയം കണ്ടിട്ടും മന്ത്രി അനങ്ങാമ്പാറനയം...

ഒരു പോയിൻറ് ഒഫ് ഓർഡർ—

കോഴി ബിരിയാണി വിതരണം പ്രീഡിഗ്രി ക്ലാസ്സുവരെ സൗജന്യമാക്കണമെന്ന് ഞങ്ങളാവശ്യപ്പെടുന്നു.

സിനിമാതിയേററുകളിൽ എഴുപത്തഞ്ചുശതമാനം സൗജന്യം തരുന്നോ ഇല്ല്യോ എന്നു് വേലുപ്പിള്ള ഗ്രൂപ്പിനറിയണം. അതോ കുത്തക മുതലാളിമാരെ പ്രീണിപ്പിക്കുന്ന നയം തുടരാനാണോ മന്ത്രിയുടെ ഭാവം? ഒരുവാതിൽകോട്ട ഒരുകെട്ടു കടലാസ്സുയർത്തിക്കൊണ്ടു ചോദിച്ചു.

സർ, സർ, എന്റെ പോയിൻറ് ഒഫ്—

പ്രിൻസിപ്പൽമാരെ വിദ്യാർത്ഥികൾ തിരഞ്ഞെടുക്കണമെന്നാ ഞങ്ങടെ ഒന്നാമത്തെ ഡിമാൻഡ്, മുള്ളിക്കുളങ്ങര ചൂണ്ടിക്കാണിച്ചു.

പോരാ പോരാ! വൈസ്ചാൻസലറായി ആറാറുമാസം റൊട്ടേഷനിൽ വിദ്യാർത്ഥികളെ വയ്ക്കാതെ പററുകേല, മണിമൂളി അലറി.

അടിയന്തരമായി ഒരു യുവജനകോർപ്പറേഷൻ...

ക്യാബിനററിൽ വിദ്യാർത്ഥിവർഗ്ഗത്തിനു പ്രാതിനിധ്യം തരണമെന്ന ഡിമാൻഡിന്മേൽ ഈ സർക്കാരിന്റെ നിലപാടു് ഈ നിമിഷം അറിയണം.

മേശപ്പുറത്തുവച്ചിരുന്ന മൈക്കുകൾ ഭീമന്റെ ഗദപോലെ കയ്യിൽ എടുത്തുപിടിച്ചുകൊണ്ടാണ് ഓരോരുത്തരും അലറുന്നതു്. മൈക്കുകൾക്ക് ആയുർബലം ഉള്ളതുകൊണ്ടാവണം, അവ വയറുകളിൽനിന്നും പറിഞ്ഞുപോന്നില്ല.

നിർഘോഷം ദുസ്സഹമായപ്പോൾ വിവരമുള്ള മൈക്ക് ഓപ്പറേററർ മൈക്ക് ഓഫ് ചെയ്തു. പക്ഷേ, വെളുക്കാൻ തേച്ചതു് പാണ്ടായി.

ഇതു് ദുരുദ്ദേശപരവും രാഷ്ട്രീയപ്രേരിതവുമാണെന്നു് ഞങ്ങൾ ആരോപിക്കുന്നു. ഈ പുഴുത്തുനാറിയ സർക്കാരിന്റെ മൈക്കില്ലാതെ ഞങ്ങൾക്ക് ശബ്ദമുയർത്താമോ എന്നു നോക്കട്ടെ! മൈക്ക് ഓഫ് ചെയ്തു്, രക്തവും വിയർപ്പും നൽകി ഞങ്ങൾ തലമുറതലമുറയായായി നേടിയെടുത്ത അഭിപ്രായപ്രകടന സ്വാതന്ത്ര്യം തടഞ്ഞുവയ്ക്കാമെന്നു് ഈ ഇരിക്കുന്ന മന്ത്രിയും അദ്ദേഹത്തിന്റെ കീശസംഘടനകളും കരുതുന്നുണ്ടെങ്കിൽ അവർ മൂഢസ്വർഗ്ഗത്തിലാണ്! എട്ടുദിക്കും പൊട്ടുമാറു് ഒരലർച്ച.

മന്ത്രിയുടെ ക്ഷമയററു. ചാടിയെഴുന്നേററു്, സ്വതസ്സിദ്ധമായ ഗംഭീരസ്വരത്തിൽ അദ്ദേഹം ഗർജ്ജിച്ചു:

ഒററ അക്ഷരംപോലും ആരും ഇനിയും മിണ്ടിപ്പോകരുതു്. കുഞ്ഞുങ്ങളാണല്ലോ എന്നു കരുതി ഇത്രയും ക്ഷമിച്ചു. പക്ഷേ മന്ത്രിയും മനുഷ്യനാണ്. മന്ത്രിയുടെ ക്ഷമയ്ക്കും ഒരതിരുണ്ട്. അതു മനസ്സിലാക്കണം. നേതാക്കൻമാരായാൽപോരാ, അല്പമെങ്കിലും വിവരവുംകൂടി വേണം. അന്തസ്സായി പെരുമാറാൻ പഠിക്കണം. നീയൊക്കെ ജനിക്കുന്നതിനു് അര നൂററാണ്ടുമുൻപ് വിദ്യാർത്ഥിപ്രസ്ഥാനത്തിനു വേണ്ടി അടിയും തൊഴിയും ചവിട്ടും കൊണ്ടവരാണു ഞങ്ങൾ. നീയൊക്കെ മുലകുടിക്കുന്ന പ്രായത്തിൽ ഞങ്ങൾ ജയിലിൽ കിടന്നു ചോളക്കഞ്ഞി കുടിക്കുകയും മൂട്ടകടി കൊള്ളുകയും ആയിരുന്നു. ഏററവും കുറഞ്ഞപക്ഷം, പ്രായത്തോടുള്ള ബഹുമാനമെങ്കിലും കാണിക്കാൻ കഴിയണം. അതിനു് തയ്യാറില്ലാത്തവൻ നേതാവ് എന്ന പേരിനുപോലും അർഹനല്ല.

ഒരു പെരുമഴപെയ്തു തോർന്നപോലെ കോലാഹലങ്ങൾ കെട്ടടങ്ങി. രൂക്ഷമായ ആ ഗർജ്ജനത്തിന്റെ പ്രതിധ്വനിമാത്രം ഡർബാർ ഹാളിൽ അവശേഷിച്ചു. വീരഭദ്രൻമാർ ആട്ടിൻകുട്ടികളെപ്പോലെ ശാന്തരായി. ഞെട്ടി വിറച്ച് സ്വസ്ഥാനങ്ങളിലിരുന്നു.

കുഞ്ചുനായർ പുഞ്ചിരിച്ചു. മണി പന്ത്രണ്ടായി. ഒരു നാലുമണിക്കൂറിനു മുൻപെങ്കിലും മന്ത്രിക്കു് ഈ ബുദ്ധിതോന്നിയിരുന്നെങ്കിൽ എത്ര നന്നായിരുന്നു!

# വിപ്ലവകാരികൾ ഐക്യത്തിലേക്ക്

ഇന്ത്യയിലെ വിപ്ലവ പ്രസ്ഥാനം, എണ്ണമറ്റ രക്തസാക്ഷികളുടെ ആത്മത്യാഗത്തിൽ സംരക്ഷിക്കപ്പെട്ടതും ദുരിതമനുഭവിക്കുന്ന മുഴുവൻ ജനങ്ങളുടേയും യഥാർത്ഥ മോചനത്തിനു വഴിയൊരുക്കാൻ കഴിയുന്നതുമായ ഒരേയൊരു പ്രസ്ഥാനം ഇന്നഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന സജീവമായ ഒരു പ്രശ്നമാണ് വിപ്ലവകാരികളുടെ ഐക്യം. ഇന്ത്യയിൽ ഇന്നോളം നടന്ന വിപ്ലവസമരങ്ങളിൽ ഗുണപരമായി ഒരു പുതിയ വിതാനത്തിലേക്കുയർന്ന നക്സൽബാരിയാൽ പുനർവാർത്തെടുക്കപ്പെട്ട വിപ്ലവപ്രസ്ഥാനത്തിൽ പ്രവർത്തിക്കുന്ന വിപ്ലവകാരികൾ ഈ പ്രശ്നങ്ങളിൽ തങ്ങളുടേതായ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുമുണ്ട്. 1980 ഒക്ടോബർ–നവംബർ ലക്കം "ഫ്രോണ്ടിയറി"ൽ നാഗഭൂഷൺ പട്നായക് ചെയ്ത ആഹ്വാനത്തേയും അതിന്മേൽ വിപ്ലവകാരികൾക്കിടയിൽ നടന്നുകൊണ്ടിരിക്കുന്ന രൂക്ഷമായ വാദപ്രതിവാദങ്ങളേയും അവയുടെയൊക്കെ പ്രതിഫലനമെന്ന നിലയ്ക്ക് പ്രത്യക്ഷപ്പെട്ട പതിമൂന്ന് മാർക്സിസ്റ്റ്–ലെനിനിസ്റ്റ് ഗ്രൂപ്പുകളുടെ സംയുക്ത പ്രസ്താവനയേയും, ഐക്യം ഈ കാലഘട്ടത്തിന്റെ ആവശ്യമാണെന്നു മനസ്സിലാക്കുന്നവരെന്ന നിലയ്ക്ക് നാമെങ്ങനെ വീക്ഷിക്കുന്നുവെന്ന പ്രശ്നമുദ്ഭവിക്കുന്നു. ആ സംയുക്ത പ്രസ്താവനയിൽനിന്നു പിൻവാങ്ങിക്കൊണ്ടും ഐക്യത്തിന്റെ അടിസ്ഥാനങ്ങളെക്കുറിച്ച് തങ്ങൾക്കുള്ള കാഴ്ചപ്പാട് വിശദീകരിച്ചുകൊണ്ടുമുള്ള സി. പി. ഐ. (എം. എൽ.) പുനഃസംഘടനാക്കമ്മിറ്റിയുടെ ആഹ്വാനവും പ്രമേയവും ഈ സന്ദർഭത്തിൽ ഗൗരവപൂർവ്വം കണക്കിലെടുക്കപ്പെടേണ്ട ഒരു ചിന്താധാരയാണ്.

തീർച്ചയായും വിപ്ലവകാരികളുടെ ഐക്യം ഒരു നല്ല കാര്യമാണ്. പക്ഷേ, ആരാണ് വിപ്ലവകാരികൾ? മഹാനായ ലെനിൻ പറഞ്ഞു: "ഐക്യമെന്നത് ഒരു മഹത്തായ കാര്യമാണ്, ഒരു മഹത്തായ മുദ്രാവാക്യമാണ്. പക്ഷേ, തൊഴിലാളികളുടെ ആദർശലക്ഷ്യത്തിന് ആവശ്യമുള്ളത് മാർക്സിസ്റ്റുകളുടെ ഐക്യമാണ്, അല്ലാതെ മാർക്സിസ്റ്റുകളും മാർക്സിസത്തിന്റെ എതിരാളികളും വളച്ചൊടിപ്പുകാരും തമ്മിലുള്ള ഐക്യമല്ല." അപ്പോൾ ഇന്ന് ഇന്ത്യയിലെ യഥാർത്ഥ മാർക്സിസ്റ്റുകൾ ആരെന്ന് നിർണ്ണയിക്കുന്നതിന്റെ അടിസ്ഥാനമെന്താണ്? നക്സൽബാരിയുടെ മാർഗ്ഗം ഇന്ത്യയുടെ വിമോചനത്തിന്റെ മാർഗ്ഗമായി അംഗീകരിക്കുകയും ഇന്ത്യയിൽ ഇന്ന് നടക്കേണ്ടത് സാമ്രാജ്യത്വവിരുദ്ധ, ഫ്യൂഡൽ വിരുദ്ധ പുത്തൻ ജനാധിപത്യ വിപ്ലവമാണെന്ന് അംഗീകരിക്കുകയും എന്നാൽ വ്യത്യസ്തവും വിരുദ്ധവുമായ പ്രത്യയശാസ്ത്ര നിലപാടുകളിൽ നിൽക്കുകയും അവയുടെ അടിസ്ഥാനത്തിൽ പ്രായോഗിക പ്രവർത്തനങ്ങളിലേർപ്പെടുകയും ചെയ്യുന്നവരുടെ ഐക്യമാണ് നാം ഇവിടെ ചർച്ച ചെയ്യുന്നത്. ഈ ഐക്യം നേടാനുള്ള മാർഗ്ഗമെന്താണ്? എല്ലാ വിഭാഗങ്ങളിലുമുള്ള ശരിയും തെറ്റും ഒരു ദീർഘിച്ചുപോകുന്ന പ്രക്രിയയിലൂടെ ധ്രുവീകരിക്കപ്പെടുകയും അത് ഒരു പൊതു പ്രസ്ഥാനത്തിന്റെ ഭാഗമാവുകയും ചെയ്യുന്നത് എങ്ങനെയാണ്? ഇന്ന് വിപ്ലവപ്രസ്ഥാനത്തിന്റെ ഭാഗങ്ങളായി നിൽക്കുന്ന വ്യത്യസ്ത വിഭാഗങ്ങൾ പ്രധാനപ്പെട്ടതും അല്ലാത്തവയുമായ പല കാര്യങ്ങളുടെയും അന്യോന്യം യോജിപ്പും വിയോജിപ്പും പ്രകടമാക്കുന്നു. ഇതിൽ ഏതെങ്കിലുമൊരു വിഭാഗം ഉന്നയിക്കുന്ന ഐക്യത്തിനായുള്ള ഉപാധികളിൽ തങ്ങളുടെ അപ്രമാദിത്വത്തിലുള്ള അന്ധമായ വിശ്വാസമാണ് അവരെ നയിക്കുന്നതെങ്കിൽ അവർക്ക് ഇനിയും സംഭവിക്കാനിരിക്കുന്നത് മാരകമായ തെറ്റുതന്നെയാണ്. ഐക്യത്തെ സംബന്ധിച്ച നാഗഭൂഷന്റെ ആഹ്വാനം വിപ്ലവത്തെ ഗൗരവപൂർവം കാണുന്ന ഏതൊരാളും പരിഗണിക്കുകയും അതിന്റെ തെറ്റായ നിഗമനങ്ങളെ വിമർശിക്കുകയും അതിന്റെ പൊതുവായ അവശ്യകതയെ ഉയർത്തിപ്പിടിക്കുകയും ചെയ്യേണ്ടതുണ്ട്. മറിച്ച് അതിനെ വെറും "അവ്യക്തമായ പിറുപിറുക്കലായി" ചിത്രീകരിച്ച് പൂർണ്ണമായും നിരാകരിക്കുന്നത് ഒട്ടുംതന്നെ ശരിയല്ലാത്ത കാഴ്ചപ്പാടാണ്.

വിപ്ലവകാരികളുടെ ഐക്യം നല്ലതാണ്. പക്ഷേ, ആരാണ് വിപ്ലവകാരികൾ? ഇന്ത്യയിലെ വിപ്ലവകാരികളുടെ ഐക്യത്തെ ലേഖിക വിലയിരുത്തുന്നു.

## അജിത

വ്യക്തിപരവും അടവുപരവുമായ പ്രശ്നങ്ങളും "ഞാനെന്ന ഭാവ"വും അതുപോലുള്ള ചെറു പ്രശ്നങ്ങളുമാണ് വിപ്ലവകാരികളെ ഭിന്നിപ്പിച്ചുനിറുത്തുന്നതെന്ന നാഗഭൂഷന്റെ അഭിപ്രായം യാഥാർത്ഥ്യവുമായി കുറേയൊക്കെ ബന്ധമുള്ള ഒന്നാണ്. തീർച്ചയായും നക്സൽബാരി പ്രസ്ഥാനത്തെ ശിഥിലീകരിക്കുന്നതിന് ഇത്തരം പ്രശ്നങ്ങൾ അതിന്റേതായ പങ്കു വഹിച്ചിട്ടുണ്ട്. ഇന്നും അതു നിലനിൽക്കുന്നുണ്ട്. വാക്കിൽ തങ്ങൾക്ക് തെറ്റുപറ്റാനുള്ള സാദ്ധ്യതകൾ അംഗീകരിക്കുന്നുവെന്നൊക്കെ പറയാറുണ്ടെങ്കിലും തങ്ങൾ പരിപൂർണ്ണമായും ശരിയാണെന്നും തങ്ങൾക്ക് വിയോജിപ്പുള്ള ആശയമുന്നയിക്കുന്ന ഏതൊരാളും "പിന്തിരിപ്പനും" "തിരുത്തൽവാദി"യുമാണെന്ന നിലപാട് മിക്കവാറും എല്ലാ വിപ്ലവ വിഭാഗങ്ങളും എടുക്കാറുണ്ടെന്നുള്ളതും വാസ്തവമാണ്. ഇനിയും അത്തരമൊരു നിലപാട് ആരെങ്കിലും തുടരുന്നുവെങ്കിൽ അതു വിപ്ലവകാരികളുടെ ഐക്യത്തിനുപകരം കൂടുതൽ ശിഥിലീകരണത്തിലേക്കായിരിക്കും നയിക്കുക. മാർക്സിസം – ലെനിനിസം – മാവോ സേതുങ് ചിന്തയുടെ മാർഗ്ഗദർശനത്തിൻ കീഴിൽ ഇന്ത്യയുടെ പുത്തൻ ജനാധിപത്യ വിപ്ലവം മുന്നോട്ടുകൊണ്ടുപോവാൻ ആഗ്രഹിക്കുന്ന എല്ലാവിഭാഗങ്ങളും ഒരു യഥാർത്ഥ മാർക്സിസ്റ്റ്–ലെനിനിസ്റ്റ് പ്രസ്ഥാനത്തിനുണ്ടായിരിക്കേണ്ട സഹിഷ്ണുത സ്വന്തമാക്കുകയും തങ്ങളുടെ ഇന്നോളമുള്ള പ്രവർത്തനങ്ങളെ വിമർശനാത്മകമായി വിലയിരുത്തുകയുംവേണം. ആത്മാർത്ഥമായ സ്വയം വിമർശനമെന്ന തൊഴിലാളിവർഗ്ഗപ്രവർത്തനശൈലി ഉൾക്കൊള്ളുന്നതുവഴി മാത്രമേ യഥാർത്ഥ ഐക്യത്തിനുള്ള ഉപാധികൾ ഒരുക്കപ്പെടുകയുള്ളൂ. പ്രത്യയശാസ്ത്രരംഗത്ത് സ്വന്തം നിലപാടുകളിൽ ഉറച്ചുനിൽക്കുമ്പോൾത്തന്നെ വിപ്ലവവിഭാഗങ്ങൾ തമ്മിൽ അയവേറിയ ഒരു സമീപനം കൈക്കൊള്ളുകയും ഓരോരുത്തരുടേയും ആശയങ്ങൾ തമ്മിൽ സജീവമായ സംഘട്ടനത്തിനു ക്ലുപ്തമായ ഒരു വേദിയൊരുക്കുകയും അറിവും അനുഭവവും പരസ്പരം കൈമാറുകയും ചെയ്യേണ്ടതുണ്ട്. അതിനു പ്രായോഗിക സാദ്ധ്യതകൾ ഇനിയും രൂപപ്പെട്ടിട്ടില്ലെങ്കിലും അതിനു വേണ്ട ശ്രമങ്ങൾക്ക് എല്ലാ വിഭാഗങ്ങളും മുൻകൈയെടുക്കേണ്ടതുണ്ട്. അങ്ങനെ മാത്രമേ ഈ കാലഘട്ടത്തിലെ ചുമതലകൾ നിറവേറ്റാൻ കഴിവുള്ള പാർട്ടിയും നേതൃത്വവും ഉടച്ചുവാർക്കപ്പെടുകയുള്ളൂ.

തുടർന്ന് ചൈനാപ്രശ്നത്തിൽ മാത്രമാണ് വിപ്ലവകാരികൾ തമ്മിൽ ഗുരുതരമായ പ്രത്യയശാസ്ത്രഭിന്നതകളുള്ളതെന്നും മറ്റു പ്രശ്നങ്ങൾ അപ്രധാനമാണെന്നും നാഗഭൂഷൻ പറയുന്നു. ഈ നിലപാടിനോട് നക്സൽബാരി സായുധകാർഷിക ഉയർത്തെഴുന്നേൽപ്പുതൊട്ട് ഇന്നോളമുള്ള വിപ്ലവപ്രസ്ഥാനത്തിന്റെ വികാസപരിണാമങ്ങളെ സൂക്ഷ്മമായി വിലയിരുത്തുന്ന ഒരാൾക്കും യോജിക്കാനാവില്ല. സി. പി. ഐ. (എം. എൽ.) സ്ഥാപനംതൊട്ട് ഇന്നോളം അനവധി പ്രത്യയശാസ്ത്രപ്രശ്നങ്ങൾ ഗുരുതരമായി ഉയർന്നുവന്നിട്ടുണ്ട്. ഇന്നും അതു വ്യത്യസ്ത തട്ടുകളിൽ നിലനിൽക്കുകയും ചെയ്യുന്നു. പാർട്ടിസ്ഥാപനത്തിനു ശേഷമുണ്ടായ തിരിച്ചടികളിലേക്കും ശിഥിലീകരണത്തിലേക്കും നയിച്ച പ്രായോഗിക പ്രവർത്തനങ്ങൾക്കു മാർഗ്ഗദർശകമായിത്തീർന്ന സൈദ്ധാന്തികാടിത്തറയെ കാണാതെ അവയെ വെറും 'അടവുപരമായ പ്രശ്നങ്ങളാക്കി' വെട്ടിച്ചുരുക്കുന്നതുവഴി പ്രശ്നങ്ങളെ അമിതമായി ലളിതമാക്കുകയാണ് നാഗഭൂഷൺ ചെയ്യുന്നത്.

വർത്തമാന ഇന്ത്യൻ സമൂഹത്തിലെ പരിഹരിക്കപ്പെടേണ്ട മുഖ്യവൈരുദ്ധ്യത്തെക്കുറിച്ചും, മുഖ്യവൈരുദ്ധ്യം ഫ്യൂഡലിസവും വിപുലമായ ബഹുജനവിഭാഗങ്ങളും തമ്മിലുള്ളതാണെന്ന സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ രൂപംകൊണ്ടിട്ടുള്ള 1970-ലെ ഒന്നാം പാർട്ടികോൺഗ്രസ് റിപ്പോർട്ടിനെക്കുറിച്ചുമൊക്കെ ഇന്നും വിരുദ്ധമായ അഭിപ്രായങ്ങൾ വിപ്ലവവിഭാഗങ്ങൾക്കിടയിൽ നിലനിൽക്കുന്നു. ഇന്ത്യൻ വിപ്ലവത്തിന്റെ ഇന്നത്തെ ഘട്ടത്തിൽ മുഖ്യശത്രു ഫ്യൂഡലിസമാണെന്നും, സോവിയറ്റ് സോഷ്യൽ സാമ്രാജ്യത്വമാണെന്നും, രണ്ടു വൻശക്തികളുടെ നേതൃത്വത്തിലുള്ള സാമ്രാജ്യത്വമാണെന്നുമുള്ള അഭിപ്രായങ്ങൾ വച്ചുപുലർത്തുന്ന വിഭാഗങ്ങളായി പൊതുവിൽ ഇവരെ തരംതിരിക്കാവുന്നതാണ്. ഓരോ വിഭാഗവും താന്താങ്ങളുടെ പ്രത്യയശാസ്ത്രധാരണയുടെ അടിസ്ഥാനത്തിലാണ് പ്രായോഗിക പ്രവർത്തനങ്ങൾ സംഘടിപ്പിക്കുന്നത്. ഓരോരുത്തരും ഉന്നംവയ്ക്കുന്നതു വ്യത്യസ്ത ലക്ഷ്യങ്ങളിലേക്കാണ്. ചൈനാപ്രശ്നത്തിൽ യോജിക്കുന്നവർപോലും ഇത്തരം കാര്യങ്ങളിൽ വിരുദ്ധ അഭിപ്രായങ്ങളിൽ നിൽക്കുന്നു.

ഇന്ത്യൻ വിപ്ലവത്തെക്കുറിച്ചും മുഖ്യവൈരുദ്ധ്യത്തെക്കുറിച്ചുമുള്ള ഞങ്ങളുടെ ധാരണകൾ പലതവണ വിശദീകരിച്ചിട്ടുണ്ട്. നിലവിലുള്ള പരിതഃസ്ഥിതിയിൽ നിലവിലുള്ള അസംഖ്യം വൈരുദ്ധ്യങ്ങളിൽ മുഖ്യവൈരുദ്ധ്യം സാമ്രാജ്യത്വവും ഇന്ത്യൻ രാഷ്ട്രവും തമ്മിലാണെന്നു പലപ്പോഴും ഊന്നിയുറപ്പിച്ചു പറഞ്ഞിട്ടുണ്ട്. മുഖ്യവൈരുദ്ധ്യം ഫ്യൂഡലിസവും ബഹുജനങ്ങളും തമ്മിലുള്ളതാണെന്ന കണ്ടെത്തലിന്റെ വെളിച്ചത്തിൽ രൂപംകൊണ്ട വർഗ്ഗശത്രുക്കളെ ഉന്മൂലനം ചെയ്യുകയെന്ന ലൈൻ പ്രസ്ഥാനത്തിനു വമ്പിച്ച തിരിച്ചടികൾ വരുത്തിവച്ചുവെന്ന് ഇന്ന് ബഹുഭൂരിപക്ഷം വിപ്ലവശക്തികളും, ഉന്മൂലന ലൈനിന്റെ പ്രമുഖ വക്താക്കളായിരുന്നവരടക്കം തുറന്നു സമ്മതിക്കുന്നു. 1970-ലെ ഒന്നാം കോൺഗ്രസ്സിലാണ് ഈ ലൈൻ അതിന്റെ ഉച്ചകോടിയിലെത്തിയത്. ആ കോൺഗ്രസ് അംഗീകരിച്ച രാഷ്ട്രീയ സംഘടനാ റിപ്പോർട്ടും ചാരുമജുംദാരുടെ പ്രസംഗവും ഇതു തെളിയിക്കുന്നു. ആ കോൺഗ്രസ് ചേർന്ന് ആറു മാസങ്ങൾക്കുള്ളിൽ കേന്ദ്രക്കമ്മിറ്റി പിളരുകയും പാർട്ടി വമ്പിച്ച ശിഥിലീകരണത്തിലേക്കു തള്ളിവിടപ്പെടുകയും ചെയ്തു. അതിനു മുമ്പും പിന്നീടും ഉന്മൂലനലൈനിനെ സംബന്ധിച്ച് അണികൾക്കിടയിൽ കടുത്ത അഭിപ്രായവ്യത്യാസങ്ങളുണ്ടായിരുന്നു. ഒരു താവളപ്രദേശമാകാൻ പക്വമായിക്കൊണ്ടിരുന്ന ശ്രീകാകുളം സമരത്തേയും ദേബ്ര–ഗോപിബല്ലഭപൂർ സമരത്തേയും തകർക്കുന്നതിൽ ഈ ലൈനിനുള്ള പങ്കു തെളിയിക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യയിലെ പുത്തൻ ജനാധിപത്യവിപ്ലവത്തിന്റെ പ്രാഥമിക ചുമതലകൾതന്നേയും പൂർണ്ണമായി നിറവേറ്റാനോ പ്രായോഗികസാദ്ധ്യതകളെ ശരിയായി ഉപയോഗപ്പെടുത്താനോ കഴിഞ്ഞിട്ടില്ലാത്തേടത്തു ലക്ഷ്യത്തിലേക്ക് ബഹുദൂരം ഇനിയും ബാക്കി നിൽക്കേ, ചാരുമജുംദാരുടെ ലൈൻ മാർക്സിസം–ലെനിനിസം–മാവോസേതുങ് ചിന്തയുടെ ഇന്ത്യൻ സാഹചര്യങ്ങളിലെ സമൂർത്ത പ്രകടിതരൂപമാണെന്നും ആ ലൈൻ അജയ്യമാണെന്നും വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നവർക്ക് ആത്മസംതൃപ്തിക്കപ്പുറം എന്തെങ്കിലും നേട്ടമുണ്ടാക്കാൻ കഴിയില്ല. ചാരുമജുംദാർ 'അഥോറിട്ടി' അല്ലെന്നും അദ്ദേഹത്തെ വിമർശനാത്മകമായി അപഗ്രഥിക്കുന്നവരാണ് തങ്ങളെന്നും പറയുന്നവർ അദ്ദേഹത്തിന്റെ തെറ്റായ പാത പിന്തുടരുന്നതുവഴി ഇന്ത്യൻ വിപ്ലവ പ്രസ്ഥാനത്തിൽ അദ്ദേഹത്തിനുള്ള യഥാർത്ഥ സ്ഥാനംപോലും നിഷേധിക്കുകയാണ് ഫലത്തിൽ ചെയ്യുന്നത്. കേരളത്തിലിന്നോളം നടന്ന ഉന്മൂലനങ്ങളും ഈ അടുത്തകാലത്തായി നടന്ന കേണിച്ചിറയിലെ ഉന്മൂലനവും വിപ്ലവപ്രസ്ഥാനത്തിന് എന്തു നേട്ടമുണ്ടാക്കിയെന്നും അതു നക്സൽബാരി പ്രസ്ഥാനത്തോടുള്ള ജനങ്ങളുടെ വികസിച്ചുകൊണ്ടിരുന്ന താല്പര്യത്തെ എങ്ങനെയാണ് സ്വാധീനിച്ചതെന്നും തങ്ങളുടെ ആത്മനിഷ്ഠമായ താല്പര്യങ്ങളിൽനിന്നു വിമുക്തമായി ഈ ലൈനിന്റെ വക്താക്കൾ വിലയിരുത്തുമെന്നും പ്രത്യാശിക്കട്ടെ.

ഐക്യത്തിനുള്ള വഴി സ്വയം വിമർശനമാണ്.

ഇന്ന് നിലവിലുള്ള സാർവ്വദേശീയ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ അവസ്ഥയോടും പ്രത്യേകിച്ച് ചൈനയിലെ പുതിയ സംഭവ വികാസങ്ങളോടുമുള്ള സമീപനം മറ്റൊരു പ്രധാന വിഷയമാണ്. പുതിയ സി. പി. സി. നേതൃത്വത്തെ ഇന്നും പൊക്കിപ്പിടിക്കുന്ന മാർക്സിസ്റ്റ്–ലെനിനിസ്റ്റ് വിഭാഗങ്ങളുണ്ട്. അങ്ങനെ പൊക്കിപ്പിടിച്ചിരുന്നവരിൽത്തന്നെ നാലാംസംഘ വിചാരണയ്ക്കുശേഷം പുനർചിന്തനം നടക്കുന്നുവെന്ന വാർത്തകളുണ്ടായിരുന്നു. നാഗഭൂഷണാവട്ടെ വ്യക്തമായൊരു നിലപാടെടുക്കുന്നുമില്ല. മാവോ സേതുങ്ങിന്റെ മരണത്തിനുശേഷം ചൈനയിലെന്താണു സംഭവിച്ചതെന്ന ചോദ്യത്തിനുള്ള ഉത്തരം ലഭിക്കാത്തവർക്ക്, ഉത്തരം അപൂർണ്ണമായി ലഭിക്കുന്നവർക്ക് ലോക കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ നിലവിലുള്ള അവസ്ഥയോട് ശരിയായി പ്രതികരിക്കാനോ വിപ്ലവ പ്രസ്ഥാനത്തിന്റെ ഗതിയിൽ ഗുണാത്മകമായ പങ്കു വഹിക്കാനോ കഴിയില്ല. ചൈനയിലെ സംഭവവികാസങ്ങളോടുള്ള നിലപാടിൽ തെറ്റു പറ്റുന്നതോ, അല്ലെങ്കിൽ ഒരു നിലപാടെടുക്കുന്നതിൽനിന്നും ഒഴിഞ്ഞുനിൽക്കുന്നതോ ആയ പ്രസ്ഥാനങ്ങൾക്കും വ്യക്തികൾക്കും ഒരല്പംപോലും തൊഴിലാളിവർഗ്ഗ താൽപ്പര്യങ്ങളെ മുന്നോട്ടു നീക്കാനാവില്ല. പാരീസ് കമ്മ്യൂണിനോടും റഷ്യയിലേയും ചൈനയിലേയും വിപ്ലവങ്ങളോടും സാംസ്കാരികവിപ്ലവത്തിന്റെ കാലത്ത് അതിനോടുമുള്ള നിലപാടുകളാണ് അതതു കാലഘട്ടങ്ങളിലെ കമ്മ്യൂണിസ്റ്റിനേയും കമ്മ്യൂണിസ്റ്റു വിരുദ്ധനേയും തിരിച്ചറിയാൻ കഴിയുന്ന മാനദണ്ഡമായിരുന്നത്. ഇന്നത്തെ സാഹചര്യത്തിൽ ആ മാനദണ്ഡം ചൈനയിലെ പുതിയ സംഭവവികാസങ്ങളോടുള്ള നിലപാടായി മാറിയിരിക്കുന്നു. ചൈനയിൽ നടന്നത് മുതലാളിത്വ പുനഃസ്ഥാപനമാണെന്നും അവിടെ വിചാരണ ചെയ്യപ്പെട്ടത് മാവോ സേതുങ് തന്നെയാണെന്നും ഇന്ന് സംശയലേശമെന്യേ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. മാവോ സേതുങ് ചിന്തയുടെ യഥാർത്ഥ അന്തസ്സത്തയെ ഉയർത്തിപ്പിടിക്കാൻ ശ്രമിച്ച 'നാലാം സംഘ'ത്തിലെ ച്യാങ് ചിങ്ങിനോടും ചാങ് ചുൻച്യാഒയോടുമൊപ്പം നിൽക്കാൻ, അവർക്കും ക്ഷീണങ്ങളുണ്ടാവാനുള്ള സാദ്ധ്യത അംഗീകരിച്ചുകൊണ്ടുതന്നെ, ലോകമാസകലമുള്ള വിപ്ലവശക്തികൾ ബാദ്ധ്യസ്ഥമാണ്. തങ്ങൾ ഏതു ശക്തികളോടൊപ്പം നില്ക്കുന്നുവെന്നു തെളിയിക്കേണ്ട ഈ ചുമതലയിൽനിന്ന് ഒരു കമ്മ്യൂണിസ്റ്റുകാരനും ഒഴിഞ്ഞുനിൽക്കുക സാദ്ധ്യമല്ല.

(അടുത്തലക്കത്തിൽ അവസാനിക്കുന്നു)



# കോഴിക്കോടൻ

## വിഭവസമൃദ്ധം

വൃത്തമകൾ പലതും തുന്നിച്ചേർത്തതാണ് വിശ്വംഭരൻ സെഞ്ച്വറി പ്രൊഡക്ഷൻസിനുവേണ്ടി ഒരുക്കിയ സംഘർഷം. പുതിയ കാഴ്ചപ്പാടുകൾ, തക്കിടികൾ, മസാലകൾ, ശാപ്പാട്ടുരാമന്മാരുടെ ഭാഷയിൽ വിഭവസമൃദ്ധമായ ഒരു സദ്യയാണിതെന്നും പറയാം. സർക്കസ്സും നൃത്തകോലാഹലവും സ്റ്റണ്ടും നാടകവും കണ്ണീരും പുഞ്ചിരിയും നഗ്നമേനിയും ക്രൂരബലാൽക്കാരവും എല്ലാം പ്ലേറ്റുകളിൽ നിറയെ വിളമ്പിയിരിക്കുകയാണ്. ജനത്തിന് ഹരംകൊണ്ടു തുള്ളിച്ചാടാൻ വേറെ എന്തുവേണം? വിശ്വംഭരൻ ഇതിനുവേണ്ടി പുതിയ ആകാശവും പുതിയ ഭൂമിയും പുതുമുഖങ്ങളും തേടി പശ്ചിമഘട്ടങ്ങൾ കയറിയും കടന്നും ഉത്തരേന്ത്യയിലെത്തിയിരിക്കുന്നു. ഡെൽഹിയിലും നൈനിറ്റാളിലും രാജസ്ഥാൻ മരുഭൂമിയിലും മറ്റും ഒന്നു ചുറ്റിയടിച്ച ഉല്ലാസയാത്രയുടെ പ്രതീതിയും കിട്ടും കാണികൾക്കെല്ലാം. പ്രേംനസീറും ബാലൻ കെ. നായരും സുകുമാരനും രതീഷും കമ്പകലുക്കി എത്രതന്നെ പൊരിഞ്ഞ് സ്റ്റണ്ടുകളിച്ചാലും അതിനെവിടെ പുതുമ? അതുകൊണ്ട് ആസ്ട്രേലിയൻ ഭീമനായ ബോബ് ക്രിസ്റ്റോയേയും കൂട്ടിയിരിക്കുന്നു സ്റ്റണ്ടിന്. അതുപോലെ ആട്ടമാടുന്നതിന് ഹിന്ദിക്കാരിയായ കോമില്ല വിർക്കിനേയും. അരോഗദൃഢസുന്ദരഭീമഗാത്രനായ ക്രിസ്റ്റോ കാണാൻ മാത്രമുണ്ടെന്നെങ്കിലും പറയാം. കോമില്ലയും അവളുടെ നൃത്തകലവിയുമോ? ജഗതി ശ്രീകുമാറും അവളും കൂടി വില്ലനെ മയക്കിയെടുക്കാൻ അരണ്ട വെളിച്ചത്തിൽ 'ലുക്കലുക്കിലാ' പാടി ചെയ്യുന്ന നൃത്യത്തിൽ അവളുടെ മുഖം ശരിക്കു കാണുന്നതുപോലുമില്ല.

## സംഘർഷത്തിന്റെ വിത്ത്

എസ്. എൽ. പുരം സദാനന്ദൻ തിരക്കഥയും സംഭാഷണവുമെഴുതി മാർഗ്ഗരേഖ തയ്യാറാക്കിയ ഗോപിയുടെ കഥയിലെ കേന്ദ്രബിന്ദു പാഷയെന്ന പേർ സ്വീകരിച്ച് രാജസ്ഥാനിൽ ഒരു കൊള്ളത്തലവനായി ജനത്തെ വിറപ്പിക്കുന്ന വിക്രമനെന്ന മലയാളിയാണ്. മനുഷ്യനുണ്ടാകാവുന്ന എല്ലാ ദോഷങ്ങളുടേയും മൂർത്തിമദ്ഭാവമായ പാഷയ്ക്ക് മുഷ്കരന്മാരുടെ ഒരു കൊച്ചുസൈന്യം തന്നെയുണ്ട്. ഗ്രാമങ്ങൾ കൊള്ളയടിക്കലാണ് അവരുടെ മുഖ്യജോലി. ആയിടയ്ക്കാണ് സർക്കാരിന്റെ അമ്പതുലക്ഷം രൂപ വില വരുന്ന ആയുധങ്ങളും മറ്റും മറ്റൊരു ജഗദില്ലി കൊള്ളയടിച്ചതും അതു പാഷ വാങ്ങാൻ തീരുമാനിച്ചതും. ഹെലിക്കോപ്ടർ പൈലറ്റായ രാജശേഖരന്റെ കൊച്ചുമകൻ ബൈജുവിനെ തട്ടിക്കൊണ്ടുപോയി അയാളെക്കൊണ്ട് താൻ വാങ്ങിയ സാധനങ്ങൾ അത്രയും സുരക്ഷിതസങ്കേതത്തിലേക്കു കടത്തിക്കാനാണ് പാഷയുടെ പ്ലാൻ. മകനെ വിട്ടുകിട്ടാൻ പാഷ കല്പിച്ചത് എന്തോ അതു ചെയ്യുകയല്ലാതെ രാജശേഖരനു വേറെ പോംവഴിയേതുമുണ്ടായിരുന്നില്ല.

ആവശ്യപ്പെട്ടവിധം ആയുധങ്ങൾ കടത്തിക്കൊടുത്തിട്ടും കുട്ടിയെ വിട്ടുകൊടുക്കാതെ അവനെ കൊന്നുകളയാൻ പാഷ ചട്ടംകെട്ടി. ബൈജുവിനെ വിട്ടുകൊടുത്താൽ അവനിലൂടെ തന്റെ സങ്കേതം കണ്ടുപിടിക്കപ്പെട്ടാലോ? കൊല്ലാൻ ഏല്പിച്ചവൻ ഏതായാലും കുട്ടിയോട് അലിവുതോന്നി അവനെ കൊല്ലാതെ മരുഭൂമിയിൽ വിട്ടു. വീണ്ടും അവൻ പാഷയുടെ തടവറയിൽത്തന്നെ കൊണ്ടുവരപ്പെട്ടുവെങ്കിലും ഇടവേളയിൽ ബൈജു തന്റെ പോമറേനിയൻ നായ്ക്കുട്ടിയേയും താങ്ങിപ്പിടിച്ചുകൊണ്ട് ദാഹിച്ചുവലഞ്ഞ് ആ മരുഭൂമിയിൽ അലഞ്ഞുതിരിയുന്നത് അമ്മമാരുടെ കരളുരുക്കാൻ പറ്റുമെന്ന് വിശ്വംഭരൻ കരുതിയിരിക്കണം. അത്രയ്ക്കുമാത്രം ആ സ്വീക്വൻസുകൾ ഒട്ടും നന്നായതുമില്ല. മകനെ അന്വേഷിച്ച് രാജശേഖരനും എത്തി, പാഷയുടെ സങ്കേതത്തിൽ. ഇതു് സംഘർഷത്തിന്റെ ഒരു വിത്ത്.

മറ്റൊന്ന് രാജസ്ഥാനിലെ ഒട്ടകക്കച്ചവടക്കാരന്റെ പ്രധാന സഹായിയായി ജോലിചെയ്യുന്ന ജഗദീശിന്റെ പ്രതികാരദാഹമാണ്. പാഷയെ അന്വേഷിച്ചു നാടു നീങ്ങുകയാണ് അയാളും. കൈയിൽക്കിട്ടിയാൽ അവനെ ചതച്ചരച്ചു കൊല്ലാനുള്ള ദേഷ്യമുണ്ട് ജഗദീശിന്. കാരണം, കേരളത്തിൽ വച്ച് ജയിൽചാടിയോടിയ പാഷയെ പിന്തുടർന്ന പൊലീസുകാരിൽ ഒരുവനെ കൊന്ന് അടുത്തു കണ്ട വീട്ടിലേക്കു കയറിയതായിരുന്നു. അവൻ അവിടെ ഉണ്ടായിരുന്നതോ ജഗദീശിന്റെ സുന്ദരിയായ സഹോദരിമാത്രം. പിന്നീടു പാഷയായിത്തീർന്ന വിക്രമൻ അവളെക്കൊണ്ടാണ് തന്റെ കൈയാമം അഴിപ്പിച്ചത്. കൈകൾ സ്വതന്ത്രമായിക്കിട്ടിയ അവൻ അവളെ മാനഭംഗപ്പെടുത്തുകമാത്രമല്ല, ആ പരാക്രമത്തിനുശേഷം അവളെ കൊല്ലുകയും ചെയ്തു. ഈ രംഗത്തിനു വിശ്വാസ്യത കുറവാണെങ്കിലും ആദ്യം താക്കോലിട്ടു തുറന്നുകൊടുക്കുന്ന ലേഖയുടെ സൗന്ദര്യം ആർത്തിയോടെ നുകരുന്നതും പിന്നീട് ബ്ളൗസും പാവാടയും ഒന്നു കാണാൻവേണ്ടി മാത്രമാണെന്നു പറഞ്ഞ് അഴിപ്പിക്കുന്നതും താൻ ചെന്നപ്പോൾ അവൾ മരിച്ചുകിടക്കുന്നതു കണ്ടതുമായ സംഭവം ജഗദീശ് പാഷയെ അന്വേഷിക്കാൻ കച്ചകെട്ടിയിറങ്ങിയ മൂന്നാമനോട്—രാജശേഖരന്റെ അനുജനായ മോഹനോട്—അയാളുടെ നിർബ്ബന്ധം നിമിത്തം പറഞ്ഞുകൊടുക്കുന്ന ഫ്ളാഷ്ബാക്കിലൂടെ ആവിഷ്കരിക്കപ്പെട്ട ചിത്രത്തിന് ഒരേസമയം ഭംഗിയും ഭീകരതയും കൈവന്നിട്ടുണ്ട്. ഈ ഫ്ളാഷ്ബാക്കിലൂടെത്തന്നെയാണ്, ജഗദീശിന്റെ പ്രേമഭാജനമായ ശകുന്തളയും സഹോദരി ലേഖയും പ്രത്യക്ഷപ്പെടുന്നതും ആ മൂവരുടേയും സ്നേഹം നിറഞ്ഞ വർത്തമാനവും പൊട്ടിച്ചിരികളും നമ്മുടെ ഉള്ളം കിലുക്കുന്നതും. അഴകിയന്ന മൊഴികൾ എഴുതുന്നതിലുള്ള എസ്. എൽ. പുരത്തിന്റെ കഴിവ് ഒളികണ്ണിട്ടു നോക്കിയതും ഈ ഫ്ളാഷ്ബാക്കിലത്രെ. മാദ്ധ്യമം കൈയിലൊതുങ്ങിത്തുടങ്ങിയ വിശ്വംഭരന്റെ സംവിധാനകലയിലെ ആശാവഹമായ നേട്ടം ഇവിടെ കുറഞ്ഞൊന്നു ദർശിക്കുകയുമാവാം.

## ഹോളിഡേ ഓൺ ഐസ്

ജഗദീശും മോഹനും തടവുചാടി പുറത്തുവന്ന രാജശേഖരനും കൂട്ടുകാരും കൂടിയാണ് പാഷയെ ആക്രമിച്ചു തറപറ്റിക്കുന്നതും ബൈജുമോനെ വീണ്ടെടുക്കുന്നതും. നൈനിറ്റാളിൽ പഠിക്കുകയായിരുന്ന മോഹനും കാമുകിയായ പുതുമുഖം സ്വപ്നയുമാണ് സംഘർഷത്തിൽ സിനിമാമട്ടിൽ ആടിപ്പാടിക്കൊണ്ടുള്ള പ്രേമരംഗങ്ങൾ ആവിഷ്കരിച്ചിരിക്കുന്നത്. ദാസരിയുടെ 'സ്വപ്ന' യെന്ന തെലുങ്കു ചിത്രത്തിൽ നായികയായി അഭിനയിച്ചതോടെ 'സ്വപ്ന'യെന്ന പേർ സ്വീകരിച്ച ഡോളി ഇന്ന് തെലുങ്കിലും തമിഴിലും തിരക്കുള്ള നടിയാണത്രെ; കാഴ്ചക്കാരുടെ രോമാഞ്ചവും. വിടർന്ന കണ്ണുകളും പുപ്പുഞ്ചിരിയും പ്രദർശിപ്പിക്കുന്നതിൽക്കവിഞ്ഞ് അഭിനയശേഷിയൊന്നും അവൾ ഈ ചിത്രത്തിൽ പ്രദർശിപ്പിച്ചിട്ടില്ല. മലയാളം മറ്റാരോ പറയുന്നതിനാലുള്ള അസുഖം വേറെയും. നൈനിറ്റാളിന്റെ താഴ്‌വരകളിൽ സ്വപ്ന, നൃത്തംവയ്ക്കുന്നതു കാണാൻ സുഖമില്ലെങ്കിലും അവളുടെ കൂടെയിരുന്ന് 'ഹോളിഡേ ഓൺ ഐസ്' എന്ന നൃത്തം കാണാൻ വിരോധമില്ല.

## ബാലൻ കെ. നായരുടെ പടം

പാഷയ്ക്കുവേണ്ട വീറും കരുത്തും നൽകിയ ബാലൻ കെ. നായരുടെ പടമാണ് സംഘർഷമെന്നു പറഞ്ഞാൽ തെറ്റില്ല. ജഗദീശിന്റെ പ്രതികാരദാഹത്തിലൂടെ സുകുമാരനും സംഘർഷത്തിനു് ആവശ്യമായ ചൂടും ആവേശവും പകർന്നിരിക്കുന്നു. പ്രേംനസീറിന്റെ പൈലറ്റ് രാജശേഖരനോ, സഹധർമ്മിണിയായി വേഷമിട്ട ശ്രീവിദ്യയ്ക്കോ ഈ ചിത്രത്തിൽ അത്ര വലിയ റോളില്ല. "ബൈജുവിനെ ഞങ്ങൾക്കിലും പറ്റിപ്പോയാൽ പിന്നെ ഞാൻ ജീവിച്ചിരിക്കില്ലെ"ന്ന് പറഞ്ഞ് ശ്രീവിദ്യ അല്പമൊന്ന് ലഹളകൂട്ടി, അത്രമാത്രം. സീമയുടെ ശകുന്തള നാടുവിട്ട് രാജസ്ഥാനിലെത്തി ഒരു നഴ്സായി പാഷയുമായുള്ള യുദ്ധത്തിൽ മുറിവേറ്റ തന്റെ കാമുകനെ ശുശ്രൂഷിക്കപോലും ചെയ്യുന്നു. റാണിപത്മിനിയുടെ ലേഖ, അവൾ കലക്കിയിരിക്കുന്നു. ഈ ചിത്രത്തിൽ വീണ്ടും ഓർമ്മിക്കാവുന്ന ഒരു പെൺകുട്ടി അവൾ മാത്രമാണ്. രതീശിന്റെ മോഹൻ തരക്കേടില്ലെന്നു പറയാം. രാജസ്ഥാനിൽ ഒട്ടകത്തെ മേച്ചു നടക്കുന്ന ജഗതിയുടെ ഉണ്ണിക്കൃഷ്ണൻ കാച്ചുന്ന മുറിയൻ ഹിന്ദിയും കുഞ്ചന്റെ ശിശുപാലനും കാഴ്ചക്കാരെ ചിരിപ്പിക്കുമെന്നു തോന്നിയില്ല.

'ലുക്കലുക്കിലാ'യ്ക്കു പുറമേ, 'ലോങ് ലിവ്, ഓ നൈനിറ്റാൾ', 'നാടായ നാടെല്ലാം ഉല്ലാസവേള,' 'പോയകാല കിനവുകളെല്ലാം ഒട്ടകക്കൂട്ടങ്ങൾ' എന്നിങ്ങനെ വേറെയും മൂന്നു പാട്ടുകൾ സംഘർഷത്തിനുവേണ്ടി ബിച്ചു തിരുമല എഴുതിയിരിക്കുന്നു. ശങ്കർ-ഗണേശിന്റെ സംവിധാനത്തിൽ പാടിയ അവയും പശ്ചാത്തലസംഗീതവും ശരാശരി മാത്രമാണ്. എന്നാൽ, ബാബു-ചന്ദ്രന്മാരുടെ ക്യാമറ ഈ ചിത്രത്തിന്റെ ഗാംഭീര്യവും സൗന്ദര്യവും അപ്പടി പിടിച്ചെടുക്കുകയും, കൃഷ്ണന്റെ എഡിറ്റിങ് ഈ ടെക്നോവിഷൻ സ്കോപ് ചിത്രത്തിന്റെ ഭാവം ഭദ്രമാക്കുകയും ചെയ്തുകാരണം സംഘർഷം വലിയ ബോറുകൂടാതെ ഇരുന്നു കാണാം.



സംഘർഷത്തിൽ പ്രേംനസീർ

### അപൂർവ്വ ഭാവങ്ങൾ



സീമ



## കച്ചവടത്തെരുവ്

(33-ാം പേജിൽ നിന്ന തുടർച്ച)

പ്പോഠ വയസ്സൻ ഇരുന്നിടത്തുനിന്ന ക്രുദ്ധനായി ചാടിയെഴുന്നേററു. ചെറുപ്പക്കാരന നേരെ അയാളൊന്ന കതിച്ചു. അസാമാന്യമായ ശക്തിയും തൻേറടവും ആ സമയം വയസ്സൻ പ്രദർശിപ്പിക്കുകേ തന്നെ ചെയ്തു. ചെറുപ്പക്കാരൻെറ ഷർട്ടിൽ കുത്തിപ്പിടിച്ചുയർത്തിക്കൊണ്ടു് അയാഠ അട്ടഹസിച്ചു:

"പറയെടാ പന്നീടെ മോനേ, ഞാനിപ്പോഠ വീട്ടിലേക്കു വരണോ? പറയു്, നീ തന്നെ പറയു്. നിൻറമ്മ റോസ എനിക്കു് ദിവസവും സന്ധ്യയാവുമ്പോഠ പണം തന്നുവിടുന്നതു് ഇവിടിരുന്നു് കുടിച്ചു് സമയം കളയാനാണു്. ഞാൻ വീട്ടിലുണ്ടായാൽ, എൻെറ മുമ്പിൽവച്ചു് പരപുരുഷന്മാർക്കുവേണ്ടി തുണിപൊക്കാൻ അവഠക്കു നാണമാണു്. അവളെൻെറ സ്നേഹമയിയായ ഭാര്യയാണെടാ—"

വയസ്സൻ ചെറുപ്പക്കാരൻെറ ഷർട്ടിൽ നിന്നു പിടിവിട്ടു് ഒരു പൊട്ടിക്കരച്ചിലോടെ നിലത്തു മുട്ടുകുത്തി. കൈകഠ മേലേക്കുയർത്തിപ്പിടിച്ചു് ഒരു കുരിശിൻെറ ആകൃതിയിൽ അയാഠ നിന്നു. "എൻെറ റോസാ, പ്രിയങ്കരിയായ ഭാര്യാ, നിനക്കു് സ്വർഗ്ഗത്തിലും നരകത്തിലും നന്മവരട്ടെ. നിൻെറ അഴകു്, നിൻെറ മാദകത്വം, നിൻെറ തുടകളുടെ മിനുമിനുപ്പു്, നിൻെറ മുലകളുടെ വടിവു് നീണാഠ നിലനിൽക്കട്ടെ. ആളുകഠ ധാരാളമായി വരട്ടെ, പോകട്ടെ, നിന്നെ പ്രാപിക്കട്ടെ. എൻെറ അന്നം അതാകുന്നു." അയാഠ അലറി വിളിച്ചു. ചെറുപ്പക്കാരൻെറ കൊച്ചുമുഖം അഭിമാനക്ഷതത്താൽ ചുമന്നുതുടുത്തു. വിറയ്ക്കുന്ന കൈത്തലംകൊണ്ടു് മുഖംപൊത്തി, ഒരു ഇടറിക്കരച്ചിലോടെ അവൻ പുറത്തേക്കിറങ്ങിയോടി. ഓടിപ്പോകുന്ന അവനുനേരെ നീട്ടിത്തുപ്പി മുറുമുറുപ്പോടെ വയസ്സൻ നിലത്തുനിന്നെഴുന്നേററു് പഴയ കസേരയിൽ തന്നെ ഇരിപ്പുപിടിച്ചു. അതോടെ വില്പനശാല വീണ്ടും സജീവമാവുകയും, ഏവരും ആ രംഗം വിസ്മരിക്കുകയും ചെയ്തു.

"കിഴവൻ കൊള്ളാമല്ലോ," ജോൺ ചെറുചിരിയോടെ അഭിപ്രായപ്പെട്ടു. "നല്ലമനുഷ്യൻ. ആണുങ്ങളായാൽ അങ്ങനെ വേണം."

സ്കറിയ ഇമപൂട്ടാതെ ജോണിനെ നോക്കിയിരുന്നു. ജോൺ പറഞ്ഞതിലെ ആഴവും അർത്ഥവും അയാഠക്കു തീർത്തും അപരിചിതമായിരുന്നു. എന്നിട്ടയാഠ കരഞ്ഞുകൊണ്ടിറങ്ങിപ്പോയ ചെറുപ്പക്കാരനെപ്പററി ഓർത്തു് വ്യാകുലപ്പെടാൻ തുടങ്ങി.

















## സഞ്ചാരിമീൻ

(19-ാംപേജിൽ നിന്ന തുടർച്ച)

ദമ്പതികഠ സാധാരണഗതിയിൽ ചത്തുപോവുകയാണ പതിവു്. അതിജീവിക്കുന്നവർ വീണ്ടും കടലിലേക്കു മടങ്ങും. ഒന്നുരണ്ടു വർഷത്തിനകം അവ അതേ സ്ഥലത്തുതന്നെ മടങ്ങി വരികയും ചെയ്യും. നൂറു സാമണുകളിൽ നാലുമുതൽ ആറെണ്ണംവരെ രണ്ടാംവർഷവും ഒരെണ്ണം മാത്രം മൂന്നാം വർഷവും മടങ്ങി വന്നിട്ടുണ്ടെന്നു് ചില പഠനങ്ങഠ വെളിപ്പെടുത്തുന്നു. അത്യാഹിതങ്ങഠ എത്ര ഭയങ്കരമാണെന്നു് ഈ കണക്കുകളിൽനിന്നു മനസ്സിലാകും.

എഴുപതു മുതൽ ഇരുനൂറു ദിവസങ്ങഠക്കുള്ളിൽ മുട്ടകഠ വിരിഞ്ഞുവരും. നദികളിലെ ചെറുജീവികളെ പിടിച്ചു തിന്നു് വിശപ്പടക്കി ഒന്നുരണ്ടു വയസ്സുവരെ അവിടത്തന്നെ വളർന്ന ശേഷം തൻെറ പൂർവ്വികർ പോയ സ്ഥലത്തേക്കു് അവയും പോകുന്നു. കടലിൽ ചെന്നെത്തിയാൽ അവിടെയുള്ള നല്ല മീനുകളെ മാത്രം തിരഞ്ഞുപിടിച്ചു് തിന്നും. ക്രമേണ കൂററന്മാരായി മാറുന്ന അവ മനുഷ്യരുടെ വലയിൽ ചെന്നു വീഴുകയും ചെയ്യും. വർഷങ്ങഠക്കു മുമ്പു് ജർമ്മനിയിലെ മീൻപിടിത്തക്കാർ ആണ്ടോടാണ്ടു് ശരാശരി ആയിരം ടൺ സാമൺ പിടിച്ചെടുക്കുമായിരുന്നു. ഇന്നു് അതൊക്കെ കഥയായി മാറിയിരിക്കുന്നു. ഇപ്പോഠ സാമൺ മത്സ്യബന്ധനത്തിൽ മുമ്പിൽ നിൽക്കുന്നതു് നോർവേയും ഡെൻമാർക്കും കാനഡയുമാണു്. ഇക്കാര്യത്തിൽ ഒന്നാം സ്ഥാനം കാനഡയ്ക്കാണു്. അവിടെ ഒരു വർഷം ആയിരത്തി എണ്ണൂറു ടണ്ണോളം സാമൺ മത്സ്യങ്ങളെ പിടിക്കുന്നുണ്ടു്.

●

## ആത്മാവു തേടുന്ന ഒരു യൂണിവേഴ്സിററി

(15-ാം പേജിൽ നിന്ന തുടർച്ച)

വാരാന്തയിൽത്തന്നെയുണ്ടു് ഒരു ലബോറട്ടറി. വാരാന്തയിലെ തുറന്ന സ്ഥലത്തു വലിയ അലമാരകഠക്കുള്ളിൽ, ഗ്യാസ് ജാറുകഠക്കുള്ളിലും പുറത്തുമായി സമുദ്രഗവേഷണത്തിൻെറ 'മെററീരിയൽസ്' സൂക്ഷിച്ചുവച്ചിരിക്കുന്നു! പഴകി ദ്രവിച്ചു വീഞ്ഞപ്പെട്ടികളും ലബോററ്ററി മെററീരിയൽസ് പൊതിഞ്ഞുവരുന്ന വയ്ക്കോൽ കെട്ടുകളും പൊടിയടഞ്ഞ ആ വാരാന്തയിൽ അലമാരകഠക്കിടയിലായി കൂട്ടിയിട്ടിരിക്കുന്നു. വാരാന്തയുടെ എതിർ മുഖത്തുള്ള ചുവരിൽ ഒരു കറുത്ത ബോർഡ് തൂക്കിയിട്ടുണ്ടു്. ആ ബോർഡിൽ എഴുതിയിരിക്കുന്നു: "For meeting staff and students in this department, please wait here."

(അടുത്തലക്കത്തിൽ അവസാനിക്കുന്നു)

## നെഹ്റുവിൻെറ പതിനെട്ടുകാരി

(8-ാം പേജിൽനിന്ന തുടർച്ച)

എഴുതുകയാണു് "എനിക്കു് നിന്നോടു് പിതൃതുല്യമായ താല്പര്യമല്ല തോന്നുന്നതെന്നു് ഞാൻ ഭയപ്പെടുന്നു."

1937 ജനവരി 2-ാംതീയതി അദ്ദേഹം എഴുതി: "അപ്പോഠ ഞാനിങ്ങനെ തരളഹൃദയനായിക്കൂടാത്തതാണു്, അല്ലേ? പക്ഷേ, നിൻെറ നയനങ്ങഠ നിന്നെ വഞ്ചിക്കുമ്പോഠ, നിൻെറ കത്തുകഠ തെററിദ്ധരിപ്പിക്കുന്ന മറെറാരു സന്ദേശം എന്നെ അറിയിക്കുമ്പോഠ നീ എന്നോടങ്ങനെ പറയാൻ ധൈര്യപ്പെടുന്നു? തണുത്തുറങ്ങിയ ഈ പാതയിലൂടെ ഏകാന്തതയുടെ അഹങ്കാരവുമായി ഭീഷ്മപ്രതിജ്ഞനായ സഞ്ചാരം അവസാനിപ്പിക്കുന്നതിനുള്ള ക്ഷണമല്ലാതെ മറെറന്താണു് നിൻെറ പ്രിയപ്പെട്ട ആ കൊച്ചു കവിതകഠ?"

താജ്മഹൽ സന്ദർശിച്ചശേഷം തിരികെ വരുമ്പോഠ പണ്ഡിററ്ജി ട്രെയിനിലിരുന്നെഴുതിയ ഈ വരികഠ ശ്രദ്ധിക്കൂ: "ഞാൻ താജിൻെറ മനോഹാരിതയിൽ ലയിച്ചു്, തിരഞ്ഞെടുപ്പും, രാഷ്ട്രീയവും എല്ലാം മറക്കുവാനായി, ചന്ദ്രികാചർച്ചിതമായ ഒരു നരച്ച നിശീഥിനിയിൽ, വൈകിയെത്തി. നീയുണ്ടു്, അവിടെയും വന്നിരിക്കുന്നു. താജിനും ചന്ദ്രികയ്ക്കുമിടയിൽ എൻെറ ഹൃദയത്തിൻെറ താളലയം തെററിച്ചു് നീ നിലകൊണ്ടു. ഞാനാ അർദ്ധരാത്രിയിൽ പെട്ടെന്നു് മടങ്ങിപ്പോന്നു."

പത്മജയെക്കണ്ടു്, ഒരു വർഷം കഴിഞ്ഞപ്പോഠ, അവർക്കു് പത്തൊൻപതു് വയസ്സു് തികഞ്ഞപ്പോഠ അദ്ദേഹം ഇങ്ങനെ എഴുതുന്നു: "നീ ഇപ്പോഴൊരു പത്തൊൻപതുകാരിയാണു്. നീ എന്നെ എത്രമാത്രം സ്നേഹിക്കുന്നുവെന്നു് ഞാനെന്നെങ്കിലും അറിയുമോ? ഇല്ല. ആർക്കും അറിയില്ല. ആർക്കും മനസ്സിലാക്കാനാവുകയുമില്ല. നമ്മെ നോക്കി വെല്ലുവിളിക്കുന്ന, തെണ്ടിനടക്കുന്ന തന്നിഷ്ടക്കാരനായ സൂത്രശാലിയാണതു്." (പ്രേമം?) "എങ്ങനെ ഒരാഠക്കതിനെ അളക്കാനോ, അറിയാനോ കഴിയും? അതോ, ഒരു അംഗുലീസ്പർശമോ? തലച്ചുററലോ? ഈ പ്രേമത്തിൻെറ ആരംഭംതന്നെ അജ്ഞാതമത്രേ. അതിൻെറ നശ്വരത എനിക്കു മനസ്സിലാകില്ല. അതിനെക്കുറിച്ചു സംസാരിക്കുന്നതുതന്നെ എത്ര വിഡ്ഢിത്തമാണു്. ആപ്പിഠ ചുവക്കുന്നതു് ഒളിഞ്ഞുകണ്ടിട്ടെന്തു ചേതം?"

ഏതായാലും, ഒരച്ഛൻ മകഠക്കയച്ച കത്തുകഠ മാത്രമല്ല, സുന്ദരികഠക്കയച്ച കത്തുകളും വായിക്കുന്നതു് ആനന്ദദായകമത്രേ. ഇനി പുറത്തുവരാനിരിക്കുന്ന വാല്യങ്ങളിൽ എന്താണുണ്ടാവുകയെന്നു് ആർക്കറിയാം? നമുക്കു് പ്രതീക്ഷയോടെ കാത്തിരിക്കുകതന്നെ.

# വിറക്

(7-ാം പേജിൽനിന്നു തുടർച്ച)

ഫലഭൂയിഷ്ഠതയും ഇല്ലാതാവുന്നു. വിറകിനു പകരം ചാണകവും ഭക്ഷ്യവിസർജ്ജ്യങ്ങളുമൊക്കെ അവർ അടുപ്പിലെരിക്കുന്നു. ഇതുകാരണം മണ്ണിനു കിട്ടേണ്ട വളം പിന്നെയും ഇല്ലാതാകുന്നു. മണ്ണ് വരളുന്നു. മണൽക്കാട് നീളുന്നു; വളരുന്നു. കൃഷി തകരുന്നു; ജനങ്ങൾ കൂടുതൽ പട്ടിണിയിലാകുകയും ചെയ്യുന്നു.

അടുത്ത ഇരുപതുകൊല്ലത്തിനകം ഈ സ്ഥിതിക്ക് കാര്യമായ മാററം വരുത്തിയില്ലെങ്കിൽ, ഭൂമിയിലെ കൃഷിഭൂമിയുടെ ഇരുപതുശതമാനം വെറും മണൽത്തരിയായി മാറുമെന്ന് വിദഗ്ധന്മാർ മുന്നറിയിപ്പു നൽകിക്കഴിഞ്ഞു.

പാവങ്ങളിങ്ങനെ വിറകിനുവേണ്ടി വരണ്ട മണ്ണ് പരതി കയറിയിറങ്ങി നടന്നു വലയുമ്പോൾ, ലോകനേതാക്കൾ എയർകണ്ടീഷൻ ചെയ്ത മുറികളിലിരുന്ന് പുതിയ ഊർജ്ജപ്രഭവങ്ങൾ കണ്ടെത്തേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് ഘോരഘോരം പ്രസംഗിച്ച് ചാരിതാർത്ഥ്യമടയുന്നു!

ഇന്ധനദാരിദ്ര്യം കാരണം പാവപ്പെട്ട രാജ്യങ്ങളുടെ സാമ്പത്തികനില തകരാറിലാവുന്നതിന്റെ ഒരു ചെറിയ ഉദാഹരണം: ഒരു വീപ്പ എണ്ണ വാങ്ങാനായി അഞ്ചുകൊല്ലം മുമ്പ് കൊടുത്തതിന്റെ ഇരട്ടിയിലേറെ വില ഇന്ന് അവർ നൽകണം. അതായത് ഇരട്ടിവച്ചു വില്ക്കണം. അല്ലെങ്കിൽ ഇരട്ടി കൊക്കോയോ തേയിലയോ വിൽക്കണം. അതുമല്ലെങ്കിൽ ഇരട്ടി പഞ്ചസാരയോ ചണമോ നാകമോ വിൽക്കണം. കൃഷിയിടങ്ങൾ തകരുന്നു; രാസവളംവില കുതിച്ചുയരുന്നു. ഇതിനിടയിലാണ് ഉല്പാദനം ഇരട്ടിക്കേണ്ടതു്. കൂടുതൽ കൂടുതൽ കടത്തിലേക്ക് ഈ രാജ്യങ്ങൾ തലകുത്തി വീണുകൊണ്ടേയിരിക്കുന്നു, ചെളിക്കുളത്തിൽ താണുകൊണ്ടേയിരിക്കുന്ന ഉറക്കംതൂങ്ങി ആനകൾ!

●

ബ്രസീൽ, ഘാന, ഐവറികോസ്റ്റ്, പാകിസ്ഥാൻ തുടങ്ങിയ ചില മൂന്നാം ലോകക്കാർ കൂടുതൽ പ്രദേശങ്ങളിൽ എണ്ണ കണ്ടെത്തിയതായി റിപ്പോർട്ടുണ്ട്. ഇന്ത്യയിലും ചൈനയിലും നല്ല കല്ക്കരി ധാരാളമുണ്ട്. ഈ ദശകത്തിൽ ഈ രാജ്യങ്ങളിലെല്ലാം പ്രകൃതിവാതക ഉല്പാദനം മൂന്നിരട്ടിയായി ഉയരുമത്രേ. പക്ഷേ, ഇതൊക്കെ നഗരങ്ങളിലെ ഉപഭോഗത്തിനു മാത്രം. ഗ്രാമങ്ങൾക്ക എന്തു കൽക്കരി? എന്തു പ്രകൃതിവാതകം? എന്നതന്നെയല്ല, മണ്ണിനടിയിൽ ഇത്തരം (അ)ക്ഷയഖനികൾ ഇല്ലാത്ത രാജ്യങ്ങൾ എന്തുചെയ്യും?

ഓം തത് സവിതുർ വരേണ്യം: സൂര്യരശ്മികളിൽ നിന്ന് ഊർജ്ജസംഭരണം നടത്തുന്ന വിദ്യ ഇപ്പോൾ മൂന്നാം ലോകക്കാർക്ക് ഉപദേശിക്കപ്പെട്ടിരിക്കുന്നു. ആഫ്രിക്കയിലും ഏഷ്യയിലും സൂര്യകടാക്ഷം ധാരാളമുണ്ട്. പലർക്കും ധാരാളം കാററുണ്ട്; ഒഴുക്കവെള്ളവുമുണ്ട്. ഇതൊക്കെഊർജ്ജത്തിന്റെ ഉറവിടങ്ങളാണ്.

ഒഴുക്കവെള്ളത്തിൽനിന്നും വൈദ്യുതി ഉണ്ടാക്കൽ ചെലവുകുറഞ്ഞതും 'നല്ലതു'മാണെന്നാണ് പറയപ്പെടുന്നത്. (ഇടുക്കി തുടങ്ങിയ കേരളത്തിലെ ജലവൈദ്യുത പദ്ധതികൾക്ക് എത്രയോ കോടിരൂപ വേണ്ടിവരുന്നു; വിദേശസഹായം വേണ്ടിവരുന്നു. എന്നിട്ടും കറണ്ടുചാർജ്ജ കൂടുകയാണെന്നു കൂടി ഓർമ്മിക്കുക.) പാവപ്പെട്ട രാജ്യങ്ങൾ അവർക്കുള്ള ജലശേഷിയുടെ പത്തിലൊന്നേ ഇതേവരെ 'ചൂഷണം' ചെയ്തിട്ടുള്ളൂ എന്നാണ് ഒരു കണക്ക്. വലിയവലിയ അണകൾ കെട്ടിയാൽ ഇക്കൂട്ടർക്ക് വലിയ നഗരങ്ങൾക്ക് കൂടുതൽ കറണ്ട് ഉണ്ടാക്കാം. ചെറിയ ചെറിയ അണകൾ കെട്ടിയാൽ ചെറുപട്ടണങ്ങൾക്കുവേണ്ട കറണ്ടും ഉണ്ടാക്കാം. ചൈനയിൽ ഇത്തരം 88,000 അണകളുണ്ടത്രേ.

ബ്രസീലിൽ ചെടികളിൽ നിന്നുണ്ടാക്കുന്ന ചാരായം കൊണ്ടോടുന്ന കാറുകളുണ്ട്. അവിടത്തെ കാറുകളുടെ നാലിലൊന്നും ഇത്തരം കാറുകളാണ്.

പക്ഷേ ഏററവും ചെലവു കുറഞ്ഞത് സൂര്യപ്രകാശംതന്നെ. അതു കഴിഞ്ഞാൽ കാററ്. സൂര്യനെയും കാററിനെയും പ്രയോജനപ്പെടുത്തി കറണ്ടുണ്ടാക്കുന്നതിൽ, പക്ഷേ പാവപ്പെട്ട രാജ്യങ്ങൾക്ക് ഇതേവരെ വലുതായൊന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല. ഗ്രാമങ്ങൾക്ക് ഇത്തരം പുതിയ ഊർജ്ജസൗകര്യങ്ങൾ ലഭ്യമാവുകയുമില്ല.

പിന്നെപ്പറയുന്നത് ബയോ ഗ്യാസിന്റെ കാര്യമാണ്. അതായത് ചാണകം, മലം, സസ്യച്ചണ്ടി തുടങ്ങിയ വിസർജ്ജിത വസ്തുക്കളിൽനിന്ന് വാതകമുണ്ടാക്കൽ. മീഥെയ്ൻ വാതകം. മിച്ചം വരുന്ന വിസർജ്ജ്യം വളമായും ഉപയോഗിക്കാം. ഈ സങ്കേതം അവലംബിച്ചാൽ പരിസരം ശുചിയായിക്കിടക്കുകയും ചെയ്യുമെന്നു പറയപ്പെടുന്നു.

ചൈനയിലെ സിച്ചുവാൻ പ്രവിശ്യയിൽ മാത്രം ഏഴുപതുലക്ഷം ബയോഗ്യാസ് പ്ലാന്റുകളുണ്ടത്രേ. ഇന്ത്യയിൽ ഒരുലക്ഷം. പക്ഷേ, മററു രാജ്യങ്ങളിൽ ഈ വിദ്യ ഇനിയും ഫലിച്ചിട്ടില്ല. ഇന്ത്യയിലുണ്ടാക്കിയ ബയോഗ്യാസ് (ചാണകവാതക) പ്ളാന്റുകൾ പലതും ഇപ്പോൾ കേടായിക്കിടക്കുകയാണെന്നാണ് പറയുന്നതു്.

ഇതൊക്കെ ഇങ്ങനെ വിവരിച്ചതു് ഊർജ്ജത്തിന്റെ ഉറവിടങ്ങൾക്കായി ഗൗരവപൂർവ്വമായ അന്വേഷണം തുടങ്ങി എന്നു കാണിക്കാൻ മാത്രം. പക്ഷേ, കഴിവുള്ളവരിലേക്ക്— അധികാരം, പണം, സ്വാധീനം—മാത്രമേ ഇതൊക്കെ ചെന്നുചേരൂ. പാവങ്ങൾക്ക് ഇവയിലെന്തു കാര്യം!

പാവങ്ങൾക്ക വിറകുതന്നെ ശരണം. നീലക്കൊടുവേലിപോലെ കാണാതാകുന്ന വിറക്. ലോകബാങ്ക് എന്ന സംഘടന പറയുന്നതു് അടുത്ത ഇരുപതു കൊല്ലത്തിനകം 500 ലക്ഷം ഏക്കർ സ്ഥലത്തു് വനം വച്ചുപിടിപ്പിച്ചാലേ വിറക് ആവശ്യത്തിനു് ലഭ്യമാക്കാനൊക്കൂ എന്നാണ്. ഇതിന്റെ പത്തിൽ ഒന്നു നേടിയാലായി. അതായതു് ആവശ്യത്തിന്റെ തൊണ്ണൂറു ശതമാനം നിറവേററാതെ കിടക്കും. വിറകിനു ക്ഷാമം പെരുകും. വില റോക്കററിലേറും. ഗ്രാമങ്ങൾ കരയും.

ഏതാനും വർഷം മുമ്പുള്ള വിറകിന്റെ വിലയും ഇന്നത്തെ വിലയും തട്ടിച്ചു നോക്കൂ. ഇന്ന് ഒരു ടണ്ണിന് 440—450 രൂപയാണ് കമ്പോളത്തിൽ വിറകുവില. നാലഞ്ചു കൊല്ലം മുമ്പ് ഇതു് 100 രൂപയായിരുന്നു. ഇനി നാലഞ്ചുകൊല്ലം കഴിഞ്ഞാൽ 500-600 രൂപയോ ആയിരം രൂപയോതന്നെ ആയെന്നും വരാം. ഒരു ടൺ വിറകിനു് ആയിരം രൂപ! ഇടതൂർന്ന വനങ്ങൾക്ക് പേരുകേട്ടിരുന്ന കേരളത്തിലെ അവസ്ഥയാണിതു്.

ഇരുപതുകൊല്ലം കഴിഞ്ഞാൽ എന്തായിരിക്കും? വനങ്ങൾ ചുരുങ്ങിച്ചുരുങ്ങി വെറുംകാട്ടുബംഗ്ലാവുകളുടെ പിന്നിലേക്ക് എന്നവണ്ണം ഒതുങ്ങിയേക്കാം. പെട്രോളും മണ്ണെണ്ണയും അപ്പോഴേക്കും തീർന്നിരിക്കും. കൽക്കരിയും തീർന്നുകഴിയും. വൈദ്യുതി, യൂണിററിനു് ഒന്നോ രണ്ടോ രൂപയാകും.

വയ്യ. സങ്കല്പശേഷിപോലും ഇല്ലാതാവുന്നു.

(ഒബ്സർവറിനോട് കടപ്പാട്.)

Published by M. S. Sreenivasan on behalf of Laisa Publications Private Ltd.. Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives:*

BOMBAY–Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA–Mrs. Aloka Guha
Pho: ne456750

MADRAS–Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI–Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE–Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN–Mrs. Mangala Nayak
Phone: Office 37228 Res. 37234